# യഹൂദന്മാർ,

## അവരുടെ ആചാരമര്യാദകൾ

ഗ്രന്ഥകർത്താ:

പരേതനായ

പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ.

# ഹൂദന്മാർ,




അവരുടെ

# ചാരമര്യാദകളും.

# യഹൂദന്മാർ,
## അവരുടെ ആചാരമര്യാദകൾ

ഗ്രന്ഥകർത്താ:

പരേതനായ

പുലിക്കോട്ടിൽ യൗസേഫ് റമ്പാൻ.



(അദ്ദേഹം ജീവനോടിരുന്നകാലത്തു് പല മാസികകളിലും മററും പ്രസിദ്ധപ്പെടുത്തിയിരുന്നവയും, പ്രസിദ്ധപ്പെടുത്താതെ എഴുതിവെച്ചിരുന്നവയുമായ പല ലേഖനങ്ങളും കൂട്ടിച്ചേർത്തു് പ്രസിദ്ധപ്പെടുത്തുന്നതു്.)

പ്രസാധകൻ; പുലിക്കോട്ടിൽ ഉട്ടൂപ്പു് ഉട്ടൂപ്പു്.

ഒന്നാംപതിപ്പു്: കോപ്പി 500

എ. ആർ. പി. പ്രസ്സ് — കുന്നംകുളം.

1950



വില: 1 ക.

# വിഷയങ്ങൾ.

—*—



—*—

# യഹൂദന്മാർ,
## അവരുടെ ആചാരമര്യാദകൾ.

### ജനനം.



പ്രസവക്ലേശം ദുസ്സഹമായ വിധത്തിലൊന്നും ഉണ്ടായിരുന്നില്ല, യഹൂദസ്ത്രീകൾക്കു്. മിക്കവാറും പൗരസ്ത്യരാജ്യങ്ങളിൽ നിവസിക്കുന്നവരെ അപേക്ഷിച്ചേടത്തോളം അങ്ങിനെതന്നെയാണെന്നു പറയാം. യൂറോപ്പിലാണെങ്കിൽ സ്വിറ്റ്സർലണ്ടിൽ മാത്രമെ അങ്ങിനെ കാണപ്പെടുന്നുള്ളു. പക്ഷെ ഇതു ഓരോരോ രാജ്യങ്ങളിലെ ശീതോഷ്ണാവസ്ഥകളേയും സ്ത്രീകളുടെ ശരീരദാർഢ്യത്തേയുമാണു് ആശ്രയിച്ചിരിക്കുന്നതെന്നു പറയേണ്ടതില്ലല്ലോ. സൂതികർമ്മിണികളെന്ന പേരിൽ ആരുംതന്നെ പഴയ കാലത്തുണ്ടായിരുന്നില്ല. പ്രസവത്തിനു അല്പം ക്ലേശമുണ്ടെന്നു കണ്ടാൽ അവരുടെ അമ്മമാർതന്നെ സൂതികർമ്മിണികളായിക്കൊള്ളും. ആ വിധത്തിലുള്ള പരിചരണം മാത്രമേ ആവശ്യവുമുണ്ടായിരുന്നുള്ളു.

പ്രസവിച്ച പിന്നാലുടൻ കുട്ടിയെ കുളിപ്പിച്ചു ഉപ്പുവെള്ളം പുരട്ടി തുണിയിൽ ചുററിക്കിടത്തുകയാണു് അവർ ഒന്നാമതായി ചെയ്യുക. * ഇക്കാലത്തു അർമ്മേനിയാക്കാരുടെ ഇടയിലും ഈ സമ്പ്രദായം കാണപ്പെടുന്നുണ്ടു്.

---

* ഹെസക്കിയേൽ ൧൬–൪.

ആണ്ടുതോറും കുട്ടിയുടെ പെരുന്നാൾ ഘോഷിക്കുക എന്നുള്ളതു അവരുടെ ഇടയിൽ സർവ്വസാധാരണമത്രേ. രാജകുമാരന്മാരുടേയും മററുമാണെങ്കിൽ പറയേണ്ടതില്ലല്ലൊ.

ഒരു സ്ത്രീ പ്രസവിച്ചാൽ ഏതാനും കാലത്തേക്കു അവൾ അശുദ്ധയാണെന്നു പരിഗണിക്കപ്പെട്ടിരിക്കുന്നു. ആൺകുഞ്ഞിനെയാണു പ്രസവിച്ചിട്ടുള്ളതെങ്കിൽ അവൾ ആദ്യം ഏഴു ദിവസവും, അനന്തരം മുപ്പത്തിമൂന്നു ദിവസവും അശുദ്ധയായിരിക്കും. പെൺകുഞ്ഞിനെയാണെങ്കിൽ ആദ്യം പതിന്നാലു ദിവസവും, പിന്നെ അറുപത്താറു ദിവസവും അവൾ അശുദ്ധതന്നെ. പ്രസ്തുത ദിവസങ്ങൾ കഴിഞ്ഞാൽ അവൾ ശുദ്ധീകരണാർത്ഥം ദൈവാലയത്തിൽ ചെല്ലേണ്ടതാണ്. അപ്പോൾ നിശ്ചിത നിയമമനുസരിച്ച് ഒരുവയസ്സു ചെന്ന ആട്ടിൻ കുട്ടിയേയോ, അതിന്നവൾക്കു കഴിവില്ലെങ്കിൽ രണ്ടു അരിപ്രാവുകളേയോ അല്ലെങ്കിൽ സാധാരണ പ്രാവുകളേയോ അവിടെ സമർപ്പിക്കുകയും വേണം.

പ്രസവിച്ചു എട്ടാം പക്കത്തിലാണ് അവരുടെ ചേലാകർമ്മം. ജനനദിവസംമുതൽ എണ്ണിയാൽ എട്ടാമത്തെ ദിവസംതന്നെ. ചേലാകർമ്മം ഏഴാം ദിവസമോ ഒൻപതാം ദിവസമോ ഒരുവിധത്തിലും അവർ കഴിക്കുമാറില്ല. ദിവസത്തിന്റെ കാര്യത്തിൽ അത്രമാത്രം കണിശം അവർ പാലിച്ചിരുന്നു. എട്ടാംദിവസം ശാബ്ബത്തായിരുന്നാൽപ്പോലും ചേലാകർമ്മം അതിന്നു വിഘാതമായിരിക്കുന്നില്ല. അന്നാണു ശിശുവിന്നു പേരിടീൽ. അതു അപ്പനോ, അല്ലെങ്കിൽ അടുത്ത ശേഷക്കാരോ നിർവ്വഹിക്കും. സ്നാപകനായ യോഹന്നാന്റേയും, രക്ഷകനായ യേശുമിശിഹായുടേയും കാര്യത്തിൽ അങ്ങിനെയാണല്ലൊ ഉണ്ടായതും. ഒരാൾ ഒന്നിലധികം പേരുകളാൽ ചിലപ്പോൾ അറിയപ്പെടാറുണ്ട്. വിദേശസഞ്ചാരം, വാണിജ്യം മുതലായ കർമ്മങ്ങളിൽ യവനരുമായോ, റോമരുമായോ സമ്പർക്കത്തിലിരിക്കുന്നവർക്കു സാക്ഷാലുള്ള പേരിന്നു പുറമെ മറെറാരു പേരും സാമാന്യേന ഉണ്ടാകുമാറുണ്ട്. "ദിദിമോസ് എന്നു പേരുള്ള തോമസ്'" എന്നു യോഹന്നാൻ ശ്ലീഹാ

എഴുതിയ സുവിശേഷത്തിൽ നാം കാണുന്നുണ്ടല്ലൊ. * ദിദിമോസ് എന്നതു യൌനായ പദം; തോമസ് എന്നതോ സുറിയാനിയും. രണ്ടിന്റെയും അൎത്ഥം "ഇരട്ട" എന്നുതന്നെ. (1) മേൽപറഞ്ഞതു പോലെ ഒരാളുടെ പേരിനോടു ദേശനാമവും കൂട്ടിച്ചേൎത്തിട്ടുള്ളതായി നമുക്കു കാണാം. "കനാനായക്കാരൻ ശീമോൻ" "യൂദാസ്സ്കറിയോത്ത" മുതലായവ അതിന്നുദാഹരണങ്ങൾ. (2) ചില പ്രധാന സംഭവങ്ങളേയോ അതല്ലെങ്കിൽ ഒരാളുടെ ജീവിതത്തിൽ നേരിട്ട പ്രത്യേക ഘട്ടങ്ങളേയോ ആധാരപ്പെടുത്തിയും ഒരാൾക്കു വേറെ പേരുകൾ ഉണ്ടാകുമാറുണ്ടു്. ശ്ലീഹന്മാരുടെ തലവനായ പത്രോസിന്നു 'കേപ്പാ' എന്നൊരു പുതിയപേർ ഉണ്ടായിത്തീൎന്നു. ഇതുപോലെ പഴയനിയമത്തിലും കാണുന്നുണ്ടു്. (3)

കുട്ടിക്കു മൂന്നു വയസ്സു തികയുന്നതുവരെയും അതിന്റെ ആഹാരം മുലപ്പാൽതന്നെ. അമ്മയല്ലാതെ മററാരും അതിനെ മുലയൂട്ടുകയുമില്ല. മൂന്നാംവയസ്സിലാണു് "ഊണൂട്ടുക" എന്നു നാം പറയാറുള്ള അവരുടെ ചടങ്ങു്. അന്നു പ്രത്യേകം ഒരു വിശേഷദിവസമാണെന്നുള്ള വിധത്തിൽ ചുരുക്കത്തിൽ ഒരു സദ്യയും മററും ഉണ്ടായിരിക്കും. പെൺകുട്ടികളുടെ കാൎയ്യത്തിൽ പ്രത്യേകം നോട്ടവും നിഷ്കൎഷയുമാണു് അവൎക്കുള്ളതു്. എത്ര പാവപ്പെട്ടവരായാലും പുറത്തുപോയി വെള്ളം കോരിക്കൊണ്ടുവരാൻ പ്രായമാകുന്നതുവരെ പെൺകുട്ടികൾ അമ്മമാരുടെ മുറികൾ വിട്ടു പുറത്തേയ്ക്കിറങ്ങുകയേ ഇല്ല. (4) വിവാഹം കഴിയുന്നതുവരെയും അവർ അമ്മ

---

* യോഹ. ൧൧-൧൬.

(1) അപ്പസ്തോ. പ്ര. ൧-൨൩; ൧൨-൧൨; ൨ പത്രോസ് ൧-൧; കോലോസ്സി ൪-൧൧.

(2) മത്തായി ൧൦-൪.

(3) ൨ ദിനവൃത്താന്തം ൩൬-൪; ൨ രാജാക്കാം ൨൪-൧൭.

(4) പുറ: ൨-൧൬; ഉല്പത്തി ൨൪-൧൧; ൧ ശമുവേൽ ൯-൧൧; യോഹ: ൪-൭.

മാരിൽനിന്ന പാഠകരേലകളും ഗ്രന്ഥരണവും പരിശീലിക്കം. സാമാന്യം ഭേദപ്പെട്ട വീട്ടുകളിലെ പെൺകുട്ടികളാണെങ്കിൽ അവർ വീട്ടിലിരുന്ന നടനം, സംഗീതം ആദിയായ കലകൾ അഭ്യസിക്കുകയാണ് പതിവു.

അഞ്ചു വയസ്സായാൽ ആൺകുട്ടികൾ പിതാവിന്റെ നേതൃത്വത്തിലായിത്തീരും. അപ്പോൾമുതൽ തുടങ്ങുകയായി -അവരുടെ വിദ്യാഭ്യാസം. ചുരുങ്ങിയപക്ഷം മോശയുടെ ന്യായപ്രമാണങ്ങളും മതസംബന്ധമായ ഏതാനും കാൎയ്യങ്ങളും അവർ ഗ്രഹിച്ചിരുന്നേ മതിയാകയുള്ളു. അതിലും ഉപരിയായ വിദ്യാഭ്യാസം കുട്ടികൾക്കു ലഭിക്കണമെങ്കിൽ പുരോഹിതന്മാർ നടത്തുന്ന പള്ളിക്കൂടങ്ങൾ അക്കാലത്തു വളരെ ഉണ്ടായിരുന്ന യറുശലേമിലും മററും. (1).

പിതാവിന്റെ മരണാനന്തരം മക്കൾ മുതൽവിഭാഗം ചെയ്യുന്നു. അതിൽ മൂത്ത മകനു ശേഷംപേരുടേതിനേക്കാൾ ഇരട്ടിയുണ്ടായിരിക്കും. പിതാവു ജീവനോടിരിക്കുമ്പോഴും മക്കൾക്കു ഭാഗം ചെയ്തുകൊടുക്കുക പതിവുണ്ട്. അങ്ങിനെ വേണമെന്നു മക്കൾ ആവശ്യപ്പെടുന്നപക്ഷം തടസ്സം പറയാൻ അധികാരമുള്ളതല്ല. (2)

വെപ്പാട്ടികളിൽനിന്നുള്ള മക്കളുടെ കാൎയ്യത്തിൽ അവരുടെ പിതാവിന്റെ ഇഷ്ടം മാത്രമാണ് ആധാരമായിരുന്നിട്ടുള്ളതു്. ചിലർ സ്വത്തിന്റെ ഏതാനും ഭാഗം മാത്രം അവർക്കായി നീക്കിവെച്ചിട്ടുണ്ട്. എന്നാൽ വേറെ ചിലർ സ്വഭാൎയ്യയിൽനിന്നുള്ള മക്കളേപ്പോലെ അവരേയും കണക്കാക്കി എല്ലാവൎക്കും സമമായി ഭാഗംചെയ്തു കൊടുക്കുകയുമുണ്ടായിട്ടുണ്ട്. (3)

---

(1) ൧ ശമുവേൽ ൧-൨൪.

(2) ലൂക്കോസ്. ൧൫-൧൨.

(3) ഉല്പത്തി ൨൧-൰-൨൧; ൨൫-൧-൬.

പെൺമക്കൾക്കു പിതൃസ്വത്തിൽ അവകാശമേ ഇല്ല. വിവാഹം കഴിയാൻ ഇടയാവാത്തപക്ഷം ഉപജീവനത്തിന്നുമാത്രം അവൎക്കർഹതയുണ്ടു്. എന്നാൽ മകൾക്കു സഹോദരന്മാരാരുമില്ലെങ്കിൽ എല്ലാററിന്റേയും അവകാശി അവൾതന്നെ. അവൾക്കു മക്കളില്ലാതിരുന്നാൽ അവളുടെ കാലശേഷം ആ സ്വത്തു മുഴുവനും അവളുടെ പിതാവിന്റെ സഹോദരന്മാരോ അല്ലെങ്കിൽ വല്യപ്പന്റെ സഹോദരന്മാരോ ഭാഗിച്ചെടുക്കുകയും ചെയ്യും.

യഹൂദന്മാരുടെ ഇടയിൽ വിധവയുടെ കാൎയ്യമാണു് ഏററവും പരിതാപകരം എന്നു പറയാം. ഭൎത്താവിന്റെ സ്വത്തിന്മേൽ ന്യായമായ യാതൊരവകാശവും അവൾക്കില്ലതന്നെ. മരിക്കുമ്പോൾ മനസ്സറിഞ്ഞു ഭൎത്താവു വല്ലതും അവൾക്കായി നീക്കിവെച്ചിട്ടുണ്ടെങ്കിൽ അതു വാങ്ങിക്കാം. ഉപജീവനത്തിന്നു അതു മതിയാവാത്തപക്ഷമോ, അല്ലെങ്കിൽ യാതൊന്നും എഴുതിവെച്ചിട്ടില്ലെങ്കിലോ ഭൎത്താവിന്റെ മരണത്തിന്നുശേഷം അവൾ അവളുടെ വീട്ടിൽ പോയി ആയുശ്ശേഷം അവിടെ കഴിച്ചുകൂട്ടും. (1) വിധവമാരുടെ ഈ ദയനീയസ്ഥിതിയെപ്പററി പല ദീൎഘദൎശിമാരും സാനുകമ്പം ഉൽഘോഷിക്കുകയുണ്ടായിട്ടുണ്ടു്. (2) എന്നുതന്നെയുമല്ലാ, യരുശലേമിന്റെ അധഃപതനാവസ്ഥയെ ഒരു വിധവയുടെ ദുരവസ്ഥയോടു യറമിയ ദീൎഘദൎശി സദൃശപ്പെടുത്തിയിരിക്കുന്നതിൽനിന്നു അതിന്റെ കാൎക്കശ്യം നമുക്കു ഗ്രഹിക്കുവാൻ കഴിയും. (3)

---

(1) ഉല്പത്തി ൩൮-൧൧.

(2) ഏശായ ൧-൧൭; ൧൦-൨; യാമിയാ ൭-൬; ൨൨-൩; എസക്കിയേൽ ൨൨-൭ മുതലായവ.

(3) വിലാപങ്ങൾ ൧: ൧-൧൭.

# സാമൂഹികാചാരങ്ങൾ.

## 1. കുശലപ്രശ്നങ്ങൾ.

ഓരോ രാജ്യത്തും ഓരോ തരത്തിലാണല്ലോ കുശലപ്രശ്നങ്ങൾ. ഇൻഡ്യയിൽ ഉള്ളതല്ല ഇംഗ്ലണ്ടിൽ; അവിടെയുള്ളതല്ല ആഫ്രിക്കയിൽ. അങ്ങനെ വ്യത്യാസപ്പെട്ടിരിക്കും അതു്. പലസ്തീൻരാജ്യത്തെ കാൎയ്യം പറയുകയാണെങ്കിൽ, മറെറങ്ങും നടപ്പില്ലാത്ത വിധത്തിൽ വളരെ ദീർഘമേറിയതാണു് അവിടത്തേ കുശലപ്രശ്നം. പരിചിതന്മാരോ, സ്നേഹിതന്മാരോ, അഥവാ, ബന്ധുക്കളോ അന്യോന്യം കണ്ടുമുട്ടിയാൽ അവരവരുടെ ക്ഷേമത്തെപ്പററി മാത്രമല്ല, ബന്ധുക്കൾ സ്നേഹിതന്മാർ ആദിയായവരുടെപോലും കാൎയ്യങ്ങൾ ചോദിച്ചറിയേണ്ടതാവശ്യമാണു്. അങ്ങനെതന്നെ പിരിയുമ്പോഴും പലതരത്തിൽ അന്യോന്യം ആശംസിക്കുകയും വേണം. ഇവയ്ക്കു് പല ദൃഷ്ടാന്തങ്ങളും വേദപുസ്തകത്തിൽ കാണാം. "കൎത്താവു നിന്നോടുകൂടെ ഉണ്ടാവട്ടെ!", "ദൈവം നിന്നെ അനുഗ്രഹിക്കട്ടെ!", "നിൻെറ കൎത്താവു് അനുഗ്രഹിക്കപ്പെട്ടവനാവട്ടെ!"—ഇവയാണു് സൎവ്വസാമാന്യമായ ആശംസകൾ. (രൂഥ് 2–4; ന്യായാ: 19–20; 1 ശമുവേൽ 25–6; സങ്കീ: 129–8) കാലക്രമത്തിൽ ഈദൃശമായ അവരുടെ കുശലപ്രശ്നങ്ങൾക്കു് ദൈർഘ്യം കൂടിക്കൂടിവന്നു. നമ്മുടെ രക്ഷകൻ സുവിശേഷഘോഷണാൎത്ഥം 70 പേരെ അയച്ചപ്പോൾ യാത്രാമദ്ധ്യേ ഒരുത്തരോടും കുശലം ചോദിക്കേണ്ടതില്ലെന്നു പ്രത്യേകം ആജ്ഞാപിക്കുകയുണ്ടായി. അതു മറെറാന്നുകൊണ്ടുമായിരുന്നില്ല. വിലയേറിയ അവരുടെ സമയം വഴിമദ്ധ്യേ അങ്ങനെ പാഴാക്കിക്കളയാൻ പാടില്ലെന്നു കരുതിയതുകൊണ്ടുമാത്രം; നേരെ മറിച്ചു്, ജാത്യൈകമായ ആ സമ്പ്രദായത്തോടു് അവിടുത്തേക്കു് വിരക്തി തോന്നിയതുകൊണ്ടായിരുന്നു എന്നു പറയാൻ പാടുള്ളതല്ല. അങ്ങനെയെങ്കിൽ, അവർ ഒരു വീട്ടിൽ

കയറുമ്പോഴും അവിടെനിന്നു പിരിയുമ്പോഴും കുശലവും ആശംസയും ചെയ്യേണ്ടതാണെന്നു് അവരോടു് ആജ്ഞാപിക്കുമായിരുന്നില്ലല്ലോ. (മത്തായി 10–12; ലൂക്കോ: 10–5). ഇതിനു് അനുയോജ്യമായ ഒരു സംഭവം പഴയ നിയമത്തിൽ കാണുന്നുണ്ടു്. തന്റെ മകൻ മരിച്ചുപോയി എന്നു ശൂനേംകാരത്തി സ്ത്രീവന്നു എലീശാ ദീർഘദർശിയോടു സങ്കടം പറഞ്ഞപ്പോാം അദ്ദേഹം കുട്ടിയെ ഉയിർപ്പിക്കുവാനായി തന്റെ ദാസൻ ഗേഹാസിയെ പറഞ്ഞയച്ചു. അവൻ ക്ഷണത്തിൽ അവിടെ എത്തണമെന്നുദ്ദേശിച്ചുകൊണ്ടു ദീർഘദർശി അവനോടു്, "..........നീ ആരെയെങ്കിലും കണ്ടാൽ കുശലം ചെയ്യരുതു്. നിന്നോടു കുശലം പറഞ്ഞാൽ അതിന്നു പ്രതികുശലം പറകയും വേണ്ടാ." എന്നു നിർദ്ദേശിക്കുകയുണ്ടായി. (2 രാജാ: 4–29).

അന്യോന്യം കാണുമ്പോഴും പിരിയുമ്പോഴും അവർ നടത്തിവന്നിരുന്ന ദീർഘമായ കുശലപ്രശ്നങ്ങളും ആശംസകളും പഴക്കത്തിൽ ഹൃദയപൂർവ്വങ്ങളായിരുന്നുവോ എന്ന കാര്യത്തിൽ വളരെ സംശയിക്കേണ്ടതുണ്ടു്. മാമൂലനുസരിച്ചു് അവരതു് മുറകെപ്പിടിച്ചുവെന്നല്ലാതെ ചുണ്ടിനും ഹൃദയത്തിന്നും തമ്മിൽ കാര്യമായ ബന്ധമുണ്ടായിരുന്നില്ലെന്നുവേണം പറയുവാൻ. അതു നമ്മുടെ രക്ഷകന്റെ ഒരു പ്രസ്താവത്തിൽനിന്നു നമുക്കു നല്ലതുപോലെ ഗ്രഹിക്കാൻ കഴിയുന്നുണ്ടു്. അവിടുന്നു സ്വശിഷ്യന്മാരോടു് അന്ത്യയാത്ര പറഞ്ഞപ്പോാം, "ഞാൻ നിങ്ങാംക്കു സമാധാനം തന്നുപോകുന്നു. എന്റെ സമാധാനം ഞാൻ നിങ്ങാംക്കു തരുന്നു. അതു ലോകം തരുന്നതുപോലെയല്ല ഞാൻ നിങ്ങാംക്കു തരുന്നതു്" എന്നാണല്ലോ അരുളിച്ചെയ്യുകയുണ്ടായതു്. (യോഹ: 14–27).

ഒരാാം മറ്റൊരാളെ വഴിമദ്ധ്യേവച്ചു് കണ്ടുമുട്ടിയാൽ, "നിങ്ങാംക്കു സമാധാനം ഉണ്ടായിരിക്കട്ടെ" എന്നു് അന്യോന്യം വലത്തുകൈയ് നെഞ്ചത്തുവച്ചു് കുശലംചെയ്യുന്നു. സാമാന്യം സ്ഥിതിയുള്ള ഒരാളോടാണു് ഇങ്ങിനെ കുശലം ചെയ്യുന്നതെങ്കിൽ, ബ

ഹുമാനാൎത്ഥം അപ്പോാം നന്നായി വളഞ്ഞു കുനിയുകയും വേണം. ഈ വിധത്തിൽ അഭിവാദ്യം ചെയ്തിട്ടായിരുന്നു യാക്കോബ് എശാവിനെ സമീപിക്കുകയുണ്ടായതു്. (ഉല്പത്തി 33-3). പൂൎവ്വകാലത്തു യജമാനന്മാർപോലും വേലക്കാരോടു്, "കൎത്താവു നിന്നോടുകൂടെ ഉണ്ടായിരിക്കട്ടെ" എന്നു കുശലം ചെയ്യാറുണ്ടായിരുന്നു. അതിന്നവർ, "കൎത്താവു നിന്നെ അനുഗ്രഹിക്കട്ടെ" എന്നു പ്രതിവചിക്കുകയും ചെയ്യും. ചിലപ്പോാം അന്യോന്യമുള്ള അഭിമുഖദൎശനത്തിൽ വസ്ത്രവിളുമ്പുകാം പിടിച്ചു ചുംബിക്കുകയും, മുട്ടുകുത്തി ശിരസ്സു നിലത്തു തൊടുവിക്കുകയും പതിവുണ്ടായിരുന്നു. (സഖ: 3-23; ലൂക്കോസ് 8, 44; അപ്പോ: പ്രവൃ: 10-26; സങ്കീ: 62-9). അടുത്ത ബന്ധുക്കളും ഉററസ്നേഹിതന്മാരും തമ്മിലാണെങ്കിൽ അന്യോന്യം കൈയും, തലയും, കഴുത്തും, താടിയും, തോളും ചുംബിക്കുന്നതാണു്. (ഉല്പത്തി 33-4; 2 ശമുവേൽ 20-9; ലൂക്കോസ് 15-20; അപ്പോ: പ്രവൃ: 20-38). വലിയ മഹാത്മാക്കളേയും രാജാക്കന്മാരേയും മററും കാണുമ്പോാം നിലത്തുവീണു സാഷ്ടാംഗപ്രണാമവും ചെയ്യും. പൌരസ്ത്യരാജ്യത്തിൽനിന്നു വന്ന വിദ്വാന്മാർ പരിശുദ്ധ ദൈവമാതാവിനേയും ദിവ്യശിശുവിനേയും കണ്ടപ്പോാം സാഷ്ടാംഗപ്രണാമംചെയ്തു വന്ദിച്ചു. നമ്മുടെ രക്ഷകനെ പലപ്പോഴും ഈ വിധത്തിൽ പലരും അഭിവാദ്യം ചെയ്തിട്ടുള്ളതായി പുതിയ നിയമത്തിൽ കാണാവുന്നതാണു്. കൊൎണ്ണേലിയോസ് ഒന്നാമതായി പത്രോസിനെ കണ്ടപ്പോാം അയാാം സാഷ്ടാംഗപ്രണാമം ചെയ്തു് പത്രോസിനെ വന്ദിച്ചുവെന്നും, ഉടനെ പത്രോസ്, "എണീക്കു; ഞാനും മനുഷ്യനല്ലേ." എന്നു പറഞ്ഞു് അയാളെ കൈപിടിച്ചെഴുന്നേല്പിച്ചുവെന്നും നാം വായിക്കുന്നുണ്ടല്ലോ.

## 2. തിരുമുൽക്കാഴ്ചകാം.

രാജാക്കന്മാരേയോ ഗണനീയന്മാരായ മഹാന്മാരേയോ കാണുമ്പോാം തിരുമുൽക്കാഴ്ചയായി എന്തെങ്കിലും സമൎപ്പിക്കുക എന്ന സമ്പ്രദായം അവരുടെയിടയിലും നടപ്പുള്ളതത്രേ. സാധനത്തിൻെറ വിലയേയല്ല, ആ പ്രവൃത്തിയിലടങ്ങിയ ബഹുമാനാദര

ങ്ങളെ മാത്രമേ പരിഗണിക്കുക പതിവുള്ളൂ എന്നു പറയേണ്ടല്ലോ. പേർഷ്യക്കാരുടെയിടയിലും ഈ നടപടി പടന്നിട്ടുള്ളതായി ലക്ഷ്യമില്ലാതില്ല. ഒരിക്കൽ പേർഷ്യാചക്രവർത്തിയുടെ സഞ്ചാരയാത്രയിൽ നിർദ്ധനനായ ഒരു കൃഷിക്കാരനു് അദ്ദേഹത്തെ കാണുവാൻ ഇടയായി. തിരുമുൽക്കാഴ്ചയായി യാതൊന്നും സമർപ്പിക്കുവാൻ അവനപ്പോൾ കഴിവും സൌകര്യവും ഉണ്ടായിരുന്നില്ല. ഓടിപ്പോയി സമീപത്തുള്ള ഒരു പുഴയിൽ ചെന്നു് ഇരുകൈകളിലും വെള്ളം കോരിക്കൊണ്ടുവന്നു് ചക്രവർത്തിയുടെ തൃപ്പാദത്തിങ്കൽ സമർപ്പിച്ചു. അദ്ദേഹമാവട്ടേ, ആ കാഴ്ച സസന്തോഷം സ്വീകരിച്ചു് കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു. ഇതുപോലെതന്നെ, പൌരസ്ത്യരാജ്യത്തുനിന്നു വന്ന വിദ്വാന്മാരും തിരുമുൽക്കാഴ്ചകൾ കൂടാതെയല്ലല്ലോ യേശുമിശിഹായെ അഭിവാദിക്കുകയുണ്ടായതും.

3. സൽക്കാരം.

ഒരാൾ മറ്റൊരാളെ വീട്ടിൽ പോയി സന്ദർശിക്കുകയാണെങ്കിൽ വാതില്ക്കൽ മുട്ടിവിളിച്ചു് ഗൃഹനാഥനോ മററാരെങ്കിലുമോ പുറത്തുവന്നു സ്വീകരിക്കാതെ അകത്തു പ്രവേശിക്കുക പതിവുള്ളതല്ല. (2രാജ: 5–9; സുഭാഷിതങ്ങൾ 8–31; അപ്പോ: പ്രവൃ: 10–17; 12–13–16). തന്നേക്കാൾ വലിയ ഒരാളെ ക്ഷണിക്കുന്ന പക്ഷം, ഒന്നോരണ്ടോ യോഗ്യന്മാരെയല്ലാതെ കേവലം ഭൃത്യന്മാരെ അയച്ചു് വിളിക്കുകയും ചെയ്യുമാറില്ല. ബാലാക്കു് ബാലാമിനെ ക്ഷണിച്ചതു് അപ്രകാരമായിരുന്നു. (സംഖ്യ. 22–16). അതിഥി വന്നു കയറിയാൽ കാലും കൈയും കഴുകാനുള്ള വെള്ളം ഒഴിച്ചുകൊടുക്കേണ്ടതാണു്. (2രാജ: 3–11) എന്നുതന്നേയല്ല, അദ്ദേഹത്തിൻെറ ശിരസ്സിൽ എണ്ണ ഒഴിച്ചുകൊടുക്കുകയും ചെയ്യണം. ഈ സമ്പ്രദായത്തെപ്പററി ദാവീദ് പ്രത്യേകം സൂചിപ്പിച്ചിട്ടുണ്ടു്. (സങ്കീ: 25–5). ഈ പതിവു നമ്മുടെ രക്ഷകൻെറ കാലത്തും ഉണ്ടായിരുന്നതായി, മഗ്ദലേന മറിയം വന്നു് തൃപ്പാദങ്ങളിൽ എണ്ണ പുരട്ടിയപ്പോൾ അവിടുന്നു് ആ പരീശനോടു് അരുളിച്ചെയ്തതിൽ നിന്നു നല്ലപോലെ വിശദമാകുന്നുണ്ടു്. "ഞാൻ നിൻെറ വീട്ടിൽ

വന്നു; നീ എന്റെ കാല് കഴുകാൻ വെള്ളം തന്നില്ല; ...........
നീ എന്റെ തലയിൽ തൈലം പൂശിയില്ല." തൈലാഭിഷേക
ത്തെപ്പററി വളരെ മുമ്പ് ശലമോൻ സൂചിപ്പിച്ചിട്ടുണ്ടു്. (സുഭാഷിത
വാക്യങ്ങൾ 27–6).

സാമാന്യം സ്ഥിതിയും നിലയുമുള്ള ആരു എന്തെങ്കിലും കാ
ൎയ്യം പറയുമ്പോൾ അതിന്നു സമ്മതം നല്കുന്നതു് ഒന്നുകിൽ "കല്പി
ച്ചതു ശരി, പറഞ്ഞതു ശരി" എന്നോ, അല്ലെങ്കിൽ, "ശരിയാ
യി കല്പിച്ചു, ശരിയായി പറഞ്ഞു" എന്നോ ആയിരിക്കും. ഇതു്
ഏതാണ്ടു് നമ്മുടെ നാട്ടിലേ "റാൻ" എന്നതുപോലെ പ്രത്യേകം
ഒരു ശൈലിയാണെന്നുപറയാം. പ്രധാന പുരോഹിതനായ കയ്യേ
പ്പാ നമ്മുടെ രക്ഷകനോടു വിസ്താരമദ്ധ്യേ, അവിടുന്നു ദൈവപുത്ര
നായ മിശിഹായാണോ എന്നു കല്പിച്ചുചോദിച്ചപ്പോൾ ഈയൊ
രു ശൈലിയിലായിരുന്നുവല്ലോ അവിടുന്നു് ഉത്തരമരുളുകയുണ്ടാ
യതു്.

## 4. ഭക്ഷണരീതി.

ഭക്ഷണസാധനങ്ങളുടെ കാൎയ്യത്തിൽ അവൎക്കു് അന്യരാജ്യ
ക്കാരെ അനുകരിപ്പാൻ നിവ്വാഹമില്ലായിരുന്നു. പല മൃഗങ്ങളുടേ
യും മാംസം അവൎക്കു വൎജ്ജ്യമത്രെ. നാല്ക്കാലികളെങ്കിലും കുളമ്പു
പിളരാത്തവയും അയവിറക്കാത്തവയുമായ മൃഗങ്ങളുടെ മാംസം
അവൎക്കു് ഉപയോഗിച്ചുകൂടാ. അങ്ങിനെതന്നെ, പാമ്പു മുതലായ
ഇഴജന്തുക്കളേയും, പക്ഷിവൎഗ്ഗത്തിൽത്തന്നെ ഭക്ഷിക്കാൻ പാടുള്ളു
വയും പാടില്ലാത്തവയുമുണ്ടു്. വെട്ടിക്കിളികളെ ഭക്ഷിക്കുന്നതിനു
വിരോധമില്ല. മത്സ്യങ്ങളിൽ ചിതമ്പലും ചിറകും ഇല്ലാത്തവ നി
ഷിദ്ധം തന്നെ. ഇവയെപ്പററി മോശ വിശദമായ നിൎദ്ദേശങ്ങൾ അ
വൎക്കു കൊടുത്തിട്ടുള്ളതു് ലേവ്യപുസ്തകത്തിലും (11) ആവൎത്തന
ത്തിലും (14) കാണാവുന്നതാണു്. ആട്ടിൻകുട്ടിയെ അതിന്റെ
തള്ളയുടെ പാലിൽ പാകം ചെയ്തു ഭക്ഷിക്കുവാൻ പാടില്ല. (പുറ:
23—19). വിഗ്രഹങ്ങൾക്കു നിവേദിക്കപ്പെട്ടവയും വൎജ്ജ്യം ത
ന്നെ. (പുറ: 34—15). ആദിമക്രിസ്ത്യാനികൾ ഇതിനെ അവഗ

ണിച്ചു പ്രവർത്തിച്ചിരുന്നതിനാൽ പൌലോസ് അപ്പോസ്തലൻ പല പ്പോഴും അതിനേപ്പററി ശാസിക്കുകയുണ്ടായിട്ടുണ്ട്. (1. കോറന്തി 8—10). യാതൊന്നിൻെറയും രക്തം കുടിക്കുവാൻ പാടില്ല (ലേ വ്യ 17—10) അതുപോലെ തന്നെ, ദീനം പിടിച്ചു ചത്തതും, കാട്ടുമൃഗങ്ങൾ കൊന്നതുമായ മൃഗങ്ങളുടെ മാംസവും. (പുറ: 22—31; ആവത്ത: 14—26). യാതൊരു മൃഗങ്ങളുടേയും കുടലുകളിന്മേലും കരളുകളിന്മേലും ചുററിപ്പിടിച്ചിട്ടുള്ള നെയ്യാവട്ടേ പാലാവട്ടേ ഉപയോഗിക്കരുതാത്തതുമാണ്.

## 5. പാനീയം.

പലസ്തീനിൽ അവർ അധിവാസമുറപ്പിച്ചതിൻെറശേഷം തോൽക്കുടങ്ങളിൽ നിക്ഷേപിക്കപ്പെട്ടിട്ടുള്ള പലതരം വീഞ്ഞു് അവർ പാനീയമായി കഴിച്ചിരുന്നു. മേത്തരമായതു് ചുവന്ന നിറത്തിലുള്ള വീഞ്ഞത്രേ. (സദൃശ: 23—31; വെളിപാടു് 14—20). ശലമോൻെറ കാലത്തു് വീഞ്ഞിൽ മാതളനാരങ്ങയുടെ രസം പകന്നു ഒരു പ്രത്യേക പാനീയം ഉണ്ടാക്കി വന്നിരുന്നുപോൽ. (ഉത്തമഗീതം 8—2). റോമാക്കാരുടെ ആധിപത്യത്തിനുശേഷം അവർ കുരിശിന്മേൽ തറച്ചു കൊല്ലുന്നവക്കു ബുദ്ധിമാന്ദ്യം വരുത്താനായി വീഞ്ഞിൽ വേറെ ചില ദ്രവ്യങ്ങൾ ചേത്തുണ്ടാക്കിയ ഒരുതരം പാനീയം കൊടുക്കാറുണ്ടായിരുന്നു.

## 6. ഭക്ഷണനിഷ്ഠ.

പൂവ്വകാലത്തു് ഇതരമതസ്ഥരുമായി അവർ ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കുമാറുണ്ടായിരുന്നില്ല. നിഷിദ്ധമായവ വല്ലതും കഴിച്ചു ശുദ്ധിഭംഗം നേരിട്ടുവെങ്കിലോ എന്നായിരുന്നു അവരുടെ ഭയം. യഹൂദന്മാർ ഈജിപ്തുകാരുമായി മാത്രം ഭക്ഷിക്കുകയില്ലെന്നേ പൂവ്വകാലത്തു നിഷ്ഠയുണ്ടായിരുന്നുള്ളു. നമ്മുടെ രക്ഷകൻെറ കാലമായപ്പോൾ, അവർ ശമറായക്കാരേയും ഈ തരത്തിൽ ഉപേക്ഷിച്ചുകളഞ്ഞു. (യോഹ: 4—9) അതാണു് ചുങ്കക്കാരോടും പാപികളോടുംകൂടി ഭക്ഷിക്കുന്നവൻ എന്നു് ഈശോയെ അവർ അ

ധിക്ഷേപിക്കുവാനുണ്ടായ കാരണം. (മത്തായി 9—11). മാംസത്തിൽപോലും ചില ഭാഗങ്ങൾ അശുദ്ധമെന്നു കണക്കാക്കപ്പെട്ടിരുന്നതിനാൽ അന്യരുമായി കൂടികലൎന്നു ഭക്ഷിക്കുന്ന വിഷയത്തിൽ അവർ വളരെ കരുതലുള്ളവരായിരുന്നു. അശുദ്ധമായതു് തൊടാനോ, അല്ലെങ്കിൽ, അറിയാതെ പാത്രത്തിൽ വീഴാനോ ഇടയായിപ്പോകുമെന്നു സംശയിക്കപ്പെട്ടിരുന്നതിനാൽ ഈജിപ്തുകാരുമായി ഒന്നിച്ചിരുന്നുള്ള പന്തിഭോജനം പാടില്ലെന്നു തന്നെ അവർ തീൎച്ചപ്പെടുത്തി. അതിനാൽ, പ്രത്യേകം മേശമേൽ വെച്ചല്ലാതെ അവരുമായി അവർ ഭക്ഷിക്കാറുണ്ടായിരുന്നില്ല. ഈജിപ്തിൽ വെച്ചു് യൌസേഫ് തന്റെ സഹോദരന്മാരെ സൽക്കരിച്ചപ്പോൾ അവൎക്കു പ്രത്യേകം പ്രത്യേകം മേശകൾ നല്കിയെന്നും, തന്നോടുകൂടി ഇരുന്നിരുന്ന ഈജിപ്തുകാരിൽനിന്നു് അല്പം അകന്നു് ഒരു പ്രത്യേക മേശപ്പുറത്തു വെച്ചായിരുന്നു അദ്ദേഹവും ഭക്ഷിച്ചതെന്നും നാം വായിക്കുന്നുണ്ടല്ലൊ. (ഉല്പത്തി 43—32).

ഉയരം കുറഞ്ഞ മേശപ്പുറത്തോ, അല്ലെങ്കിൽ, തറയിൽത്തന്നെയോ അവർ ഭക്ഷിക്കാനിരിക്കുമ്പോൾ കാലിന്മേൽ കാലു് കയററിവെക്കുക അവൎക്കു സാധാരണമാണു്. സദൃശവാക്യങ്ങൾ, ആമോസ്, ഹെസക്കിയേൽ ആദിയായവ പരിശോധിക്കുമ്പോൾ ഇതു് പേഷ്യക്കാരിൽനിന്നും കൽദായക്കാരിൽനിന്നും അവർ കണ്ടു പഠിച്ചതാണെന്നു വിശദമാകുന്നുണ്ടു്. ആ ഇരിപ്പിൽ ഇടത്തുകൈ മടക്കിക്കുത്തി ചരിയുകയും ചെയ്യും. പെസഹാഭക്ഷണവേളയിൽ യോഹന്നാൻ ഈശോയുടെ നെഞ്ചത്തേയ്ക്കു് ചാരിയിരുന്നു എന്നു പറയുന്നതിന്റെ താല്പൎയ്യം ഇതിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ.

ഭക്ഷണത്തിനിരിക്കുന്നതിനു മുമ്പു് എല്ലാവരും കൈയ് കഴുകുന്നു. ഭക്ഷണാനന്തരവും അവർ അതു ചെയ്യും. ഈ വിഷയത്തിൽ പാശ്ചാത്യസമ്പ്രദായം ഇന്നും അവിടെ നടപ്പുള്ളതല്ല. എല്ലാവരും ഇരുന്നുകഴിഞ്ഞാൽ കൂട്ടത്തിൽ നായകൻ അപ്പം എടുത്തു് അതു മു

റിയ്ക്കാതെ അതിന്മീതെ കൈയ് വെച്ചു്, "ലോകത്തിൻെറ രാജാവും ഭൂമിയിൽനിന്നു് അപ്പത്തെ ഉൽപാദിപ്പിക്കുന്നവനുമായ ഞങ്ങളുടെ ദൈവമായ കത്താവേ, നീ അനുഗ്രഹീതനാകുന്നു" എന്ന പ്രാൎത്ഥന ചൊല്ലിക്കഴിയുമ്പോൾ മററുള്ളവർ 'ആമ്മീൻ' പറയുന്നു. അനന്തരം അപ്പം മുറിച്ചു് അതിൽ ഒരു കഷണം മാററിവെച്ചു് ബാക്കിയുള്ളതെല്ലാം ഭാഗിച്ചു കൊടുക്കുന്നു. പിന്നീടു് ഒരു കോപ്പയിൽ വീഞ്ഞൊഴിച്ചു് വലതുകൈയ്കൊണ്ടു് പൊക്കിപ്പിടിച്ചു്, "ലോകത്തിൻെറ രാജാവും ഭൂമിയിൽനിന്നു വീഞ്ഞിനെ ഉൽപാദിപ്പിക്കുന്നവനുമായ ഞങ്ങളുടെ ദൈവമായ കത്താവേ, നീ അനുഗ്രഹീതനാകുന്നു" എന്നു ആശീർവദിച്ചു് എല്ലാവരും കൂടി 23-ാം സങ്കീൎത്തനം ചൊല്ലുന്നു. അതിൻെറശേഷം എല്ലാവരും കൈയ് കഴുകിയതിൽ പിന്നേയും നായകൻ ഒരു കോപ്പ വീഞ്ഞു നിറച്ചു് പൊക്കിപ്പിടിച്ചു് "തൻെറ ദാനങ്ങളെ നമുക്കു നല്കിയവനെ നമുക്കു അനുഗ്രഹിക്കാം" എന്നു പറയുകയും, ശേഷംപേർ, "തൻെറ പ്രസാദങ്ങളെ നമുക്കു ചൊരിഞ്ഞു തരികയും, തൻെറ നന്മകൊണ്ടു് നമ്മെ തീററുകയും ചെയ്യുവൻ അനുഗ്രഹീതനാകുന്നു" എന്നു പ്രത്യുത്തരം പറയുകയും ചെയ്യുന്നു. അനന്തരം അയാൾ ദീൎഘമായ ഒരു പ്രാൎത്ഥനചൊല്ലി അവസാനിപ്പിക്കുന്നു. ഇസ്രായേലിനു ചെയ്തിട്ടുള്ള നിരവധി നന്മകൾക്കായി ദൈവത്തെ സ്തോത്രം ചെയ്യുന്നതും, യെറുശലേമിനോടും ദൈവാലയത്തോടും അനുകമ്പ തോന്നണമെന്നും ദാവീദിൻെറ സിംഹാസനം തിരികെ നല്കേണമെന്നും, ദീൎഘമായ തങ്ങളുടെ അടിമത്തത്തിൽനിന്നു് തങ്ങളെ സ്വതന്ത്രരാക്കുവാനായി ഏലിയായേയും മിശിഹായേയും അയയ്ക്കണമെന്നുമുള്ള ഒരു പ്രാൎത്ഥനയാണതു്.

# വിവാഹം

ഇഷ്ടംപോലെ വിവാഹം കഴിക്കുകയോ കഴിക്കാതിരിക്കുകയോ ആവാം; എന്നല്ലാ, എന്തായാലും അതു കൂടിയേ മതിയാവൂ എന്നു് ഏതാണ്ടൊരുവക സിദ്ധാന്തംതന്നെ ഉള്ളവരത്രേ യഹൂദന്മാരെന്നു പറയാം. "നിങ്ങൾ വർദ്ധിച്ചു പെരുകി ഭൂമി നിറയുവിൻ!" എന്നുള്ള ദൈവത്തിന്റെ ആശീർവാദം, അക്ഷരംപ്രതി അന്വത്ഥമാക്കിത്തീർക്കുന്നതിൽ അവർ പ്രത്യേകം നിഷ്കർഷയുള്ളവരായിരുന്നു. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല ചതയ്ക്കു"മെന്ന ദീർഘദർശനം നന്നായി ഗ്രഹിച്ചിരുന്നവരുമായിരുന്നു അവർ. എന്നുതന്നെയല്ലാ, അവിവാഹികജീവിതം പല അനത്ഥങ്ങൾക്കും കുണ്ടാമുണ്ടികൾക്കും ഇടയാക്കുമെന്നും അവർ വിശ്വസിച്ചിരുന്നു. ഇവയെല്ലാററിനും പുറമേ മിശിഹായുടെ അവതാരത്തെ സൂചിപ്പിച്ചുള്ള വാഗ്ദാനനിർവചനങ്ങൾ വിവാഹം അത്യന്താപേക്ഷിതമാണെന്നുള്ളതിലേക്കു അവരെ ആനയിക്കുകയുംചെയ്തു.

മുൻപറഞ്ഞ കാരണങ്ങളാലായിരിക്കണം, പ്രസവിക്കാത്ത സ്ത്രീ ശാപഗ്രസ്തയാണെന്നു അവർ കരുതിവന്നു. വന്ധ്യത്വത്തേക്കാൾ ഘോരതരമായ ഒരു ദുരവസ്ഥ ഒരു സ്ത്രീയെസംബന്ധിച്ചെടത്തോളം ഉണ്ടാവാനില്ലെന്നായിരുന്നു അവരുടെ ബോധ്യവും. ഇപ്പോഴത്തെ ഈജിപ്തുകാർ ഈ വിഷയത്തിൽ യഹൂദന്മാരെ അനുകരിക്കുന്നുണ്ടു്. ഒരു സ്ത്രീ എന്തു സംഗതിവശാലോ മരിച്ചുപോയെന്നിരുന്നാൽ, അവൾക്കൊരു സന്താനമുണ്ടെങ്കിൽ, അതു് ആണായാലും പെണ്ണായാലും ശരി, അവളുടെ വിയോഗം അവർക്കു ദുസ്സഹമായ ദുഃഖത്തിനു കാരണമായിരുന്നില്ല. *

---

* ഉല്പത്തി 35–17.

ഭർത്താവു മരിച്ചുപോയാൽ അവളൊരു വന്ധ്യയാണെങ്കിൽ അവളെ അവളുടെ ഭർത്തൃസഹോദരന്മാർ ആരെങ്കിലും വിവാഹം ചെയ്യേണ്ടതത്രേ. അതിൽനിന്നു ജനിക്കുന്ന പ്രഥമസന്താനം പരേതമനുഷ്യന്റേതാണെന്നു ഗണിക്കപ്പെടുകയും ചെയ്യുന്നു. അതിനാൽ ആ കുട്ടി പരേതന്റെ സ്വത്തിന്റെ ന്യായമായ അവകാശിയാണെന്നൊരു നിയമവുമുണ്ടായി. വന്ധ്യത്വത്തിൽ അവരുടെ സ്ത്രീകൾക്ക എത്രമാത്രം ഭയവും കുറച്ചിലുമാണുള്ളതെന്നു ഇതുകൊണ്ടെല്ലാം നമുക്ക വ്യക്തമാകുന്നതാണ്. (1)

യഹൂദന്മാരുടെയിടയിൽ ചെറുപ്പത്തിലുള്ള വിവാഹം ഈവക കാരണങ്ങളാലാണ് നടപ്പായിത്തീർന്നതെന്നു നമുക്കൂഹിക്കാം. പുരുഷനു പതിനെട്ടും സ്ത്രീക്കു പന്ത്രണ്ടുമാണ് വിവാഹപ്രായം. ആ പ്രായത്തിൽ വിവാഹം കഴിയാൻ ഇടവരാത്ത സ്ത്രീകളെ സംബന്ധിച്ചേടത്തോളം അതു ദൈവകോപത്തിന്റെ പ്രത്യക്ഷ ലക്ഷ്യമായി അവർ കണക്കാക്കുകയും ചെയ്തിരുന്നു. (2)

ഒരു പുരുഷന് ഒരു സ്ത്രീ എന്ന സമ്പ്രദായത്തിലായിരുന്നു ലോകാരംഭത്തിൽ വിവാഹം നടന്നുവന്നതെന്നു നമുക്കറിയാം. ലോകത്തിൽ സ്ത്രീകളേക്കാളധികം പുരുഷന്മാരാണുള്ളതെന്നു ജനസംഖ്യക്കണക്കുമൂലം അറിയാൻ കഴിയുന്നതുകൊണ്ടു പ്രകൃതിനിയമം അതാണെന്നു നമുക്ക തീർച്ചപ്പെടുത്തുകയും ചെയ്യാം. എന്നാൽ ദൈവത്തിന്റെ അതിപ്രാചീനമായ പ്രസ്തുത വ്യവസ്ഥക്കും പ്രകൃതിനിയമത്തിനും വിരോധമായി പിൽക്കാലത്തു യഹൂദന്മാർ ഒന്നിലധികം സ്ത്രീകളെ ഒരേസമയം ഭാര്യമാരായി സ്വീകരിച്ചിരുന്നുവെന്നു കേൾക്കുമ്പോൾ നമുക്ക വിസ്മയം തോന്നിയേക്കാവുന്നതാണ്. പക്ഷേ, ദൈവം തന്നെയാണ് അത്തരം ഒരു വ്യവസ്ഥ നടപ്പിലാക്കിയതെന്നു ഗ്രഹിക്കുമ്പോൾ ഒന്നിലധികം സ്ത്രീകളെ ഭാര്യമാരായി സ്വീകരിച്ചവർ നമ്മുടെ ദൃഷ്ടിയിൽ ദൈവവിരോധികളായിത്തീരുന്നില്ല. പൂർവ്വകാലത്ത് രണ്ടു സ്ത്രീകളെ ഒരേസമയം ഭാര്യമാരായി സ്വീകരിച്ച ഒന്നാമത്തെ ആൾ ലാമേക്കായിരുന്നു. (3) ഏതാനും സംവത്സരങ്ങൾ കഴിഞ്ഞപ്പോഴേക്കും ആ ഏർപ്പാടു സ

(1) എശായ 4--1. (2) സങ്കീർത്തനം 78-63. (3) ഉല്പത്തി 4--19

വ്വസാധാരണമായിത്തീൎന്നു. പ്രഥമ ഭാൎയ്യയെ ഒഴിച്ചുള്ള ഭാൎയ്യമാരെയെല്ലാം വെപ്പാട്ടികളെന്നായിരുന്നു അന്നു വിളിച്ചുവന്നതു്. (1) ഇതുകേട്ടിട്ടു പെട്ടെന്നു നമുക്കു ആ വെപ്പാട്ടികളോടു യാതൊരു അവജ്ഞയും തോന്നേണ്ടതായ ആവശ്യമില്ല. സാക്ഷാൽ ഭാൎയ്യയല്ലെങ്കിലും, എന്നുവെച്ചാൽ ഒരു ഗൃഹനായിക എന്ന നിലയിലുള്ള അധികാരകൎത്തവ്യങ്ങൾ ഇല്ലെങ്കിലും, വെപ്പാട്ടികളും ഭാൎയ്യമാരുടെ ഗണത്തിൽ ഉൾപ്പെട്ടവരത്രേ. അവരിൽ സന്താനങ്ങളുണ്ടായാൽ അവരും പിതൃസ്വത്തിനവകാശികളായിത്തീരുന്നു. അവരെ എപ്പോഴെങ്കിലും പിരിച്ചയക്കുന്നതിനു വിരോധമില്ലാത്തതാണു്. പക്ഷേ അവരുടേയും സന്താനങ്ങളുടെയും ഉപജീവനാൎത്ഥം വല്ലതും കൊടുത്തിട്ടല്ലാതെ പെട്ടെന്നു പടിയിറങ്ങണമെന്നൊന്നും പറയാൻ പുരുഷന്മാർക്കു് പാടില്ലായിരുന്നുവെന്നു മാത്രം. നേരെമറിച്ചു്, ഭാൎയ്യയിൽനിന്നു ഭൎത്താവിനു സന്തതി ഉണ്ടായില്ലെങ്കിൽ അയാളുടെ സൎവ്വസ്വത്തിന്റെയും അവകാശികൾ വെപ്പാട്ടിസ്സന്താനങ്ങൾതന്നെ. വെപ്പാട്ടികൾക്കും അവരുടെ മക്കൾക്കും വല്ലതും കൊടുത്തു പിരിച്ചയക്കുന്നതിനു 'ദാനംകൊടുത്തു്' അയക്കുക എന്നായിരുന്നു പറഞ്ഞുവന്നിരുന്നതു്. (2)

മൂത്തവളെ നിറുത്തി ഇളയവളെ കെട്ടിക്കുക, മൂത്തവൻ നില്ക്കുക ഇളയവൻ കെട്ടുക. ഈ സമ്പ്രദായമൊന്നും യഹൂദന്മാരുടെയിടയിൽ നടപ്പില്ലായിരുന്നു. ഇപ്പോൾ മെസോപ്പത്തേമ്യാഭാഗങ്ങളിൽ ഈ വിധത്തിൽതന്നെ നടന്നുവരുന്നു.

യഹൂദന്മാർക്കു വിവാഹാവസരത്തിൽ യാതൊരുവക മതകൎമ്മവും ഇല്ലെന്നുള്ളതാണു് ഒരു പ്രത്യേക വിശേഷം എന്നു പറയാനുണ്ടു്. അവൎക്കിതിൽ പള്ളിയും വൈദികരും ഒന്നും ആവശ്യമേ ഇല്ല. അന്യോന്യ സമ്മതത്തിന്മേൽ വിവാഹനിശ്ചയം നടന്നാൽ മുക്കാലേഅരയ്ക്കാലും അതൊരു വിവാഹം തന്നേയായി ഗണിക്കപ്പെട്ടു. സമ്മതം ചോദിക്കൽ രണ്ടുമൂന്നുതരത്തിൽ നടത്തിവരുന്നതായി കാണുന്നുണ്ടു്. പുരുഷനു ഭാൎയ്യയോടു നേരിട്ടു സമ്മതം ചോ

---

(1) ഉല്പത്തി 25-6. (2) ഉല്പത്തി 25-6.

ദിക്കാം. (1) അല്ലെങ്കിൽ വേറൊരാളെ അക്കാൎയ്യത്തിന്ന ഏല്പിക്കുകയും പതിവുണ്ട്. പിൽക്കാലത്തു പുരുഷൻ സ്ത്രീക്കു കത്തെഴുതിച്ചോദിക്കുന്നതും നടപ്പായിത്തീൎന്നു. സമ്മതംതന്നെ എന്നു മറുപടി ലഭിച്ചാൽ ഉടനെ ആ സ്ത്രീക്കു മൂക്കുത്തി, വള ആദിയായ ആഭരണങ്ങൾ പൂൎവ്വകാലത്തു സമ്മാനം ചെയ്തുവന്നിരുന്നു. (2)

പിന്നീടത്രേ വിവാഹനിശ്ചയം. ഇതും രണ്ടുമൂന്നുതരത്തിൽ നിൎവ്വഹിക്കപ്പെട്ടിരുന്നതായി കാണുന്നുണ്ട്. ഒരു പുരുഷൻ മദ്ധ്യസ്ഥൻവശം ഒരുകഷണം വെള്ളി കൊടുത്തയക്കുന്നതു സ്ത്രീ സ്വീകരിച്ചാൽ അതു വിവാഹനിശ്ചയമായി. സ്ത്രീപുരുഷന്മാർ അന്യോന്യം ചുംബനം ചെയ്താൽ അതും വിവാഹനിശ്ചയംതന്നെ. (3) അതു കഴിയുന്നതോടുകൂടി സ്ത്രീയുടെ മാതാപിതാക്കന്മാൎക്കും സഹോദരന്മാൎക്കും ആഭരണങ്ങൾ സമ്മാനം നല്കി വന്ന ഒരു പതിവുണ്ടായിരുന്നതായി അതിപ്രാചീനകാലത്തിൽ നമുക്കു കാണാവുന്നതാണു്.

വിവാഹനിശ്ചയം കഴിഞ്ഞാൽ അവരുടെ സങ്കല്പാനുസാരം അവർ ഭാൎയ്യാഭൎത്താക്കന്മാരായിത്തീൎന്നു. പക്ഷേ വരൻ വന്നു വധുവിനെ കൂട്ടിക്കൊണ്ടു പോവുക എന്ന വൈവാഹികചടങ്ങുവരെ അവളുടെ താമസം അവളുടെ വീട്ടിൽത്തന്നെയായിരിക്കും. (4) വിവാഹനിശ്ചയം കഴിഞ്ഞാലുടനെ തന്നെ വിവാഹം നടത്തിയേ മതിയാവൂ എന്നു ഇതുകൊണ്ടു അൎത്ഥമാകുന്നില്ലല്ലൊ.

വിവാഹനിശ്ചയത്തിനുശേഷം ഭൎത്താവുമായിച്ചേൎന്നു ഉഭയസമ്മതത്തിനു വിരോധമായി ഭാൎയ്യ കൊള്ളരുതാത്ത വല്ലതും ചെയ്തുപോയാൽ, തീൎന്നില്ല, അവൾ ഇതരന്മാരുടെ ദൃഷ്ടിയിൽ വ്യഭിചാരിണിയായിത്തീൎന്നുകഴിഞ്ഞു. അതിനാലുണ്ടാകുന്ന ശിക്ഷയോ? കല്ലേറുകൊണ്ടു ചാവുകതന്നെ. ഈ പറഞ്ഞതിൽനിന്നു വിവാഹനിശ്ചയത്തിനുശേഷം സ്വഗൃഹത്തിൽവെച്ചു ഗർഭിണിയായിത്തീ

(1) ഉല്പത്തി 34. 6 (2) ഉല്പത്തി 24. 1 മുതൽ.

(3) ശലോമോന്റെ ഗീതം 1. 1.

(4) ന്യായാ: 14. 8; മത്തായി 1. 18.

ന്ന ദൈവമാതാവിനുണ്ടായേക്കാമായിരുന്ന അസഹനീയമായ അപമാനവും ഭയങ്കരമായ ശിക്ഷയും നമുക്കൂഹിപ്പാൻ കഴിയും. കാൎയ്യഗൌരവം മനസ്സിലാക്കികൊണ്ടു് ഏതൽസന്ദർഭത്തിൽ ദൈവദൂതൻ വന്നു് യൗസേഫിന്റെ തെററുധാരണ നീക്കംചെയ്തിരുന്നില്ലെങ്കിൽ യൌസേപ്പും കൂട്ടുകാരുംകൂടി സപഭാൎയ്യയുടെ കഥ തത്സമയം കഴിക്കുമായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ.

വിവാഹംസംബന്ധിച്ചു് ഏതാനും ചില ചടങ്ങുകൾ ഉണ്ടായിരുന്നില്ലെന്നില്ല. അതിൽ പ്രധാനമായതു് വരൻ ഒരു രണ്ടാംമുണ്ടെടുത്തു് (നമ്മുടെ മന്ത്രകോടിതന്നെ) വധുവിന്റെ തലയിൽ ഇടുക എന്നുള്ളതത്രേ. തൽക്ഷണം മുതൽ അവൾ അവന്റെ സംരക്ഷണയിലായി എന്നു താൽപ്പൎയ്യം.

പുരുഷന്മാൎക്കു് ഇങ്ങോട്ടല്ല, സ്ത്രീകൾക്കു അങ്ങോട്ടു വേണം യഹൂദന്മാരുടെ ഇടയിൽ സ്ത്രീധനം കൊടുക്കാൻ. നാം ചെയ്യുന്നതിനു കടകമായിട്ടെന്നൎത്ഥം. സ്ത്രീധനം പെണ്ണിനു മാത്രം കൊടുത്താൽ പോരാ, മാതാപിതാക്കന്മാൎക്കും പോരാ, സഹോദരന്മാൎക്കും ചിലപ്പോൾ വേണ്ടിവന്നേക്കും. അവൾക്കു അവളുടെ അപ്പൻ വല്ലതും കൊടുക്കുന്നതായാൽ അതു് ഇങ്ങോട്ടും കിട്ടുമെന്നു സമാധാനിക്കാവുന്നതാണു്. പക്ഷേ ഇതിനല്ല, മുൻപറഞ്ഞതിനാത്രേ സ്ത്രീധനമെന്ന പേർ. എല്ലാവൎക്കും സ്ത്രീധനം കൊടുപ്പാൻ സാധിച്ചു എന്നു വരികയില്ലായിരിക്കുമല്ലൊ. അങ്ങിനെയുള്ള ഘട്ടത്തിൽ പെണ്ണിന്റെ അപ്പന്റെ സേവകനായോ വേലക്കാരനായോ താൻ ഇത്രകാലം നിന്നുകൊള്ളാമെന്നു വരൻ വാഗ്ദാനം ചെയ്യേണ്ടതാണു്. (1) സ്ത്രീധനം പണമായും വസ്തുവായും മാത്രമേ പാടുള്ളുവെന്നു നിർബന്ധിക്കുന്നില്ല. കന്നുകാലികളായാലും വിരോധമില്ലാത്തതാണു്. ഫലസ്തീയരുടെ ഇത്ര അഗ്രചൎമ്മം വേണം എന്ന വിധത്തിലും സ്ത്രീധനം കൊടുക്കുകയും വാങ്ങിക്കുകയുമുണ്ടായിട്ടുണ്ടു്. (2)ഈ ഒടുവിൽ പറഞ്ഞതു് അതിപ്രാചീനകാലത്തായിരുന്നുവെന്നു മാത്രം. സ്ത്രീധനം പെൺവീട്ടുകാൎക്കു കൊടുക്കുന്ന സമ്പ്ര

(1) ഉല്പത്തി 29-18. (2) 1 ശമുവേൽ 18-25.

ദായം പൂവ്വകാലത്തു് യവനരിലും ഉണ്ടായിരുന്നതായി കാണുന്നു ണ്ടു്. ഇപ്പോഴും പൌരസ്ത്യരാജ്യങ്ങളിൽ പലേടത്തും ഈ വിധ ത്തിലാണു് നടന്നുവരുന്നതും.

ഉപായത്തിലല്ലാ, കഴിവനുസരിച്ചു് ആഡംബരപൂർവ്വമായി ട്ടത്രേ അവർ വിവാഹം നടത്തുക പതിവായിരുന്നുള്ളു. അപ്പോ ഴത്തെ ചില ചടങ്ങുകഠ യവനരിലും റോമരിലും പടൎന്നുപി ടിച്ചിട്ടുള്ളതായി നമുക്കു കാണാൻ കഴിയും. വധൂവരന്മാരുടെ തല യിൽ പുഷ്പമാല്യം ചാൎത്തുക, കിരീടമർപ്പിക്കുക മുതലായവയാ ണു് അവ. ഇതൊക്കെ ചെയ്തുവന്നതു് വരൻെറ മാതാപിതാക്ക ന്മാരായിരുന്നുവെന്നും തെളിയുന്നുണ്ടു് (1) പൂമാലയും കിരീടവും പുഷ്പവുംകൊണ്ടുള്ളതല്ലാതെ, തനി സ്വൎണ്ണംകൊണ്ടും വെള്ളികൊ ണ്ടും തന്നെ ഉണ്ടാക്കിച്ചു് സ്ഥിതിയുള്ളവർ കൊടുത്തുവരികയും പതിവായിരുന്നു.

യഹൂദവധൂവരന്മാരുടെ വസ്ത്രാലങ്കാരവിഭൂഷണങ്ങഠ എത്ത രത്തിലായിരുന്നുവെന്നു എശായാദീർഘദർശി ഒരു സംക്ഷിപ്ത വിവരണം നാഠകുന്നുണ്ടു്. യരുശലേമിൻെറ ഐശ്വര്യം വധൂവ രന്മാരുടെ വസ്ത്രാലങ്കാരത്തോടുപമിച്ചു പറയുന്ന ഘട്ടത്തിലാണു് അതു നാം കാണുന്നതു് (2)മണവാളൻ തലപ്പാവു ധരിക്കും; മണവാ ട്ടി ആഭരണങ്ങഠ അണിയും; അതു കൂടാതെ അവഠ ഞെരിയാ ണിയോളമെത്തുന്ന ഒരു അങ്കിയും ധരിക്കും.

ഇനി വരൻ പോയി വധുവിനെ കൂട്ടിക്കൊണ്ടുവരുന്ന സ മ്പ്രദായമെങ്ങിനെയെന്നും നാം അറിയേണ്ടതാണു്. ഇതു പകൽ സമയത്തല്ലാ, രാത്രികാലങ്ങളിലാണു് നടക്കാറുള്ളതെന്നു നാം പ്രത്യേകം ഗ്രഹിച്ചിരിക്കണം. സന്ധ്യക്കോ സന്ധ്യ കഴിഞ്ഞി ട്ടോ വരൻ തൻെറ ചാർച്ചക്കാരും വേഴ്ചക്കാരുമായവരുടെ അക മ്പടിയോടുകൂടി വധൂഗൃഹത്തിലേക്കായി യാത്രയാവും. ഈ അക മ്പടിക്കാർ തോഴക്കാർ എന്നാണു് സാധാരണ പറയാറുള്ളതെങ്കി ലും, യഥാൎത്ഥത്തിൽ തോഴക്കാരായവർ അക്കൂട്ടത്തിൽ രണ്ടുപേരി

(1) ഉത്തമഗീതം 3-11. (2) എശായ 61-10.

ലധികം കാണപ്പെടുന്നതല്ല. ഗലീലപ്രദേശത്തു് ഒരു തോഴക്കാരൻ മാത്രമേയുണ്ടായിരിക്കുകയുള്ളു. സാക്ഷാൽ തോഴക്കാരൻ ഇങ്ങിനെ അകമ്പടിക്കാരൻ മാത്രമാണെന്നു നാം ധരിച്ചിരുന്നാൽ പോരാത്തതാണു്. വരനു് അനുയോജ്യയായ ഒരു വധുവിനെ തേടിപ്പിടിച്ചു് അവിടെയും ഇവിടെയും കയറിയിറങ്ങി വേണ്ടത്തക്ക ആലോചനകളും വ്യവസ്ഥകളും നടത്തി വിവാഹനിശ്ചയത്തിനു കാരണഭൂതനായിത്തീൻ ഒരാളായിരിക്കും ഒരു തോഴക്കാരൻ. കല്യാണം കഴിഞ്ഞാലും അയാളുടെ ചുമതലയും ഉത്തരവാദിത്വവും അവസാനിക്കുന്നതുമില്ല. ചില ഭാര്യാഭത്താക്കന്മാർ പാമ്പും കീരിയുംപോലെ നല്ല പൊരുത്തമുള്ളവരായിരിക്കാവുന്നതാണല്ലൊ. അത്തരത്തിൽ അന്യോന്യം കശപിശ കൂട്ടുമ്പോൾ വിളിച്ചാലും വിളിച്ചില്ലെങ്കിലും, ഇടയിൽ ചാടിവീണു്, അവരെ രഞ്ജിപ്പിക്കേണ്ടതായ കത്തവ്യവും ഒരു തോഴക്കാരൻേറതാണു്. ചുരുക്കിപ്പറഞ്ഞാൽ ആദ്യം ഒരു ദല്ലാളി, പിന്നെ ഒരു സുഹൃത്തു്, ഒടുവിൽ ഒരു സംരക്ഷകൻ എന്നീ നിലകളിൽ കയറിപ്പോകുന്ന ആളായിരിക്കണം ആ വിദ്വാൻ. സ്നാപകനായ യോഹന്നാൻ ഒരവസരത്തിൽ താൻ മിശിഹായുടെ തോഴക്കാരനാണെന്നു പ്രസ്താവിച്ചിട്ടുണ്ടു്. മിശിഹാ സഭയെ വിവാഹം ചെയ്തതു് എങ്ങിനെയെന്നു നോക്കുമ്പോൾ അതിൽ തോഴക്കാരൻെറ ഉദ്യോഗം സ്നാപക യോഹന്നാൻ യഥായോഗ്യം നിവ്വഹിച്ചിട്ടുള്ളതായി നമുക്കു കാണാൻ കഴിയും. പശ്ചാത്താപത്തേയും സത്യവിശ്വാസത്തേയും ആധാരമാക്കി അദ്ദേഹം ചെയ്ത അത്യുജ്ജ്വലപ്രസംഗപരമ്പരകൾ മുഖേന സുന്ദരിയും പരിശുദ്ധയുമായിത്തീൻ ഒരു യുവകന്യകയെ മിശിഹായ്ക്കായി അദ്ദേഹം കാണിച്ചുകൊടുത്തു. മിശിഹാ ശിഷ്യഗണത്തെ വർദ്ധിപ്പിക്കുന്നവനെന്നും, അനേകംപേർ അദ്ദേഹത്തെ അനുഗമിച്ചുവരുന്നുവെന്നും സ്വശിഷ്യന്മാരിൽനിന്നു ഗ്രഹിച്ചപ്പോൾ വരനു വധുവിനെ ബോധിച്ചതായി അദ്ദേഹം കണക്കാക്കുകയും ചെയ്തു. വിവാഹസദ്യ കഴിയുന്നതുവരെയും അദ്ദേഹം ആ പുണ്യ വധൂവരന്മാരുടെയൊന്നിച്ചുണ്ടായിരുന്നതായി നമുക്കറിയാമല്ലൊ.

കുറെയധികം രാത്രിയായാൽ, ചിലപ്പോഠം അദ്ധരാത്രി കഴിഞ്ഞിട്ടാവാനും മതി, വരൻ വധുവിനേയുംകൂട്ടിയുള്ള മടക്കമായി. വാദ്യഘോഷങ്ങഠംകൊണ്ടും യാതൊരു കുറവും ഉണ്ടായിരിക്കുകയില്ല. പന്തം, വിളക്കുകഠം അറ്റയും വളരെ. വധുവിൻെറ പാച്ചുവേഷ്യക്കാർക്കും ആ ഘോഷയാത്രയിൽ പങ്കുണ്ടായിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. പ്രസ്തുത ഘോഷയാത്ര വരൻെറ ഗൃഹത്തോടടുത്തുവെന്നു കാണുമ്പോഠം തുടങ്ങും അവിടെ വലിയൊരു ബഹളം. "മണവാളൻ ഇതാ വരുന്നു! അവനെ എതിരേല്ക്കാൻ പുറപ്പെട്ടുവിൻ!" എന്നൊരു ശബ്ദഘോഷം അവിടമെങ്ങും മുഴങ്ങുന്നതായി കേഠംക്കാം. അപ്പോഠം അവിടെ നേരത്തെ വിളക്കുകളിൽ എണ്ണ പകൻവെച്ചു മയങ്ങിക്കിടന്നിരുന്ന കന്യകമാരെല്ലാം പിടഞ്ഞെണീററു വിളക്കുകളും കത്തിച്ചു നേരെ ചെന്നു വധൂവരന്മാരെ എതിരേററു കൊണ്ടുവരികയായി. എല്ലാവരും വന്നു് അകത്തുകടന്നാൽ തൽക്ഷണം വാതിലും അടച്ചു. പിന്നെയാണു് വിവാഹസദ്യ. (1) മേൽപ്പറഞ്ഞതരത്തിലുള്ള കന്യകമാരുടെ എതിരേൽപ്പും മററും ഇന്നും പൊഡോളിയയിലെ യഹൂദന്മാരുടെ ഇടയിലും സിറിയായിലും ഖിസ്രേമിലുമുള്ള ക്രിസ്ത്യാനികളുടെ ഇടയിലും നിലനിന്നുവരുന്നുണ്ടു്.

എവിടെയായാലും ഏതു ജാതിക്കാരിലായാലും വിവാഹസദ്യയുണ്ടാകുന്നതാണു്. പക്ഷേ ക്ഷണിക്കപ്പെട്ടവർ വേണ്ടപോലെ വസ്ത്രധാരണം ചെയ്തു കാണാത്തപക്ഷം അവർക്കു വസ്ത്രം കൊടുക്കുക എന്ന പതിവു് യഹൂദന്മാരുടെയിടയിൽ മാത്രമേ നമുക്കു കാണാൻ സാധിക്കുന്നുള്ളു. മുൻകൂട്ടിത്തന്നെ ആ ആവശ്യത്തിനായി ഏതാനും് വസ്ത്രങ്ങഠം തയ്യാറാക്കിവച്ചിരിക്കണം അവർ. വെള്ളവസ്ത്രമല്ലാതെ മററൊന്നും ആയാൽ പോരെന്നു നിർബ്ബന്ധവുമുണ്ടു്. (2) വിവാഹസദ്യ ആരംഭിക്കുന്നതിനു മുമ്പു് ക്ഷണിക്കപ്പെട്ടവരെ പ്രത്യേകം ഒരു ശാലയിലോ തളത്തിലൊ ആക്കിക്കൊണ്ടു ക്ഷണിക്കപ്പെടാത്തവരായി വല്ലവരും ഇടയിൽ കടന്നിട്ടുണ്ടോ

---

(1) പത്തു കന്യകമാരുടെ ഉപമ. (2) വെളിപാടു് 19-8

എന്നും, വന്നവരിൽ വിവാഹത്തിന്റെ അന്തസ്സിന്നു ചേരാത്ത വിധം വസ്ത്രധാരണത്തിൽ അലസരായിരുന്നിട്ടുണ്ടോ എന്നും ഒരു നോട്ടം കഴിക്കുന്നു. അതിൽ ക്ഷണിക്കപ്പെടാത്തവരായി 'പന്നാസ്സ്' വേഷധാരികളായി വല്ലവരേയും കണ്ടാൽ, പിന്നെ വേറെ നോട്ടമൊന്നുമില്ല; കയ്യും കാലും കൂട്ടിക്കെട്ടി ആ കൂരിരുട്ടത്തേയ്ക്കൊരു തള്ളു്. (1)

ഏഴു ദിവസത്തിൽ കുറഞ്ഞ വിവാഹം യഹൂദന്മാൎക്കില്ലതന്നെ. ഈവിധത്തിൽ തന്നെയാണ് ഇപ്പോൾ പലസ്തീൻരാജ്യത്തുള്ള ക്രിസ്ത്യാനികളുടെ ഇടയിലും. ആ ദിവസങ്ങളിൽ സമയം കഴിച്ചുകൂട്ടുവാൻ പല മാൎഗ്ഗങ്ങളും അവർ കണ്ടുപിടിച്ചിട്ടുണ്ടു്. കൂട്ടമിട്ടിരുന്നു ഫലിതം പറയുക, കടംകഥ പറഞ്ഞു മത്സരിക്കുക, എടുത്താൽ പൊങ്ങാത്ത വലിയ കാൎയ്യങ്ങൾ എടുത്തിട്ടു പാവങ്ങളെ കണ്ണു തുറപ്പിക്കുക മുതലായവയാണവ. പഴയനിയമകാലത്തു് ഒരു കല്യാണത്തിൽവെച്ചു ഒരാൾ ഒരു കടംകഥ പറയുകയുണ്ടായതായി കാണുന്നുണ്ടു്. "ഭോക്താവിൽനിന്നു ഭോജനവും മല്ലനിൽനിന്നു മധുരവും പുറപ്പെട്ടു" എന്നതായിരുന്നു അതു്. (2) വായനക്കാർക്കു പറയാമൊ ഇതിന്റെ ഉത്തരം?

വിവാഹവിരുന്നിലും അതുപോലെ മററു സദ്യയിലും സാധാരണമായി അവക്കൊരു 'വിരുന്നുപ്രമാണി' ഉണ്ടായിരിക്കും. ക്ഷണിക്കപ്പെട്ടവരെ യഥായോഗ്യം സ്വീകരിച്ചിരുത്തുക, വിളമ്പുകാർ ലക്ഷ്യമില്ലാതേയോ വകതിരിവില്ലാതേയോ അതുമിതും കാട്ടിക്കൂട്ടുന്നുണ്ടോ എന്നു പരിശോധിക്കുക, പാചകവിഷയത്തിൽ ശ്രദ്ധിക്കുക മുതലായി ക്ഷണിക്കപ്പെട്ടവൎക്കു ഒരു തരത്തിലും രസക്ഷയം ഉണ്ടാകാതിരിക്കത്തക്കവണ്ണം എല്ലാ കാൎയ്യത്തിലും മുമ്പും കയ്യുമായി നിൽക്കേണ്ടുന്ന ഒരാളത്രേ വിരുന്നുപ്രമാണി. കാനാവിലെ കല്യാണത്തിൽവച്ചു് യേശുമിശിഹാ വെള്ളം വീഞ്ഞാക്കിയപ്പോൾ അതു രുചിച്ചുനോക്കിയതിന്നു ശേഷം വിളമ്പാൻ അനുവദിച്ചതു വിരുന്നുപ്രമാണി ആയിരുന്നു എന്നു നാം വായിച്ചിട്ടുണ്ടല്ലൊ.

---

(1) മത്തായി 22-12 (2) ന്യായാ: 14-12

ആദിമകാലങ്ങളിലല്ലാ, പിന്നീട്, വിവാഹമോചനം യഹൂദന്മാരുടെ ഇടയിൽ സർവ്വസാധാരണമായിത്തീൎന്നതായി കാണാനുണ്ടു്. അതിനു കാരണം അവരുടെ തോന്ന്യാസംതന്നെ ആയിരുന്നിരിക്കണം. മോശ അങ്ങിനെ ചെയ്തുകൊള്ളാനും അവരെ അനുവദിച്ചു. എന്തുകൊണ്ടു്? യഹൂദസഭ വ്യഭിചാരം, കൊലപാതകം ആദിയായ ഭയങ്കര പാപങ്ങൾക്കു മേലിൽ വിളനിലമാവരുതെന്നു കരുതിതന്നെ. വിവാഹമോചനംകൊണ്ടു അങ്ങിനെയൊരു ഫലം ഉണ്ടാകുമെന്നു അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ അനുഭവമോ? ഒരു തല ചവിട്ടിയപ്പോൾ മറേറ തല പൊങ്ങിയതുപോലെയുമായി. ഇന്നയിന്ന കാരണങ്ങളാൽ മാത്രമേ വിവാഹമോചനം പാടുള്ളുവെന്നു യാതൊരു വ്യവസ്ഥയും കാണപ്പെട്ടില്ല. മുണ്ടു മാറുന്നതുപോലെ ഭാൎയ്യമാരെ മാറാൻ എല്ലാവൎക്കും സ്വാതന്ത്ര്യം ലഭിച്ചു. (1) ഇതു കണ്ടാൽ പെണ്ണുങ്ങൾ വെറുതെയിരിക്കുമോ? അവരും തുടങ്ങി ഭൎത്താക്കന്മാരെ മാറാൻ. (2) മിശിഹായുടെ കാലമായപ്പോഴയ്ക്കും വിവാഹമോചനം അതിൻെറ മൂൎദ്ധന്യത്തിലെത്തിചേൎന്നു. തന്നേയുമല്ല, ആ വിഷയത്തിൽ രണ്ടുതരത്തിലുള്ള അഭിപ്രായക്കാരുമുണ്ടായി. പാതിവ്രത്യഭംഗമോ അതുപോലെ ഗൌരവാവഹമായ മറെറന്തെങ്കിലും കുററമോ കണ്ടാൽ മാത്രമേ ഒരു ഭാൎയ്യയെ ഒരു ഭൎത്താവു ഉപേക്ഷിക്കാൻ പാടുള്ളു എന്നു ഒരു കൂട്ടർ വാദിച്ചു. മറേറ കൂട്ടരാവട്ടെ, അങ്ങിനെയൊന്നും വേണമെന്നില്ലെന്നും അതൊക്കെ അവനവൻെറ ഇഷ്ടംപോലെയാകാമെന്നും തുടങ്ങി. ഈ ഒടുവിൽ പറഞ്ഞ വൎഗ്ഗത്തിൽപ്പെട്ടവരായിരുന്നു മിശിഹായുടെ കാലത്തുണ്ടായിരുന്ന ഫരീശന്മാർ. "ഏതു കാരണത്താലെങ്കിലും ഭാൎയ്യയെ ഉപേക്ഷിക്കുന്നതു് യുക്തമായിരിക്കുമോ?" എന്നു് അവർ മിശിഹായോടൊരു ചോദ്യമിട്ടു. അതിനു് അവിടുന്നു ഉത്തരമരുളുന്നു. "........നിങ്ങളുടെ ഹൃദയകാഠിന്യം നിമിത്തമത്രേ ഭാൎയ്യമാരെ ഉപേക്ഷിപ്പാൻ മോശ അനുവദിക്കുകയുണ്ടായതു്. ആദികാലത്തു് അങ്ങിനെയില്ലായിരുന്നു........" ഈയൊരു കല്പന ശ്ലീഹന്മാൎക്കുപോലും

---

(1) ന്യായാ: 15-2; 19-2, 3. (2) സദൃശ: 2-17.

അപ്പോൾ സ്വീകാര്യമായി തോന്നിയില്ല. "സ്ത്രീയെ സംബന്ധിച്ചിടത്തോളം പുരുഷന്റെ സ്ഥിതി ഇങ്ങിനെയാണെങ്കിൽ വിവാഹം കഴിക്കുന്നതേ നല്ലതല്ല" എന്നു് അവർ അവരുടെ അഭിപ്രായം പ്രത്യക്ഷപ്പെടുത്തി. അപ്പോൾ മിശിഹാ അരുളിച്ചെയ്തു: "വരം ലഭിച്ചവരല്ലാതെ ആരും ഈ വചനം ഗ്രഹിക്കുന്നില്ല. അമ്മയുടെ ഗർഭത്തിൽനിന്നു ഷണ്ഡന്മാരായി ജനിച്ചവർ ഉണ്ടു്; മനുഷ്യർ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരുമുണ്ടു്. സ്വർഗ്ഗരാജ്യംനിമിത്തം തങ്ങളെത്തന്നെ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരും ഉണ്ടു്. ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ." *

---

* മത്തായി 19-12

# പുരോഹിതന്മാരും പരിചാരകന്മാരും

യഹൂദന്മാരുടെ വൈദികകർമ്മാചാരങ്ങളിൽ ക്രമീകരണവും വ്യവസ്ഥയും ഇദംപ്രഥമമായി സൃഷ്ടിച്ചതു് മോശയായിരുന്നുവെന്ന കാര്യം പ്രത്യേകം സ്മരണീയമാണു്. അദ്ദേഹം പലതരം യാഗങ്ങളും ആരാധനകളും ഏർപ്പെടുത്തിയെന്നുതന്നെയല്ല, അവ യഥായോഗ്യം അനുഷ്ഠിക്കപ്പെടേണ്ടതിന്നായി പ്രത്യേകം ഒരു വർഗ്ഗക്കാരേയും നിയോഗിച്ചു. യഹൂദന്മാരിൽ ലേവ്യാവർഗ്ഗക്കാരായിരുന്നു അവർ. ആ വർഗ്ഗത്തിൽ വിവിധ ഗോത്രങ്ങളും ഉണ്ടായിരുന്നവയിൽ ഓരോന്നിനും തൽസംബന്ധമായ പ്രവൃത്തികളും അദ്ദേഹം വിഭജിക്കുകയും ചെയ്തു. ഇതിൽനിന്നു ലേവ്യാവർഗ്ഗത്തിൽ ഉണ്ടായിരുന്നവരത്രയും അവരുടെ പുരോഹിതന്മാരായിരുന്നു എന്നു് അർത്ഥമെടുക്കാൻ പാടുള്ളതല്ല. വാസ്തവത്തിൽ പൌരോഹിത്യസംബന്ധമായ കർമ്മങ്ങൾ നിർവ്വഹിക്കുവാൻ നിയുക്തരായിരുന്നവർ അവരിൽ അഹറോൻഗോത്രത്തിൽ ഉൾപ്പെട്ടവർ മാത്രമായിരുന്നു. ഇതരഗോത്രക്കാർക്കു് അവരുടെ പരിചാരകന്മാരെന്ന നിലയിൽ കവിഞ്ഞു യാതൊരു സ്ഥാനവും സ്ഥിതിയും ഉണ്ടായിരുന്നുമില്ല. ഇപ്പറഞ്ഞതിൽനിന്നു് അവരുടെ പുരോഹിതന്മാർ ലേവ്യക്കാരായിരുന്നുവെങ്കിലും, ലേവ്യക്കാരെല്ലാവരും പുരോഹിതന്മാരായിരുന്നില്ലെന്നു വിശദമാകുന്നുണ്ടല്ലോ. ഇത്തരത്തിലായിരുന്നു അവരുടെ പൌരോഹിത്യസ്ഥാപനത്തിന്റെ കെട്ടും മട്ടും എന്നു പറയാം. മോശയുടെ വിയോഗാനന്തരം ദാവീദുരാജാവു ഈ വിഷയത്തിൽ ചില പരിഷ്കാരങ്ങളെല്ലാം ചെയ്തില്ലെന്നില്ല. അങ്ങനെതന്നെ അദ്ദേഹത്തിന്റെ മകൻ ശലോമോൻ രാജാവും. പക്ഷേ അടിത്തറയും പണിയും പഴയതുതന്നെ.

യഹൂദന്മാർക്കു സ്വജാതിയിൽ രാജാക്കന്മാരുണ്ടായിരുന്ന ആ സുവർണ്ണകാലം അസ്തമിച്ചപ്പോൾ പ്രജാതിപത്യഭരണത്തിന്നു അവർ വിധേയരായിത്തീർന്നു. അതോടൊപ്പം ദൈവമായ യഹോവായെ അവർ അവരുടെ രാജാവുമാക്കി. അദ്ദേഹത്തിന്റെ കൊട്ടാരമോ, അവരുടെ ദൈവാലയവും. ഇങ്ങനെ ആത്മികമായും, രാഷ്ട്രീയമായും ഒരു പരിവർത്തനമുണ്ടായപ്പോൾ യാഗങ്ങളും ആരാധനകളും സവിശേഷമായ രീതിയിൽ നടത്തപ്പെടേണ്ടതു ആവശ്യമാണെന്നു അവർക്കു തോന്നി. അതിന്നായി പുരോഹിതന്മാരുടെ എണ്ണം വർദ്ധിപ്പിച്ചു അവരെ പല ഗണങ്ങളായി തരംതിരിച്ചു ആകപ്പാടെ പൗരോഹിത്യസ്ഥാപനത്തെ അവരൊന്നുന്നായി പരിഷ്കരിച്ചു.

പ്രാരംഭത്തിൽ അഹരോൻ ഗോത്രമൊഴിച്ചുള്ള ലേവ്യക്കാരെ ഗേർശോം, കെഹാത്തു, മെരാരി എന്നീ മൂന്നു ഗോത്രക്കാരായി മോശ വിഭജിച്ചിരുന്നു. (1 നാളാ: 6–16) അനന്തരകാലത്തിൽ ദാവീദുരാജാവു അതിനെ നാലാക്കി ഭാഗിച്ചു. (1 നാളാ: 23–12) സമാഗമനകൂടാരമുണ്ടായിരുന്നപ്പോൾ അതിൽവെച്ചും, പിന്നീടു ദൈവാലയം ഉണ്ടായപ്പോൾ അതിൽവെച്ചും ദൈവികകർമ്മങ്ങൾ അനുഷ്ഠിച്ചുവന്ന പുരോഹിതന്മാരെ പരിചരിക്കുകയും ഏതൽവിഷയകമായ അവരുടെ ഏതാവശ്യങ്ങളും നിറവേററിക്കൊടുക്കുകയുമായിരുന്നു ഇവരുടെ പ്രവൃത്തി. (സംഖ്യ 3–9; 1 നാളാ: 23–28) എന്നാൽ മോശയുടെ കാലത്തു ഇവകൂടാതെ വേറേയും ചില പ്രവൃത്തികൾ ചെയ്യാൻ അവർ ചുമതലപ്പെട്ടവരായിരുന്നു. ഇസ്രായേല്യർ വനാന്തരങ്ങളിൽ സഞ്ചരിച്ചിരുന്ന ആ കാലത്തു അവരുടെ സമാഗമനകൂടാരം ഒരിടത്തും സ്ഥിരപ്രതിഷ്ഠിതമായിരുന്നില്ല. യാത്രയോടൊപ്പം അതും അവർക്കു വഹിച്ചുപോകേണ്ടതുണ്ടായിരുന്നു. ആ ജോലിയും, സമാഗമനകൂടാരംവക വിശുദ്ധ പാത്രങ്ങൾ ചുമക്കുന്ന ജോലിയും ഇവർതന്നേ നടത്തിവന്നു. യാത്രാമദ്ധ്യേ ഇസ്രായേല്യർ എവിടെയെങ്കിലും താവളമുറപ്പിച്ചാൽ കൂടാരം കുററി നാട്ടി ഉറപ്പിക്കുകയും ഇവരുടെ പ്രവൃത്തിപരിധിയിൽ

ഉൾപ്പെട്ടിരുന്നു. പിൽക്കാലത്തു് ഈവക പ്രവൃത്തികളെല്ലാം കെഹാത്തുഗോത്രക്കാർമാത്രം നടത്തേണ്ടതാണെന്നു് അവർ തീരുമാനിച്ചു. അതിന്നു കാരണവുമുണ്ടായിരുന്നു; മോശ കെഹാത്തുഗോത്രക്കാരനായിരുന്നു. അദ്ദേഹത്തോടുള്ള ഭക്തിബഹുമാനങ്ങളെ ഗൌനിച്ചു് ആ ശ്രേഷ്ഠകൃത്യം അവക്കായിമാത്രം അവർ നീക്കിവെക്കുകയാണുണ്ടായതു്. ഏലിയാസാർ പുരോഹിതന്റെ ആജ്ഞാനുവൎത്തികളായി അവർ ആ വക സൎവ്വ ജോലികളും യഥായോഗ്യം നിറവേററിയും വന്നു. (സംഖ്യ: 4–16) ഇപ്പറഞ്ഞവ കൂടാതെ, കൂടാരത്തോടു് അനുബന്ധിച്ചുള്ള മൂടുവിരി, മറശ്ശീല, അവയുടെ കയറുകൾ മുതലായ അനവധി ചില്ലറസാധനങ്ങൾ ഈഥാമാർ പുരോഹിതന്റെ നേതൃത്വത്തിൽ ഗേർശോം ഗോത്രക്കാരും മെരാരിഗോത്രക്കാരും വഹിക്കാനും തുടങ്ങി. എന്നാൽ ഇസ്രായേല്യർ കനാൻരാജ്യത്തിൽ അധിവാസമുറപ്പിച്ചപ്പോൾ—അവർക്കവിടെ സ്ഥിരമായ ദൈവാലയം ഉണ്ടായപ്പോൾ—മുൻപറഞ്ഞ പ്രവൃത്തികളൊന്നും ആരും ചെയ്യേണ്ടതായ ആവശ്യമില്ലാതെയായി എന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ദാവീദുരാജാവും മകൻ ശലമോൻ രാജാവും അവരെ മററു കാൎയ്യങ്ങൾക്കായി നിയോഗിക്കുകയാണുണ്ടായതു്. അനദ്ധ്യായകാലങ്ങളിൽ സഭാസംബന്ധമായും രാഷ്ട്രീയമായുമുള്ള ഓരോ കാൎയ്യങ്ങൾ പ്രമാണിച്ചു് രാജ്യമൊട്ടുക്കു ചുററി സഞ്ചരിക്കുകയായിരുന്നു അവരുടെ ജോലി. ദാവീദുരാജാവു് അവരിൽ 6000 പേരെ ഓരോരോ ഉദ്യോഗസ്ഥന്മാരായും ന്യായാധിപതിമാരായും നിയമിച്ചതായി കാണുന്നുണ്ടു്. (1 നാളാ: 23–4) മററു പലരുടേയും പ്രവൃത്തി, മോശയുടെ ധൎമ്മാനുശാസനം സംബന്ധിച്ച വ്യാഖ്യാനങ്ങൾ ജനങ്ങളെ പഠിപ്പിക്കുകയായിരുന്നു. രാജ്യകാൎയ്യസംബന്ധമായ റിക്കാർട്ടുകൾ സൂക്ഷിക്കുക—ഓരോ ഗോത്രങ്ങളുടെയും വംശാവലികൾ ശരിയാംവണ്ണം എഴുതിവെക്കുക—ഇവയും അവരുടെ പ്രവൃത്തിയിൽ ഉൾപ്പെട്ടിരുന്നു.

ഇവരിൽ വിശ്വസ്തന്മാരും സമത്ഥന്മാരുമായ ചിലരെ ദൈവാലയത്തിലെ കലവറവിചാരിപ്പുകാരായി ഉയത്തുകയുണ്ടായിട്ടുണ്ട്. (1 നാളാ: 26—20) വേറെ ചിലരെ ദൈവാലയത്തിലേക്കു നിത്യവും കാലത്തും സന്ധ്യയ്ക്കും വേണ്ടുന്ന കാഴ്ചയപ്പവും പുളിപ്പില്ലാത്ത അപ്പവും ചുട്ടുണ്ടാക്കുന്ന പ്രവൃത്തിയിലും നിയമിച്ചിട്ടുണ്ട്. (1 നാളാ: 23—29) വേദപുസ്തകത്തിൽനിന്നു ഉദ്ധൃതഭാഗം വായിക്കുമ്പോഠം ഇതിന്നായുള്ള മാവു് നിശ്ചിതമായ തൂക്കത്തിൽ എടുക്കേണ്ടതുണ്ടെന്നും, ആ തൂക്കം സാധാരണമായി കണക്കാക്കപ്പെട്ടിരുന്നവിധത്തിലുള്ളതായിരുന്നില്ലെന്നും നമുക്കു ഗ്രഹിക്കാൻ കഴിയും. വേദപുസ്തകത്തിൽ ശേക്കേൽ എന്നും ദൈവാലയത്തിലെ ശേക്കേൽ എന്നും, ശേക്കേൽ രണ്ടുതരത്തിൽ പറയപ്പെട്ടിരിക്കുന്നതിൽനിന്നു ദൈവാലയത്തിലെ അളവും തൂക്കവും ഒരു പ്രത്യേക തോതിലായിരുന്നു എന്നു വിശദമാകുന്നതുമുണ്ട്. ലേവ്യക്കാരിൽ പലരും തെരുവീഥികളിലും ദൈവാലയവാതില്ക്കലും കാവല്ക്കാരായി നിയമിക്കപ്പെട്ടിരുന്നതായി കാണാം. (1 നാളാ: 9—17) മറ്റുചിലർ ദൈവാലയത്തിലെ ഗായകന്മാരുമായിരുന്നു. (1 നാളാ: 23—30) സംഗീതസാമഗ്രികളിൽ അവർ മികച്ച പാടവം നേടിയവരായിരുന്നുവെന്നു ദൈവാലയപ്രതിഷ്ഠാഘോഷവിവരണത്തിൽനിന്നു തെളിയുന്നുണ്ട്. (2 നാളാ: 5—12, 13) ദാവീദിന്റെ കാലത്തു ലേവ്യാവർഗ്ഗത്തിൽ 30 വയസ്സിനുമേൽ പ്രായമുള്ളവർ 38,000 പേർ ഉണ്ടായിരുന്നു. (1 നാളാ: 22—3) ഇവരിൽ 2400 പേർ അഹറോൻഗോത്രത്തിൽ 24 ഊഴമായി വിഭജിക്കപ്പെട്ടിരുന്ന പുരോഹിതന്മാർതന്നെ. ദൈവാലയത്തിലെ കർമ്മാദികഠംക്കു് ഒരാഴ്ചയിൽ പുരോഹിതന്മാരും പരിചാരകന്മാരുമടക്കം 1000 പേർ വേണ്ടിയിരുന്നുവത്രേ. (1 നാളാ: 23—24; 2 നാളാ: 31—17) മുൻസൂചിപ്പിച്ചതുപോലെ ഉദ്യോഗസ്ഥന്മാരും ന്യായാധിപതിമാരുമായി 6000 പേർ. 4000 പേർ പാറാവുകാർ. ശേഷം 4000 പേർ ഗായകന്മാരും. (1 നാളാ: 23—4, 5) പുരോഹിതന്മാരിൽ പ്രധാനന്മാർ ഉണ്ടായിരുന്നതു

പോലെ, ഇവരിലുമുണ്ടായിരുന്നു മേധാവികൾ. (എസ്രാ: 8—29) പാറാവുകാരുടെ ജോലി കേവലം ദൈവാലയസംരക്ഷണം മാത്രമായിരുന്നില്ല. അശുദ്ധനോ ച്ഛേലാകർമ്മം ചെയ്യാത്തവനോ ദൈവാലയത്തിലുള്ള ഇസ്രായേൽ പ്രാകാരത്തിലേക്കു കടക്കുന്നുണ്ടോ എന്നു അവർ സൂക്ഷ്മമായി നോക്കിയിരിക്കേണ്ടിയിരുന്നു. (2 നാളാ: 29—19) അതൊരു ഹീനവൃത്തിയായി അവർ ഗണിച്ചിരുന്നുമില്ല. ദാവീദുരാജാവുപോലും, "ദുഷ്ടന്മാരുടെ കൂടാരങ്ങളിൽ പാർക്കുന്നതിനേക്കാൾ എന്റെ ദൈവത്തിന്റെ ആലയത്തിൽ വാതിൽകാവൽക്കാരനായിരിക്കുന്നതാണ് എനിക്ക് ഏറെ ഇഷ്ടം" എന്നു ആ പ്രവൃത്തിയെ ശ്ലാഘിക്കുകയാണല്ലോ ചെയ്തിട്ടുള്ളതും. (സങ്കീ: 84—10) ഗായകസംഘത്തെ രൂപീകരിച്ചതു ദാവീദാകയാൽ അവരേയുംകൂടി ഉദ്ദേശിച്ചായിരുന്നു അദ്ദേഹം സങ്കീർത്തനങ്ങൾ രചിക്കുകയുണ്ടായിട്ടുള്ളതെന്നു് അനുമാനിക്കുന്നതിൽ അബദ്ധമില്ല. സങ്കീർത്തനങ്ങൾ മുഴുവനുമില്ലെങ്കിലും മുക്കാലേ അരയ്ക്കാലും അദ്ദേഹത്താൽ വിരചിതങ്ങളാണെന്നാണല്ലോ പണ്ഡിതമതം. അവയിൽ പലതിന്റേയും തലക്കെട്ടിൽ "സംഗീതപ്രമാണിക്കു്" എന്നു കാണുന്നതുകൊണ്ടു് അവയെല്ലാം ദൈവാലയത്തിലെ ഗായകസംഘത്തിന്റെ പ്രമാണിക്കുവേണ്ടി എഴുതിയതാണെന്നുള്ളതു നിസ്തർക്കംതന്നെ. 1 നാളാഗമം: 25-ാം അദ്ധ്യായം നോക്കുമ്പോൾ അന്നത്തെ സംഗീതപ്രമാണികൾ ഗേർശോംഗോത്രത്തിലെ ഹേമാനും ആസാഫും, മെരാരിഗോത്രത്തിലെ യദൂഥൂനുമായിരുന്നുവെന്നു നമുക്കു കാണാൻ കഴിയുന്നുമുണ്ടു്.

ലേവ്യാവർഗ്ഗത്തിൽ ജനിച്ചുവെന്നുള്ളതുകൊണ്ടുമാത്രം യാതൊരുത്തനും പരിചാരകവൃത്തിക്കു് അർഹനായിത്തീരുന്നില്ല. അതിനു് അവൻ ചില പ്രത്യേകകർമ്മങ്ങൾ ചെയ്തു യോഗ്യത സമ്പാദിക്കേണ്ടതാണു്. അവന്റെ ശരീരമാകവേ പാപപരിഹാരജലം തളിക്കപ്പെട്ടുകഴിഞ്ഞാൽ അവൻ ദേഹമാസകലം ക്ഷൌരം ചെയ്തു് കുളിച്ചു് ദൈവാലയത്തിൽ ചില നിശ്ചിത വഴിപാടുകൾ സമർപ്പിക്കേണ്ടതത്രെ. (സംഖ്യ: 8—6, 7, 8) 25 വയസ്സു പൂർത്തി

യാവാതെ ആരേയും പരിചാരകന്മാരാക്കകയും പതിവില്ല. 50 വയസ്സാകുന്നതുവരെ ഒരാറംക്ക പരിചാരകനായിരിക്കാൻ വിരോധമില്ലാത്തതാണ്. (സംഖ്യ: 8: 24—25) എന്നാൽ കെഹാത്തു ഗോത്രക്കാരുടെ കാൎയ്യത്തിൽ അവരെ 30 വയസ്സു തികയാതെ പരിചാരകന്മാരാക്കാൻ പാടില്ലെന്നായിരുന്നു നിയമം. (സംഖ്യ: 4—30) അതിന്റെ കാരണമെന്തെന്നു നല്ലപോലെ വിശദമാകുന്നില്ലെന്നുവേണം പറയുവാൻ. ഒരുപക്ഷേ കൎമ്മാദികറംക്ക വേണ്ടുന്ന ഉപകരണങ്ങറം വളരെ ഘനമേറിയവയും വിലപിടിപ്പുള്ളവയുമായിരുന്നതിനാൽ അവ എടുത്തു നടക്കാൻവേണ്ടതായ ശേഷിയും ശേമുഷിയും അവൎക്കുണ്ടാകുന്നതിനു 30 വയസ്സു തികയേണ്ടിയിരുന്നു എന്നു അനുമാനിക്കുന്നതിൽ അബദ്ധമില്ലായിരിക്കാം. ദാവീദുരാജാവു, 25 വയസ്സിനു പകരം 20 വയസ്സായാലും മതി, പരിചാരകന്മാരാവാം എന്നു പഴയ നിബന്ധനയെ സ്വല്പമൊന്നു മയപ്പെടുത്തുകയുണ്ടായി. (1 നാളാ: 23—24) സാധാരണന്മാരെ അപേക്ഷിച്ചു പരിചാരകന്മാൎക്കു പ്രത്യേകം ഉടുപ്പുകളോ വസ്ത്രങ്ങളോ ഒന്നും ഉണ്ടായിരുന്നതായി കാണുന്നില്ല. മുൻപറഞ്ഞ ജോലികറംക്ക പുറമേ, യാഗമൎപ്പിക്കുവാനുള്ള മൃഗങ്ങളെ കൊല്ലുക, അവയുടെ തൊലിയുരിയുക മുതലായതും അവർതന്നെ ചെയ്തുവന്നു. (2 നാളാ: 31—2)

ധൂപാൎപ്പണം ചെയ്വാൻ പരിചാരകന്മാൎക്കു് അധികാരവും അവകാശവും ഉള്ളതല്ല. അതു പുരോഹിതന്മാർ മാത്രം അനുഷ്ഠിക്കേണ്ടുന്ന കൎമ്മങ്ങളിൽവെച്ചു ശ്രേഷ്ഠതരമത്രെ. അക്കാൎയ്യം വേണ്ടപോലെ അറിയാമായിരുന്നിട്ടും, മുൻകാലത്തു് പരിചാരകന്മാരിൽ കുറേപേർ ആ പൂൎവ്വിക ചിട്ടയെ അതിലംഘിക്കാൻ ഒരുങ്ങുകയുണ്ടായി. ധൂപാൎപ്പണംചെയ്യുന്ന പ്രവൃത്തി പ്രത്യേകം ഒരു ഗോത്രക്കാൎക്കോ കൂട്ടക്കാൎക്കോ ജന്മസിദ്ധമാകാൻ പാടില്ലാത്തതാണെന്നും, ആ കാൎയ്യത്തിൽ സമാവകാശവും സമാധികാരവുമാണു് പ്രബലപ്പെടേണ്ടതെന്നും കോരഹും, അയാളുടെ അനുയായികളും വാദിക്കാൻ തുടങ്ങി. അവരുടെ ആ സാഹസത്തെപ്പററിയും തൻമൂ

മൂലം വരാവുന്ന ഭവിഷ്യത്തിനേപ്പററിയും മോശ തന്നാലാവുന്ന വിധത്തിൽ അവരോടു ഗുണദോഷിച്ചുനോക്കി. എന്നുതന്നേയല്ല, യഹോവതന്നെയാണ് മററാരുമല്ല, അങ്ങനെ വ്യവസ്ഥ ചെയ്തിട്ടുള്ളതെന്നും അദ്ദേഹം അവരെ അനുസ്മരിപ്പിച്ചു. അവർ അതൊന്നും ഗൗനിച്ചതേയില്ല. കോരഹും അയാളുടെ അനുയായികളുംകൂടി ആകെ 250 പേർ പ്രത്യേകം പ്രത്യേകം സ്വർണ്ണധൂപകലശങ്ങളുമായി സമാഗമനകൂടാരത്തിൻെറ വാതില്ക്കൽ എത്തി. ക്ഷണികമായും ഉടനെ സംഭവിക്കാൻ പോകുന്ന വിപത്തിൽനിന്നു് ഒഴിഞ്ഞുകൊള്ളുവിൻ എന്നു മോശ മററുള്ളവരെയെല്ലാം ഒഴിച്ചുമാററി. പെട്ടെന്നു ഭൂമി പിളർന്നു കോരഹിനേയും കൂട്ടരേയും വിഴുങ്ങിക്കളയുകയാണുണ്ടായതു്. അതും പോരാഞ്ഞിട്ടു് ആകാശത്തിൽനിന്നു് അഗ്നിയിറക്കി അവരെ ചുട്ടു ചാമ്പലാക്കുകയും ചെയ്തു. അനന്തരം ദൈവം മോശയോടു് ആജ്ഞാപിച്ചപ്രകാരം, ഇസ്രായേല്യരിൽ ആർക്കും മേലിൽ അത്തരം ധിക്കാരം തോന്നാതിരിപ്പാനും കഴിഞ്ഞ സംഭവം ഭാവിതലമുറകൾക്കു പാഠമായിരിക്കാനും തക്കവണ്ണം ആ 250 ധൂപകലശങ്ങളുമെടുത്തു തകിടുകളായി പരത്തി അവകൊണ്ടു മോശ യാഗപീഠത്തെ അലങ്കരിച്ചു മനോഹരവുമാക്കി. (സംഖ്യ: 16—17 മുതൽ).

പൂർവ്വകാലത്തു പരിചാരകന്മാരായ ലേവ്യക്കാരുടെ ആശ്രിതന്മാരായി 'നെതിനിയങ്കാർ' എന്നൊരു വർഗ്ഗക്കാരുണ്ടായിരുന്നതായി കാണുന്നുണ്ടു്. ദൈവാലയത്തിലെ വിവിധയാഗങ്ങൾക്കും കർമ്മങ്ങൾക്കും ആവശ്യമുള്ള വെള്ളം വിറകു് ആദിയായവ ചുമന്നുകൊണ്ടു വരികയായിരുന്നു ഇവരുടെ ജോലി. വാസ്തവംനോക്കിയാൽ ഇവർ എബ്രായജാതിയിൽപെട്ടവരേ അല്ലായിരുന്നു. ഒരു കാലത്തു യോശുവാദീർഘദർശിയേയും ഇസ്രായേൽ രാജാവിനേയും കബളിപ്പിച്ച ഗിബയോൻനിവാസികളുടെ വംശജന്മാരായിരുന്നു ഇവർ. (യോശുവ: 9–3–27) ഇവർ എപ്പോഴും ദൈവാലയത്തിൽ ഉണ്ടാകേണ്ടിയിരുന്നതിനാൽ അതിനു സമീപത്തുള്ള ഓഫേൽ എന്ന സ്ഥലത്തായിരുന്നു ഇവരുടെ താമസം.

മുൻപറഞ്ഞ ലേവ്യക്കാരേക്കാറം ഒരു പടി ഉയൎന്നവരായി രുന്നു പുരോഹിതന്മാർ എന്നു പറയേണ്ടതില്ലല്ലൊ. അവരെല്ലാവ രും അഹറോൻഗോത്രത്തിലുള്ളവരുമായിരുന്നു. അങ്ങിനെയായി രുന്നുവല്ലൊ മോശയുടെ നിശ്ചയവും. ദൈവാലയത്തിലുള്ള വി വിധ ബലിപീഠങ്ങളിന്മേൽ യാഗമർപ്പിക്കുകയായിരുന്നു അവരു ടെ മുഖ്യ കൎമ്മം. അതുകൂടാതെ ദഹനബലിപീഠത്തിന്മേൽ എപ്പോ ഴും തീയെരിച്ചുകൊണ്ടിരിക്കുക, സ്വൎണ്ണനിൎമ്മിതമായ കവരവിള ക്കു കത്തിക്കുക, മാവു കുഴച്ചു കാഴ്ചയപ്പം ഉണ്ടാക്കി വിശുദ്ധ സ്ഥ ലത്തുള്ള പീഠത്തിന്മേൽ ശാബ്ബതുദിവസത്തിൽ വെയ്ക്കുക; ഒരാഴ്ച കഴിയുമ്പോറം അതു് അവിടെനിന്നു് എടുത്തുമാററുക മുതലായ ജോലികളും അവർതന്നെ ചെയ്തുവന്നു. കാലത്തും സന്ധ്യക്കും ദി നംതോറം അവർ ദൈവാലയത്തിൽ ധൂപാർപ്പണം ചെയ്യേണ്ടതു മാണു്. അതിനുള്ള ധൂപകലശം അവർ ഒരു പ്രത്യേക സ്വൎണ്ണപീ ഠത്തിന്മേൽ വെയ്ക്കുന്നു. അനന്തരം മററു കനലുകളൊന്നും എടുക്കാ തെ ദഹനബലിപീഠത്തിന്മേൽ കിടപ്പുള്ള എരിയുന്ന കനലുകറം മാത്രം കൊണ്ടുവന്നു തീയെരിച്ചു അവർ ധൂപമർപ്പിക്കുകയും ചെ യ്യുന്നു. (ലേവ്യ: 10–12)

പുരോഹിതന്മാരെ ദാവീദു് 24 ഊഴമായി—അഥവാ വീത മായി—വിഭജിച്ചിരുന്നു. ആ വ്യവസ്ഥയെ ശലമോനാവട്ടെ, പി ന്നീടു പല പരിഷ്കാരങ്ങളും നടപ്പിൽവരുത്തിയ ഹെസക്കിയാ യോ ശിയാ എന്നിവരുടെ കാലങ്ങളിൽ അവരാവട്ടെ; ഭേദപ്പെടുത്തുക യുണ്ടായില്ല. ഓരോ ഊഴവും അതാതിൻെറ പ്രധാനന്മാരുടെ പേരു കളാൽ അറിയപ്പെട്ടിരുന്നു. ലൂക്കോസിൻെറ സുവിശേഷത്തിൽ കാണുന്ന അബിയാ ഊഴം—അഥവാ വീതം—മേൽപറഞ്ഞ 24-ൽ ഒന്നത്രെ. ആ ഊഴത്തിൽ ഉറംപ്പെട്ടവനായിരുന്നുവല്ലൊ സ്നാ പകനായ യോഹന്നാൻെറ പിതാവായ സഖറിയാ പുരോഹിതൻ. (ലൂക്കോസ്: 1–5) ഓരോ ഊഴക്കാരും ശാബതുദിനത്തിൽ ദൈ വാലയത്തിൽ വന്നു് ഒരാഴ്ച മുഴുവനും അവിടെ താമസിച്ചു സൎവ്വ വിധ കൎമ്മങ്ങളും നിൎവ്വഹിക്കേണ്ടതാണു്. ഓരോ ഊഴത്തിലും അ

നേകം പേർ അംഗങ്ങളായിട്ടുണ്ടായിരുന്നതിനാൽ ഓരോരുത്തർ ചെയ്യേണ്ടുന്ന കർമ്മം ഏതെന്നു അവർ ചീട്ടിയിട്ടു നിശ്ചയിച്ചിരുന്നു. അങ്ങിനെ ചീട്ടി കിട്ടിയതിന്റെ ഫലമായിട്ടായിരുന്നുവല്ലൊ, സഖറിയാപുരോഹിതന്നു ധൂപാർപ്പണംചെയ്യുവാൻ ഭാഗധേയം സിദ്ധിച്ചതും. ധൂപാർപ്പണം നടത്തുക എന്ന മഹനീയ കർമ്മം ഒരാളുടെ ആയുഷ്കാലത്തിൽ ഒരിക്കലെങ്കിലും ചെയ്വാൻ ഇടയായാൽ അതു് അയാളുടെ ദൈവാധീനംകൊണ്ടാണെന്നോ ഭാഗ്യാതിരേകം നിമിത്തമാണെന്നോ ആയിരുന്നു അവരുടെ ദൃഢവിശ്വാസം. ധൂപാർപ്പണം ചെയ്യുന്നതിന്നു് ഒരാൾമാത്രം പോരാ, രണ്ടു പേർ അദ്ദേഹത്തിന്നു സഹായികളായിട്ടുണ്ടായിരിക്കണമെന്നു ചിലർ പ്രസ്താവിച്ചുകാണുന്നുണ്ടു്. ധൂപപീഠം വൃത്തിയാക്കുന്നതിന്നു് ഒരാൾ. ദഹനബലിപീഠത്തിൽനിന്നു കനലുകൾ കൊണ്ടുവരുന്നതിന്നു മറ്റൊരാൾ. മൂന്നാമത്തെ ആൾ ധൂപാർപ്പണം ചെയ്യുന്നു. ധൂപം മേല്പോട്ടു പൊങ്ങുമ്പോൾ പുരോഹിതൻ ജനങ്ങൾക്കുവേണ്ടി പ്രാർത്ഥനയാരംഭിക്കുന്നു.

പുരോഹിതവൃത്തിയിൽ പ്രവേശിക്കണമെങ്കിൽ ഏതൊരുത്തനും അഹറോൻഗോത്രത്തിലുള്ള തന്റെ വംശാവലിയെപ്പറ്റി അനിഷേധ്യമായ വിധത്തിൽ ബോദ്ധ്യപ്പെടുത്തേണ്ടതാണു്. വേശ്യയെ വിവാഹം ചെയ്തവനോ വിവാഹമോചനം പ്രാപിച്ച സ്ത്രീയെ വിവാഹം കഴിച്ചവനൊ പുരോഹിതസ്ഥാനത്തിന്നു് അർഹനാകുന്നതല്ല. അതുപോലെതന്നെ അയാൾ അംഗഭംഗം ഉള്ളവനമായിരിക്കരുതു്. ആത്മികമായും ശാരീരികമായും യാതൊരു കുറവും കുറവും ഇല്ലാത്തവനെ മാത്രമെ പുരോഹിതനായി വകവെക്കമാറുള്ളു. അതിന്നും പുറമേ അയാളുടെ വംശാവലി പിടിച്ചുനോക്കുമ്പോൾ ഇടയ്ക്കു വല്ല പുരോഹിതന്മാരും ഭ്രഷ്ടുള്ളവരായിട്ടുണ്ടായിരുന്നുവെന്നു് കണ്ടാലും, അയാൾക്കു പുരോഹിതനാകുവാൻ അർഹതയുള്ളതല്ല. പുരോഹിതനായി ഗണിക്കപ്പെട്ടിട്ടില്ലാത്ത അഹറോൻഗോത്രക്കാരന്നു കറുത്ത കുപ്പായം ധരിച്ചു തലയിൽ കറുത്ത തുണിയുമിട്ടു് പുരോഹിതപ്രാകാരത്തിൽ പ്രവേശിക്കാൻമാത്രം നിയമം അനുവദിച്ചിരുന്നു എന്നു കാണുന്നുണ്ടു്. നേരെ മറിച്ചു്,

കർമ്മാനുഷ്ഠാനങ്ങൾക്ക് അർഹരായ പുരോഹിതന്മാർ വെള്ളവസ്ത്രവിഭൂഷിതരുമായിരുന്നു. ഇതിനെ സൂചിപ്പിച്ചായിരിക്കാം, പക്ഷെ, യോഹന്നാൻ തന്റെ വെളിപാടുപുസ്തകത്തിൽ, "അവർ യോഗ്യന്മാരാകയാൽ വെള്ളവസ്ത്രം ധരിച്ചുംകൊണ്ടു് എന്നോടുകൂടെ നടക്കും; ജയിക്കുന്നവൻ ഇപ്രകാരം വെള്ളയുടുപ്പു ധരിപ്പിക്കപ്പെടും" (3–5) എന്നു എഴുതീട്ടുള്ളതെന്നു അനുമാനിക്കാവുന്നതാണു്. മിക്കവാറും എല്ലാ പുരോഹിതന്മാരും അവരുടെ ഊഴത്തിൽ ദൈവാലയമന്ദിരങ്ങളിൽതന്നെ താമസിച്ചിരുന്നു. പുരോഹിതവൃത്തിയിൽ പ്രവേശിക്കുമ്പോൾ അതുസംബന്ധിച്ചു് അവർക്കു യാതൊരുവക അവരോഹണകർമ്മവും ഉണ്ടായിരുന്നതായി കാണുന്നില്ല. എന്നാൽ അവർ ദൈവാലയത്തിൽ പ്രവേശിക്കുമ്പോൾ പ്രത്യേകം ചിലതൊക്കെ ധരിക്കേണ്ടതു് ആവശ്യമായിരുന്നു. അതിനേസംബന്ധിച്ചു പുറപ്പാടുപുസ്തകം 28–ലും, ലേവ്യാപുസ്തകം 8–ലും കാണാവുന്നതാണു്.

1. കാലുറ—അഥവാ കാൽച്ചട്ട. കർമ്മാനുഷ്ഠാനത്തിൽ പുരോഹിതനു ശരീരസംബന്ധമായ പല ചേഷ്ടകളും കാണിക്കേണ്ടിയിരുന്നതുകൊണ്ടും, ചിലപ്പോൾ ഒരാൾ ഉയരത്തിലധികം പൊക്കത്തിൽ നിൽക്കേണ്ടിയിരുന്നതിനാലും നഗ്നത മറയ്ക്കുന്നതിനു അവർ ഇതു ഉപയോഗിച്ചുവന്നു.

2. അങ്കി. ഇതു നമ്മുടെ വൈദികന്മാർ സാധാരണമായി ഉപയോഗിക്കാറുള്ള ളോഹതന്നെ എന്നു പറയാം. പക്ഷേ, അതു തയ്യൽ ഇല്ലാതെ, മുഴുവനും നെയ്ത്തതായിരിക്കുമെന്ന വ്യത്യാസം മാത്രമേ ഉണ്ടായിരുന്നുള്ളു. നമ്മുടെ രക്ഷകൻ ധരിച്ചിരുന്ന ഇത്തരം ഒരു അങ്കിയായിരുന്നുവല്ലോ പടയാളികൾ ചിട്ടിയിട്ടെടുക്കുകയുണ്ടായതു്.

3. അരക്കെട്ടു്. വിശേഷപ്പെട്ട പട്ടിന്മേൽ കസവുറേന്ത പിടിപ്പിച്ചുണ്ടാക്കിയതായിരുന്നു ഇതു്. അങ്കി ശരീരത്തോടു പററിയിരിക്കാനും, തദ്വാരാ ഏതു പ്രവൃത്തിയും ചെയ്യുവാൻ അസൌകര്യം ഉണ്ടാകാതിരിപ്പാനും ഇതു നന്നായി ഉപകരിക്കുന്നതാണല്ലോ.

4. തലപ്പാവു്. ഇതു മുകൾഭാഗം കൂൎത്തിരിക്കുമാറു് തലയ്ക്കുമീതെ നീളമേറിയ തുണികൊണ്ടു ചുററിക്കെട്ടി ഉണ്ടാക്കപ്പെട്ടിരുന്നു. നമ്മുടെ രക്ഷകൻെറ കാലത്തു ഇതിന്നൊരു മത്തങ്ങയുടെ ആകൃതിയാണുണ്ടായിരുന്നതത്രെ.

പുരോഹിതന്മാരും പരിചാരകന്മാരായ ലേവ്യക്കാരും എപ്പോഴും ദൈവികകാൎയ്യങ്ങളിൽ ബദ്ധശ്രദ്ധരായിരിക്കേണ്ടിയിരുന്നതിനാൽ അവൎക്കു മറെറാരു കാൎയ്യത്തിലും വ്യാപൃതരാകുവാൻ പാടുള്ളതല്ല. പുരോഹിതന്മാൎക്കു താമസിക്കാനായിമാത്രം പതിമൂന്നു നഗരങ്ങളും അവയുടെ പരിസരങ്ങളും പ്രത്യേകം ഒഴിച്ചിടപ്പെട്ടിരുന്നു.

പുരോഹിതന്മാരിലും പ്രധാന പുരോഹിതന്മാരിലുംവെച്ചു അഗ്രഗണ്യനത്രെ മഹാപുരോഹിതൻ. സ്ഥാനവലിപ്പത്തിലും സ്വാധീനബലത്തിലും അദ്ദേഹത്തേക്കാൾ ഉയൎന്നവനായി ആരും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്നു മാത്രമേ ദൈവാലയത്തിലുള്ള വിശുദ്ധതയുടെ വിശുദ്ധസ്ഥലത്തേക്കു കാലെടുത്തുകുത്തുവാൻ അൎഹതയുണ്ടായിരുന്നുള്ളു. വൈദികസംബന്ധമായ ഏതിൻേറയും പരമാധികാരിയും ഭരണദാതാവുമായിരുന്നു അദ്ദേഹം. അദ്ദേഹം ഉച്ചരിക്കുന്ന വിധിയായിരുന്നു ഏതു കശപിശയുടേയും പൎയ്യവസാനം. സന്നദ്രിൻസംഘത്തിൻെറ— അവരുടെ നിയമസഭയുടെ—അദ്ധ്യക്ഷസ്ഥാനവും അദ്ദേഹം അലങ്കരിച്ചിരുന്നു. രാജാവു കഴിഞ്ഞാൽ പിന്നത്തെ വലിയ ആൾ അദ്ദേഹംതന്നെ. കേവലം പുരോഹിതൻ എന്നു മാത്രം പറഞ്ഞാൽ പഴയ നിയമകാലത്തു മഹാപുരോഹിതൻ എന്നായിരുന്നു അൎത്ഥം. (പുറ: 29—30) ചിലേടത്തു് അദ്ദേഹം മഹാപുരോഹിതന്മാരുടെ തലവൻ എന്നും പറയപ്പെട്ടിട്ടുണ്ടു്. പ്രധാന പുരോഹിതന്മാർ, 24 ഊഴമായി വിഭജിക്കപ്പെട്ടിരുന്ന ഓരോ ഊഴത്തിലേയും പ്രധാനന്മാർ ചേൎന്നുള്ളതാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. പുതിയനിയമം നോക്കുമ്പോൾ അതാതു കാലത്തു വാണിരുന്നവർ മാത്രമല്ല, എപ്പോഴെങ്കിലും ഒരിക്കൽ ആ സ്ഥാനത്തിരുന്നിട്ടുള്ളവരും മഹാപുരോഹിതന്മാർ എന്നു വിളിക്കപ്പെട്ടിരുന്നതായി കാണും. (മത്തായി: 26—

57, 58; ലൂക്കോസ്: 22: 50–54; യോഹന്നാൻ: 11: 49–51) മഹാപുരോഹിതൻ പ്രായാധിക്യംമൂലം അവശനാവുകയോ, അല്ലെങ്കിൽ എന്തെങ്കിലും കുററത്താൽ ഭ്രഷ്ടനാവുകയോ ചെയ്താൽ വേറെയൊരാളെ ആ സ്ഥാനത്തിൽ അവർ അവരോധിച്ചുവന്നിരുന്നു. അങ്ങനെയുള്ള ഒരാളായിരുന്നു മഹാപുരോഹിതനായ സെരിയാമിൻെറ കാലത്തു ജീവിച്ചിരുന്ന സെഫനിയ എന്നു അദ്ദേഹത്തെ "രണ്ടാമത്തെ മഹാപുരോഹിതൻ" എന്നു വിളിച്ചിരിക്കുന്നതിൽ നിന്നു നമുക്കു ഗ്രഹിക്കാവുന്നതാണ്. (യറമിയ: 52: 24) ഈ വിധത്തിൽ തന്നെയായിരുന്നു മഹാപുരോഹിതനായ അന്നാസ്സും എന്നു യോഹന്നാൻെറയും (18–13) അപ്പോസ്തോലപ്രവൃത്തികളുടെ കർത്താവായ ലൂക്കോസിൻെറയും (4–6) പ്രസ്താവനകളിൽനിന്നു വിശദമാകുന്നതുമുണ്ട്.

മഹാപുരോഹിതൻെറ സ്ഥാനാരോഹണം അത്യാഡംബരപൂർവ്വംതന്നേ അവർ നടത്തിവന്നിരുന്നു. അപ്പോൾ പ്രത്യേകിച്ചുള്ള കുളിയും തളിയും കഴിഞ്ഞശേഷം അദ്ദേഹത്തെ പ്രസ്തുത സ്ഥാനത്തിനും സ്ഥിതിക്കും അനുയോജ്യമായ വസ്ത്രഭൂഷണങ്ങൾ ധരിപ്പിക്കുകയും, ഏറ്റവും വിലയേറിയ തൈലംകൊണ്ടു ശിരസ്സിനെ അഭിഷേചിക്കുകയും ചെയ്യുന്നു. (പുറ: 29–7; 30–23; ലേവ്യ: 8–12.) എന്നാൽ യറുശലേമിലെ ഒന്നാമത്തെ ദൈവാലയം ജീർണ്ണിച്ചു അതു പുതുക്കിപ്പണിതതിൻെറ ശേഷം തൈലാഭിഷേകംചെയ്യൽ തുടന്നതായി കാണുന്നില്ല. അപ്പോൾമുതൽ മുൻഗാമിയുടെ സ്ഥാനവസ്ത്രങ്ങൾ അണിയിക്കുക മാത്രമായിരുന്നു അതിൻെറ ചടങ്ങ്.

പുരോഹിതന്മാൎക്കും പ്രധാന പുരോഹിതന്മാൎക്കും ഉണ്ടായിരുന്നതിനേക്കാൾ മഹത്തരമായിരുന്നു മഹാപുരോഹിതൻെറ വസ്ത്രഭൂഷണങ്ങൾ.

1. പുറങ്കുപ്പായം. നീലനിറത്തിലുള്ള കമ്പിളികൊണ്ടു വിസ്താരമേറിയ കൈകളോടുകൂടി ഉണ്ടാക്കപ്പെടുന്നതായിരുന്നു ഇതു്. ഇതിൻെറ വിളമ്പുകളിൽ കൃത്രിമമായ കനകമാതളപ്പഴങ്ങളും ഉരു

ണ്ട സ്വർണ്ണമണികളും ഇടവിട്ടു പിടിപ്പിച്ചിട്ടുണ്ടായിരിക്കും. ഇതിൽ മാതളപ്പഴങ്ങൾ കേവലം ഭംഗിക്കുവേണ്ടിയായിരുന്നുവെങ്കിലും, മണികൾ അങ്ങനെയായിരുന്നില്ല. തിരശ്ശീലകൊണ്ടു മറയ്ക്കപ്പെട്ടിട്ടുള്ള വിശുദ്ധതയുടെ വിശുദ്ധസ്ഥലത്തേക്കു മഹാപുരോഹിതൻ പ്രവേശിക്കുന്ന സമയവും മുഹൂർത്തവും ജനങ്ങൾ അറിയാൻ അവയുടെ കിലുകിലശബ്ദം സഹായമായിരുന്നു.

2. എഫോദ്. ഇതു് ഏതാണ്ടു നമ്മുടെ വെയിസ്റ്റ്കോട്ടിന്റെ ആകൃതിയോടു സാമ്യമുള്ളതാണെന്നു പറയാം. നടുവിൽ ബട്ടൻസില്ലാതെ, ഇരുതോളുകളിലുമായി അതു ബന്ധിക്കപ്പെട്ടിരുന്നു. അതിന്നായി ഉപയോഗിക്കുന്ന നാടയുടെ ബന്ധിതസ്ഥാനത്തായി ഇരുതോളുകളിലും ഇസ്രായേലിലെ 12 ഗോത്രങ്ങളുടെ പേരുകൾ കൊത്തപ്പെട്ടിട്ടുള്ള രണ്ടു വിലപിടിച്ച കല്ലുകൾ തിളങ്ങിയിരിക്കും. മുൻവശത്തെ ഇറക്കം വെയിസ്റ്റ്കോട്ടിന്റേതുപോലെ തന്നെ. എന്നാൽ പിൻഭാഗം കണങ്കാൽവരെ ഇറങ്ങിക്കിടന്നിരുന്നു. നല്ല ചുവന്ന പട്ടിൽ തങ്കലതകളും പൂക്കളുംവെച്ചു പിടിപ്പിച്ചുണ്ടാക്കപ്പെട്ടതായിരുന്നു ഇതു്.

3. മാർകവചം. ഇതു് നെഞ്ചിന്മേൽ പതിഞ്ഞിരിക്കത്തക്കവണ്ണം പിൻഭാഗം നാടകൊണ്ടു ബന്ധിക്കാനുള്ള സൌകര്യത്തോടുകൂടി 10 ഇഞ്ചു് സമചതുരത്തിൽ കൌതുകകരമായി ഉണ്ടാക്കപ്പെട്ടതായിരുന്നു. എഫോദ്പോലെ വിശേഷപ്പെട്ട തരത്തിലായിരുന്നു ഇതിന്റേയും പണി. ഇതിന്മേൽ യാക്കോബിന്റെ 12 പുത്രന്മാരുടെ നാമധേയങ്ങൾ കൊത്തപ്പെട്ടിട്ടുള്ള 12 രത്നങ്ങൾ പതിച്ചിരുന്നു. അതുകൂടാതെ "പ്രകാശവും പരിപൂർത്തിയും" എന്നീ അർത്ഥം വരുന്ന "ഊറീം തുമീം" എന്നീ രണ്ടു എബ്രായ പദങ്ങൾ തൈച്ചുപിടിപ്പിരുന്നതായിട്ടും പറയപ്പെട്ടിട്ടുണ്ടു്. ഏതെങ്കിലും വിഷയത്തിലുള്ള ദൈവത്തിന്റെ അഭിമതം എന്തെന്നറിയാനായിരുന്നു ഈ കവചം അവർ ധരിച്ചിരുന്നതത്രെ. തദവസരങ്ങളിൽ ദൈവം അവിടത്തെ തിരുവിഷ്ടം വിശദപ്പെടുത്തുകയും ചെയ്തിരുന്നുപോൽ. അതെങ്ങനെയായിരുന്നുവെന്നു സൂക്ഷ്മം

പറവാൻ കഴിവുള്ളതല്ല. ഇക്കാര്യത്തിൽ ഓരോ ചരിത്രകാരന്മാരും വേദശാസ്ത്രപാരംഗതന്മാരും വിവിധ അഭിപ്രായങ്ങളും അനുമാനങ്ങളുമാണു് പ്രകടിപ്പിച്ചുകാണുന്നതു്. ദൈവത്തിന്റെ ഇംഗിതം പ്രത്യക്ഷത്തിൽ ശബ്ദംമുഖേനയായിരുന്നുവോ, അതോ, കല്ലുകളിൽ തട്ടുന്ന പ്രഭമൂലമായിരുന്നുവോ അവർ അറിഞ്ഞിരുന്നതെന്നതിനെപ്പററി യാതൊരു തുമ്പും നമുക്കു വിശദമാകാതിരിക്കുന്നു. ഏതേതു കാര്യം സംബന്ധിച്ചായിരുന്നു അവർ, ദൈവത്തിന്റെ അഭിമതം ആവശ്യപ്പെട്ടിരുന്നതെന്നും വേണ്ടപോലെ വ്യക്തമാകുന്നുമില്ല. രാജസിംഹാസനാവരോധിതനാകുന്നതിനു മുമ്പായി ദാവീദ് മാർകവചം ധരിച്ചുകൊണ്ടു ദൈവത്തിന്റെ അഭീഷ്ടം ചോദിച്ചുവെന്നു പറയപ്പെട്ടിട്ടില്ലെന്നില്ല. അതിന്റെ ശേഷം ദീർഘദർശിമാരിൽ ചിലരെല്ലാം അങ്ങിനെ ചെയ്തതായിട്ടും കാണുന്നുണ്ടു്. മാർകവചത്തിന്റെയും അതിന്മേലുണ്ടായിരുന്ന 12 രത്നങ്ങളുടേയും കാര്യം എങ്ങനെയുമിരിക്കട്ടെ. ആ "ഊറീം തുമീം" എന്നതെന്തായിരുന്നു? വിലയേറിയ രണ്ടു രത്നങ്ങളെക്കുറിച്ചുമാത്രം സൂചിപ്പിക്കുന്നതാണു് അതെന്നത്രെ ചിലരുടെ പക്ഷം. അവ തിളങ്ങിക്കാണുമ്പോൾ ദൈവത്തിന്റെ സമ്മതവും ഇരുളുമ്പോൾ വിസമ്മതവും അവർ ഗ്രഹിച്ചിരുന്നപോൽ. വേറെ ചിലർ പറയുന്നു, അവ രത്നങ്ങളായിരുന്നില്ല, ആ രണ്ടു പദങ്ങൾ ഒരു സ്വർണ്ണത്തകിടിൽ എഴുതി മാർകവചത്തിന്മേൽ പിടിപ്പിച്ചിരുന്നതേയുള്ളുവെന്നു്. മററു ചിലരുടെ അഭിപ്രായം 'യഹോവ' എന്നു തകിടിൽ എഴുതി അതിന്മേൽ പിടിപ്പിച്ചിരുന്നതിനെ സൂചിപ്പിച്ചു മാത്രമാണു് "ഊറീം തുമീം" എന്നു പറഞ്ഞുകാണുന്നതെന്നാണു്. അതല്ല, "ഊറീം തുമീം" എന്നുതന്നേ അതിന്മേൽ എഴുതപ്പെട്ടിരുന്നു; അതു് ഇസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളെയായിരുന്നു സൂചിപ്പിച്ചിരുന്നതു് എന്നു പറയുന്നവരും ഇല്ലാതില്ല. ഇപ്പറഞ്ഞതൊന്നുമല്ല വാസ്തവം, മോശക്കു് എവിടെനിന്നോ ലഭിച്ച ഏററവും വിലയേറിയ കല്ലുകൾ രണ്ടെണ്ണം അതിന്മേൽ പതിച്ചിരുന്നു; അവയുടെ പേരുകൾ "ഊറീം തുമീം" എന്നായിരുന്നുവെന്നാ

ണ് വേറെ ചിലരുടെ പക്ഷം. "ഊറീം തുമ്മീ"മിന്റെ കാര്യത്തി ൽ നമുക്കു തപ്പിനടക്കുകയേ നിവൃത്തിയുള്ളു. ഏതായാലും മാർഗ്ഗം ഉണ്ടായിരുന്നുവെന്ന കാര്യത്തിൽ ആരും വിഷേധാഭിപ്രായം രേഖപ്പെടുത്തിക്കാണുന്നില്ല. നമ്മുടെ ആവശ്യത്തിന്നു തൽക്കാലം അതു മതിയെന്നു വെക്കുകയേ തരമുള്ളു.

4. മഹാപുരോഹിതന്റെ വേഷവിധാനങ്ങളിൽ വേറെയൊന്നുള്ളതു് അദ്ദേഹത്തിന്റെ കിരീടമായിരുന്നു. നമ്മുടെ മെത്രാന്മാർ ചില പ്രത്യേക സന്ദർഭങ്ങളിൽ ഉപയോഗിക്കാറുള്ള ആ കൂമ്പൻതൊപ്പിയുടെ ആകൃതിയാണതിനുണ്ടായിരുന്നതു്. ആ സ്ഥിതിക്കു് അതിനെ കിരീടമെന്നു നാമകരണം ചെയ്യാമോയെന്നു സംശയം. തൊപ്പിയോ കിരീടമോ എന്തുമാകട്ടെ, അതിന്റെ മുൻവശത്തു് "കോദേശ് ല യഹോവ" എന്നു് എബ്രായഭാഷയിൽ സ്വർണ്ണത്തകിടിൽ എഴുതി ബന്ധിച്ചിരുന്നു. "വിശുദ്ധി യഹോവായ്ക്കുള്ളതാകുന്നു" എന്നാണതിന്റെ അർത്ഥം.

ദൈവാലയത്തിലല്ലാത്തപ്പോഴൊക്കെയും മഹാപുരോഹിതന്നു സാധാരണ പുരോഹിതന്മാരെ അപേക്ഷിച്ചു വേഷത്തിൽ യാതൊരു വ്യത്യാസവുമുണ്ടായിരുന്നില്ല. അതിനാലായിരുന്നിരിക്കണം, കുറെകാലം കഴിഞ്ഞു പൌലൂസ്സ് യരുശലേമിലെത്തി സന്നദ്രിൻസംഘത്തിന്റെ മുമ്പാകെ ഹാജരാകാൻ ഇടയായപ്പോൾ അനനിയാസിനെ കണ്ടിട്ടു് അദ്ദേഹം മഹാപുരോഹിതനാണെന്നു മനസ്സിലാകാതിരുന്നതെന്നു് ഊഹിക്കാവുന്നതാണു്. (അപ്പോ: പ്ര: 23–5). അക്കാലത്തു മഹാപുരോഹിതന്മാർ കൂടക്കൂടെ മാറിയിരുന്നതുകൊണ്ടു് അങ്ങിനെ ആർക്കും പ്രമാദം പററാവുന്നതുമാണു്. കഠിനമായ ദുഃഖമോ ഈർഷ്യയോ തോന്നുമ്പോൾ സാധാരണന്മാരേപ്പോലെ വസ്ത്രം വലിച്ചുകീറാനും മററും മഹാപുരോഹിതന്നു പാടുള്ളതല്ലെന്നാണു് അവരുടെ നിയമവും പതിവും. പക്ഷെ, ഈശോയെ വിസ്തരിച്ചിരുന്നപ്പോൾ മഹാപുരോഹിതനായ കയ്യാപ്പാ അദ്ദേഹത്തിന്റെ വസ്ത്രം പിടിച്ചുകീറി തന്റെ വികാ

രാവേശത്തെ പ്രകടിപ്പിച്ചു. അതിനെപ്പററി ആരും അപ്പോഠം ചോദ്യം ചെയ്യാനുണ്ടായില്ല. സഹിക്കാവതല്ലാത്ത ദൈവദൂഷണം ആ നസ്രേക്കാരനിൽനിന്നു കേട്ടപ്പോഠം എങ്ങനെ അദ്ദേഹത്തിനു ക്ഷമിച്ചിരിക്കാനൊക്കും എന്നായിരുന്നിരിക്കാം അവരുടെ സമാധാനം. ഈശോയുടെ കായ്യത്തിൽ ഇതിലെന്നല്ല ഏതിലും അവർ നിയമവും പതിവും ചുരുട്ടിയെറിയുകയാണല്ലോ ഉണ്ടായിട്ടുള്ളതു്.

മഹാപുരോഹിതൻെറ സ്ഥാനവസ്ത്രങ്ങളെപ്പററി യഹൂദഗ്രന്ഥകാരന്മാരിൽ പലരും പല സാരാത്ഥങ്ങളും കല്പിച്ചുകാണുന്നതു രസാവഹമത്രെ. അദ്ദേഹത്തിൻെറ വെള്ളളോഹ ഭൂമിയേയും, പുറകുപ്പായം സ്വർഗ്ഗത്തേയും, മാതളപ്പഴങ്ങളും മണികളും മിന്നലിടികളേയും സൂചിപ്പിക്കുന്നുപോൽ. വേറെ ചിലരുടെ സങ്കല്പങ്ങഠം ഇതിലും കുറച്ചു കടന്ന തരത്തിലുള്ളതാണു്. എഫോദ് ജഗത്തിനേയും, മാർകവചം അതിൻെറ മദ്ധ്യത്തിലുള്ള ഭൂമിയേയും, അരക്കെട്ടു സമുദ്രത്തേയും, ഇരുതോളുകളിലുമുള്ള രത്നങ്ങഠം സൂയ്യചന്ദ്രന്മാരേയും, മാർകവചത്തിലുള്ള പന്ത്രണ്ടു രത്നങ്ങഠം പന്ത്രണ്ടു രാശിചക്രങ്ങളേയും, കിരീടം സ്വഗ്ഗത്തേയും, അതിന്മേലുള്ള സ്വണ്ണത്തകിടു് സ്വഗ്ഗത്തിലുള്ള ദൈവത്തിൻെറ പ്രഭാപടലത്തെയുമാണു് ദ്യോതിപ്പിക്കുന്നതത്രെ.

സ്ഥാനഭ്രഷ്ടനാവത്തക്ക കുററങ്ങളൊന്നും ചെയ്തില്ലെങ്കിൽ, ഒരാഠംക്കു ജീവപയ്യന്തം മഹാപുരോഹിതനായിരിപ്പാൻ വിരോധമില്ല. നേരെമറിച്ചു് അങ്ങിനെ വല്ലതും ചെയ്താൽ ഉടനെ അദ്ദേഹത്തെ സ്ഥാനത്തിൽനിന്നിറക്കി മറെറാരാളെ അവരോധിക്കുകയും ചെയ്യും. അങ്ങനെയായിരുന്നു, ഇസ്രായേൽ രാജസിംഹാസനം തന്ത്രത്തിൽ കൈയ്ക്കലാക്കാൻ ശ്രമിച്ച അദോനിജായ്ക്കു കൂട്ടുനിന്ന അബിയാഥർ മഹാപുരോഹിതനെ ശലമോൻരാജാവു സ്ഥാനഭ്രഷ്ടനാക്കുകയുണ്ടായതു്. (1രാജാ: 2–27) അഹറോനായിരുന്നുവല്ലോ അവരുടെ ഒന്നാമത്തെ പുരോഹിതൻ. പ്രാരംഭകാലങ്ങളിൽ ആ ഗോത്രത്തിൽപെട്ടവക്കു മാത്രമേ ആ സ്ഥാനം ലഭിച്ചി

രുന്നതുമുള്ള. അഹറോൻെറ ശേഷം തൽസ്ഥാനത്തിൽ ഏലിയാസാർ ഉപവിഷ്ടനായി. അദ്ദേഹംമുതൽ അതു വിഘ്നംകൂടാതെ ഏലിവരെ എത്തുകയും ചെയ്തു. അപ്പോഴേക്കും അദ്ദേഹത്തിൻെറ മക്കളുടെ കൊള്ളരുതായ്മ നിമിത്തം ആ സ്ഥാനം അഹറോൻെറ രണ്ടാമത്തെ മകനായ ഇഥാമാറിൻെറ താവഴിയിലേക്കു പകന്നു. ശലമോൻെറ രാജ്യഭരണകാലത്തു് അതു വീണ്ടും ഏലിയാസറിൻെറ താവഴിയിലേക്കുതന്നെ പടന്നുപിടിച്ചു. ബാബിലോൺ അടിമത്തംവരെയും അതു് ആ താവഴിയിൽതന്നേ വേരുറച്ചു നിന്നതായി കാണുന്നുണ്ടു്. പിൽക്കാലത്തു് അതു പുരോഹിതന്മാരാൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു സ്ഥാനമായിത്തീൎന്നു. ഒടുവിൽ റോമാക്കാരുടെ ഭരണദശയിൽ ആ സ്ഥിതിയും ഭേദപ്പെട്ടു. ആൎക്കും യാതൊരു അവകാശവും ന്യായവും പറവാൻ വയ്യാത്ത തരത്തിൽ മഹാപുരോഹിതസ്ഥാനം കളങ്കിതമായി. അപ്പോഴേക്കും അതിൻെറ വിശുദ്ധിയും മതിപ്പും കേവലം നാമാവശേഷമാകാൻ തുടങ്ങിയെന്നു പറയാം. പഠിപ്പും പ്രായവും നിലയും വിലയും നോക്കാതെ പണം അധികം കൊടുക്കുന്നതാരോ അയാളെ റോമാക്കാർ മഹാപുരോഹിതന്മാരാക്കുകയായി. അഹറോൻഗോത്രം കേവലം അവഗണിക്കപ്പെടുകതന്നേ ചെയ്തു. ഒരു മഹാപുരോഹിതനെ ഭ്രഷ്ടനാക്കി മററൊരാൾക്കു് ആ കസേര കിട്ടണമെങ്കിൽ പണമെറിഞ്ഞാൽ മതിയെന്നുള്ളേടത്തോളം അതു താഴ്ത്തപ്പെട്ടു. ഒരു കൊല്ലത്തോളം കാലംമാത്രം ചിലർ മഹാപുരോഹിതന്മാരായി വാഴുകയുണ്ടായിട്ടുണ്ടു്. അതു മൂത്തു മൂത്തു് ഒടുവിൽ ഒരേകാലത്തുതന്നേ ഒന്നിലധികംപേർ തുല്യാധികാരത്തോടുകൂടിയ മഹാപുരോഹിതന്മാരായി മുളയ്ക്കാനും തുടങ്ങി. ആ ഘട്ടത്തിലായിരുന്നു യറുശലേമിൻെറ നാശം. അതോടുകൂടി അവരുടെ പുരോഹിതന്മാരും മഹാപുരോഹിതന്മാരും വെന്തടിഞ്ഞു ചാരമായിത്തീരുകയും ചെയ്തു.

# നമസ്കാരവും നോയമ്പും.

ദിവസന്തോറും രണ്ടു നിശ്ചിതസമയങ്ങളിലായിരുന്നു അവരുടെ പ്രാൎത്ഥന. കാലത്തു് മൂന്നു മണിക്കും, ഉച്ചകഴിഞ്ഞു് ഒൻപതു മണിക്കും (നമ്മുടെ കണക്കുപ്രകാരം 7മണിക്കും 3മണിക്കും) ദൈവാലയത്തിൽ ബലികൾ അൎപ്പിക്കപ്പെട്ടുന്ന നേരമൊപ്പിച്ചു് അവർ അവരുടെ പ്രാൎത്ഥനകൾ കഴിച്ചുവന്നു. (അപ്പോ: പ്രവൃ: 2–15; 3–1) എന്നാൽ ദാവീദിനെപ്പോലെയും, ദാനിയേലിനെപ്പോലെയും ദൈവഭക്തന്മാരായിരുന്നവർ ദിവസത്തിൽ മൂന്നുനേരം പ്രാൎത്ഥിച്ചുവന്നതായും പറയപ്പെട്ടിട്ടുണ്ടു്. (സങ്കീ: 55–17; ദാനിയേൽ 6–10) ഏകദേശം 6മണി നേരത്തു പത്രോസു് പ്രാൎത്ഥിക്കുവാനായി തട്ടിൻപുറത്തേക്കു കയറുകയുണ്ടായല്ലൊ. (അപ്പോ: പ്രവൃ: 19–9) തങ്ങളുടെ പാപമെല്ലാം കഴുകികളയുന്നു എന്നതിൻെറ ചിഹ്നമായി കൈകഴുകാതെ അവർ പ്രാൎത്ഥിക്കാറുണ്ടായിരുന്നില്ല. നിശ്ചിതസമയത്തേക്കു നിർദ്ദേശിക്കപ്പെട്ടിട്ടുള്ള അവരുടെ പ്രാൎത്ഥനകൾ ദീർഘമേറിയവയായിരുന്നു. തത്സമയം എവിടെയായിരുന്നാലും ശരി, അവർ അതിനു മുടക്കം വരുത്തുമാറില്ല. കേവലം മനുഷ്യരെ കാണിപ്പാനായിട്ടും, അവരിൽനിന്നു ദൈവഭക്തൻ എന്നപേർ സമ്പാദിക്കാനായിട്ടും തെരുവീഥിയിൽ ഇറങ്ങിനിന്നു പ്രാൎത്ഥിക്കുന്നവരും അവരുടെ ഇടയിൽ അപൂൎവ്വമല്ലായിരുന്നു. ഇത്തരം പ്രവൃത്തി ഒരിക്കലും അനുകരണയോഗ്യമല്ലെന്നു നമ്മുടെ രക്ഷകൻ സ്വശിഷ്യന്മാരോടായി പ്രത്യേകം ഉപദേശിക്കുകയുണ്ടായിട്ടുണ്ടു്. (മത്താ: 8–6)

സഭയിൽ കൂടാരമുണ്ടായിരുന്നപ്പോൾ അതിൽവച്ചും, പിന്നീടു് ദൈവാലയവും സിനഗോഗുകളും ഉണ്ടായപ്പോൾ അവയിൽവച്ചും അവർ പരസ്യപ്രാൎത്ഥനകൾ നടത്തിവന്നു. അതിനായി പ്ര

ത്യേകം നിയോഗിക്കപ്പെട്ട ഒരാളല്ലാതെ എല്ലാവരുംകൂടി വാ ചൊലിക്കുന്ന സമ്പ്രദായം നടപ്പുണ്ടായിരുന്നില്ല. പ്രാൎത്ഥനകൾ സിനാഗോഗുകളിൽ വെച്ചാണെങ്കിൽ, ഒടുവിൽ എല്ലാവരും ഉച്ച ത്തിൽ "ആമീൻ" പറയുകയും ചെയ്യും. (നഹേമിയ: 8–6)

രഹസ്യപ്രാൎത്ഥനകൾ കഴിക്കുമ്പോൾ അവർ തല മൂടിക്കൊ ള്ളേണ്ടതാണ്. ശബ്ദം പുറത്തേക്കു കേൾക്കുകയുമരുത്. നിന്നു കൊണ്ടും, മുട്ടുകുത്തിയും, തല കുനിച്ചുനിന്നും, സാഷ്ടാംഗമായി വീണു കിടന്നും ആയിരിക്കും അവർ പ്രാർത്ഥിക്കുക. പശ്ചാത്താ പത്തിന്റെയും, എളിമയുടെയും ലക്ഷ്യമായി ചിലർ നെഞ്ചത്തടി ക്കുന്നതും കേൾക്കാം. ചിലർ ഇരുകൈകളും വിരിച്ചുപിടിച്ചും, അല്ലെങ്കിൽ ആകാശത്തിലേക്കു നീട്ടിപ്പിടിച്ചും പ്രാൎത്ഥിക്കും. പൂൎവ്വ കാലങ്ങളിൽ ഇപ്പറഞ്ഞ വിധത്തിലൊക്കെയും അവർ പ്രാൎത്ഥിച്ചു വന്നിട്ടുണ്ടെന്നുള്ളതിനു അനേകം ലക്ഷ്യങ്ങൾ വേദപുസ്തകത്തിൽ കാണാവുന്നതാണ്. ഹന്നായ്ക്കു ദുസ്സഹമായ മനോദണ്ഡമുണ്ടായ പ്പോൾ അവളുടെ ചുണ്ടുകൾ അനങ്ങിയതല്ലാതെ അവൾ പ്രാൎത്ഥിച്ച തെന്തെന്നു ആരും കേൾക്കുകയുണ്ടായില്ല. (1 ശമുവേൽ: 1–13) അഹങ്കാരിയായ പരീശൻ നിന്നുകൊണ്ടു പ്രാൎത്ഥിച്ചു. (ലൂക്കോസ്: 18–11) "ഞാനിതാ, എന്റെ കൈകൾ നിങ്കലേക്കു മലൎത്തുന്നു" എന്നു ദാവീദു പറഞ്ഞിരിക്കുന്നു. (സങ്കീ: 143–6) "ശലമോൻ ഇസ്രായേലിന്റെ സൎവ്വസഭയ്ക്കും മുമ്പാകെ മുട്ടുകുത്തി ആകാശത്തി ലേക്കു കൈ നീട്ടി" പ്രാൎത്ഥിച്ചു. (2 ദിനവൃത്താന്തം: 6–13) എ സ്രാ മുട്ടുകുത്തി അവന്റെ ദൈവമായ കൎത്താവിങ്കലേക്കു കൈകൾ മലൎത്തി. (എസ്രാ: 9–5) നമ്മുടെ രക്ഷകനായ യേശുമിശിഹാ ഗത് സമന തോട്ടത്തിൽവെച്ചു കവിണ്ണു വീണു പ്രാൎത്ഥിച്ചു. അങ്ങി നെതന്നെ ഒന്നാമത്തെ രക്തസാക്ഷിയായ സ്തേപ്പാനോസും ചെ യ്തുയുണ്ടായി. (അപ്പോ: പ്രവൃ: 7–60) മോശ കൃതഘ്നരായ ഇസ്രാ യേല്യൎക്കുവേണ്ടി പ്രാൎത്ഥിച്ചപ്പോൾ അദ്ദേഹം തല കുനിച്ചുനിന്നു. (പുറ: 34–8) പശ്ചാത്താപിയായ ചുങ്കക്കാരൻ അകലെ മാറിനി ന്നു നെഞ്ചത്തിടിച്ചു പ്രാൎത്ഥിച്ചു. (ലൂക്കോസ്: 18–13)

അപേക്ഷിക്കുമ്പോൾ മുട്ടുകുത്തി നിൽക്കുകയാണ് ആവശ്യം വേണ്ടതെന്നു പലരും അഭിപ്രായപ്പെടുന്നുണ്ട്. അപേക്ഷകൻെറ താഴ്മയും കീഴ്വണക്കവും പശ്ചാത്താപവും ആ നിൽപ്പ് നന്നായി പ്രത്യക്ഷപ്പെടുത്തുന്നുവെന്നാണ് അവരുടെ പക്ഷം. ഇതു ശരിയായിരിക്കാം. എന്നാൽ പ്രാത്ഥിക്കുമ്പോൾ എങ്ങിനെ വത്തിക്കണമെന്നുള്ളത് ഓരോ രാജ്യക്കാരുടെയും വർഗ്ഗങ്ങളുടെയും പരിശീലനത്തെയും പ്രകൃതത്തെയുമാണ് ആശ്രയിച്ചിരിക്കുന്നത് എന്നല്ലാതെ, അതു സംബന്ധിച്ച് ഇവിടെ ഒരു ഗുണദോഷവിവേചനത്തിനൊരുങ്ങുന്നതു നന്നായിരിക്കുമെന്നു തോന്നുന്നില്ല.

നിന്നുകൊണ്ടാവട്ടെ, മുട്ടുകുത്തിക്കൊണ്ടാവട്ടെ. പ്രാത്ഥിക്കുമ്പോൾ ഇരുകൈകളും പൊക്കി മലത്തിപ്പിടിക്കുന്ന സമ്പ്രദായം അവരുടെയിടയിൽ പതിവുണ്ടായിരുന്നുവെന്നുള്ളതിനു വേദപുസ്തകത്തിൽ നിരവധി ലക്ഷ്യങ്ങൾ കാണ്മാനുണ്ട്. ഇസ്രായേല്യരും അമാലേക്കും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരുന്നപ്പോൾ മോശ ആ പ്രകാരം നിന്നുകൊണ്ടായിരുന്നു പ്രാത്ഥിക്കുകയുണ്ടായതു്. ആദിമക്രിസ്ത്യാനികളും പ്രാത്ഥനാസമയങ്ങളിൽ കൈകൾ മേലോട്ടു പൊക്കി മലത്തിപ്പിടിച്ചും, ദൃഷ്ടികൾ ആകാശത്തിലുറപ്പിച്ചും പ്രാത്ഥിച്ചിരുന്നുവെന്നു തെത്തുല്യൻ സാക്ഷിക്കുന്നു. "നമുക്കു തലകൾ ഉയത്തിയും, കൈകൾ ആകാശത്തിലേക്കു നീട്ടിയും പ്രാത്ഥിക്കാം" എന്നു അലക്സന്ത്ര്യായിലെ വിശുദ്ധ ക്ലമെൻറ എഴുതിയിട്ടുണ്ടു്. "പുരുഷന്മാർ എല്ലായിടത്തും കോപവും വാഗ്വാദവും വിട്ടുകുന്നു വിശുദ്ധകൈകളെ ഉയത്തി പ്രാത്ഥിക്കണ"മെന്നു പൌലൂസ്ശ്ലീഹാ തിമോത്തേയോസിനോടു ഉപദേശിക്കുകയും ചെയ്തിരിക്കുന്നു.

ദൈവാലയത്തിൽനിന്നു കുറച്ചകലെയായിട്ടാണ് പ്രാത്ഥിക്കുന്നതെങ്കിൽ അവരിൽ ചില ദൈവഭക്തന്മാർ ദൈവാലയം നില്ക്കുന്ന ഭാഗത്തേക്കു തിരിഞ്ഞുനിന്നായിരുന്നു പ്രാത്ഥിച്ചിരുന്നതത്രെ. (ദാനിയേൽ: 6–10) മക്കായ്ക്കുനേരെ തിരിഞ്ഞുനിന്നു മുഹമ്മദീയർ പ്രാത്ഥിക്കുന്നതു നാം കാണാറുള്ളതാണല്ലൊ.

പലതരത്തിലുള്ള പ്രാർത്ഥനകൾ യഹൂദന്മാരുടെ ഇടയിൽ നടപ്പുണ്ടായിരുന്നതായി തെളിയുന്നുണ്ട്. അവയിൽ മോശയുടെ ഒരു പ്രാർത്ഥനയാണ് ഒന്നാമതായി വേദപുസ്തകത്തിൽ കാണുന്നതു്. ഈജിപ്തിൽനിന്നു ഇസ്രായേല്യൎക്കു വിമോചനം സിദ്ധിച്ചപ്പോൾ മോശ ഒരു സ്തോത്രഗീതം രചിക്കുകയുണ്ടായി. അതു മോശയും പുരുഷന്മാരും ആദ്യവും, സോദരിയായ മിരിയാമും സ്ത്രീകളും അതിനെ തുടൎന്നും പാടിവന്നിരുന്നു. (പുറപ്പാടു്: 15–1, 20, 21) ഇതു കൂടാതെ മോശയാൽത്തന്നെ ഉണ്ടാക്കപ്പെട്ട പ്രാർത്ഥനകൾ സംഖ്യാപുസ്തകത്തിലും ആവൎത്തനപുസ്തകത്തിലും പലേടങ്ങളിലായി കാണുന്നുണ്ടു്. ദാവീദിനാൽ രചിക്കപ്പെട്ട സങ്കീൎത്തനങ്ങളെപ്പററിയാണെങ്കിൽ, അവ മുഴുവനും പ്രാർത്ഥനകളും സ്തോത്രഗീതങ്ങളുമാണെന്നു വിശിഷ്യാ പറയേണ്ടതില്ലല്ലൊ.

നമ്മുടെ രക്ഷകൻെറ കാലത്തു യഹൂദന്മാരുടെ നിശ്ചിത യാമങ്ങളിലേക്കുള്ള പ്രാർത്ഥനകൾ ഏവയെല്ലാമായിരുന്നുവെന്നു കണിശമായി പറവാൻ നിർവാഹമില്ല. എങ്കിലും പൌലൂസ് ശ്ലീഹായുടെ ഗുരുനാഥനായ റബ്ബി ഗമാലിയേൽ ശേഖരിച്ചതെന്നു പറയപ്പെടുന്ന 18 പ്രാർത്ഥനകൾ അറിയപ്പെട്ടിട്ടുണ്ടു്. അതോടു കൂടി വേറെയൊരു പ്രാർത്ഥനയും ചേൎക്കപ്പെട്ടിട്ടുള്ളതു യറുശലേമിൻെറ അധഃപതനത്തിനു സ്വല്പകാലം മുമ്പു് റബ്ബി ഗമാലിയേൽതന്നെയോ അദ്ദേഹത്തിൻെറ ശിഷ്യനായ റബ്ബി ശമുവേലൊ ഉണ്ടാക്കിയതാണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. ആ പ്രാർത്ഥനകളുടെ പ്രകൃതം ഗ്രഹിക്കുവാനായി അവയിൽ 7 പ്രാർത്ഥനകൾ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

1. ദൈവമായ കൎത്താവെ, ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമെ, അബ്രഹാമിൻെറ ദൈവമെ, ഇസഹാക്കിൻെറ ദൈവമെ, യാക്കോബിൻെറ ദൈവമെ, ശക്തനും പ്രബലനുമായ മഹാദൈവമെ, ഭൂമിയുടെ സ്രഷ്ടാവും ഉടയവനും ദാനങ്ങളെ വൎഷിക്കുന്നവനും ഞങ്ങളുടെ പിതാക്കന്മാരുടെ പ്രവൃത്തികളെ സ്മരിച്ചു് അവരുടെ സന്താനങ്ങൾക്കായി സ്നേഹപൂൎവ്വം ഒരു രക്ഷക

നെ അയക്കുന്നവനും, ഞങ്ങളുടെ കൎത്താവും, രാജാവും, സഹായിയും, രക്ഷിതാവും, പരിചയുമായവനെ നീ വാഴ്ത്തപ്പെട്ടവനാകുന്നു.

എല്ലാവരും: അബ്രഹാമിന്റെ പരിചയായ കൎത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

2. കൎത്താവെ, നീ എന്നെന്നും ശക്തനാകുന്നു. മരിച്ചുപോയവരെ നീ ജീവിപ്പിക്കുന്നു. രക്ഷിപ്പാൻ നീ കഴിവുള്ളവനാകുന്നു. നീ മഞ്ഞിനെ വൎഷിപ്പിക്കുകയും, കാററിനെ ശമിപ്പിക്കുകയും, ഭൂമിയിൽ മഴ പെയ്യിക്കുകയും, അതിലുള്ള എല്ലാററിനെയും കാരുണ്യാതിരേകത്താൽ പോററുകയും ചെയ്യുന്നു. കൃപാബാഹുല്യംമൂലം നീ മരിച്ചവരെ വീണ്ടും ജീവിപ്പിക്കുന്നു. നീ വീണുപോയവരെ എഴുനേല്പിക്കുകയും, രോഗികളെ സുഖപ്പെടുത്തുകയും, കെട്ടപ്പെട്ടവരെ അഴിച്ചുവിടുകയും, മണ്ണിൽ നിദ്രിതരായവൎക്കു നിന്റെ സത്യവചനം നൽകുകയും ചെയ്യുന്നു. പ്രബലനായ നിനക്കു തുല്യനായി ആരുമില്ല. ഞങ്ങളുടെ രാജാവെ, കൊല്ലുകയും ജീവിപ്പിക്കുകയും വയലിലെ പുല്ലുപോലെ രക്ഷയെ ഉല്പാദിപ്പിക്കുകയും ചെയ്യുന്നവനായി വേറെ ഞങ്ങൾക്കു് ആരുമില്ല. മരിച്ചുപോയവരെ വീണ്ടും ജീവിപ്പിക്കത്തക്കവണ്ണം നീ വിശ്വസ്തനമാകുന്നു.

എല്ലാവരും: മരിച്ചവരെ വീണ്ടും ജീവിപ്പിക്കുന്നവനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

3. നീ പരിശുദ്ധനാകുന്നു. നിന്റെ നാമവും പരിശുദ്ധംതന്നെ. നിന്റെ വിശുദ്ധന്മാർ ദിനംതോറും നിന്നെ സ്തുതിക്കുന്നു—സേല. ദൈവമെ, നീ മഹാരാജാവും പരിശുദ്ധനമാകുന്നു.

എല്ലാവരും: ഏററവും പരിശുദ്ധനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

4. നിന്റെ കരുണയാൽ നീ മനുഷ്യൎക്കു വിജ്ഞാനത്തെ നൽകുകയും ഗ്രഹണത്തെ പഠിപ്പിക്കുകയും ചെയ്യുന്നു. ദയതോന്നി ഞങ്ങൾക്കു ബുദ്ധിയേയും വിജ്ഞാനത്തേയും ഗ്രഹണത്തേയും പ്രദാനംചെയ്യേണമെ.

എല്ലാവരും: മനുഷ്യൎക്ക ദയാപൂൎവ്വം വിഘ്നംകൂടാതെ നൽകുന്നവനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

5. ഞങ്ങളുടെ പിതാവെ, നിന്റെ നിയമങ്ങളെ അനുഷ്ഠിപ്പാൻ വീണ്ടും ഞങ്ങൾക്ക ഇടയാക്കണമെ. ഞങ്ങളുടെ രാജാവെ, നിന്റെ കല്പനകളെ പാലിക്കുവാനും നിന്നെ ആരാധിപ്പാനും നിന്റെ സാന്നിദ്ധ്യത്താലുള്ള പരിപൂൎണ്ണമായ പശ്ചാത്താപത്തിലേക്ക ഞങ്ങളെ നീ മാനസാന്തരപ്പെടുത്തേണമെ.

എല്ലാവരും: പശ്ചാത്താപം മൂലം ദയയോടുകൂടി ഞങ്ങളെ സ്വീകരിക്കുന്നവനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

6. ഞങ്ങളുടെ പിതാവെ, ഞങ്ങളോടു നീ ദയാപൂൎണ്ണനായിരിക്കേണമെ. ഞങ്ങൾ പാപംചെയ്തു; ഞങ്ങളോടു ക്ഷമിക്കേണമെ. ഞങ്ങളുടെ രാജാവെ, നിനക്കു വിരോധമായി ഞങ്ങൾ നിയമലംഘനംചെയ്തു. നീ ക്ഷമിപ്പാൻ സന്നദ്ധനും ഉത്തമനുമായ ദൈവമാണല്ലൊ.

എല്ലാവരും: പാപവിമോചനത്തിൽ തന്റെ കൃപയെ അത്യധികം വൎദ്ധിപ്പിക്കുന്നവനായ കൃപാപൂൎണ്ണനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

7. ഞങ്ങളുടെ കഷ്ടപ്പാടുകളിൽ നീ ഞങ്ങളെ കടാക്ഷിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ സൎവ്വവിധ മത്സരങ്ങളിലും ഞങ്ങളുടെ പക്ഷം ചേൎന്ന് എല്ലാ വിവാദങ്ങളിലും ഞങ്ങൾക്കുവേണ്ടി വ്യവഹരിക്കുകയും തിരുനാമത്തെപ്രതി പരിപൂൎണ്ണമായ വിമോചനം ഞങ്ങൾക്ക വേഗത്തിൽ നൽകുകയും ചെയ്യേണമെ. എന്തെന്നാൽ നീ ഞങ്ങളുടെ ദൈവവും, ഞങ്ങളുടെ രാജാവും, ശക്തനായ വിമോചകനുമാകുന്നുവല്ലൊ.

എല്ലാവരും: ഇസ്രായേലിന്റെ വീണ്ടെടുപ്പുകാരനായ കൎത്താവെ, നീ വാഴ്ത്തപ്പെട്ടവനാകുന്നു.

യഹൂദന്മാരിൽ ദൈവഭക്തന്മാരായിരുന്നവർ പ്രത്യേകം പ്രാൎത്ഥനകൾ നിൎമ്മിക്കുക പതിവുണ്ടായിരുന്നു. സ്നാപകനായ യോഹന്നാൻ സ്വശിഷ്യന്മാരെ പ്രത്യേകമൊരു പ്രാൎത്ഥന പഠിപ്പിച്ചു. അതറിഞ്ഞു തങ്ങളേയും ഒരു പ്രാൎത്ഥന പഠിപ്പിക്കണമെന്നു ശിഷ്യന്മാർ നമ്മുടെ രക്ഷകനോടാവശ്യപ്പെട്ടപ്പോൾ പറഞ്ഞുകൊടുത്തതാണല്ലൊ നമ്മുടെ 'കൎത്തൃപ്രാൎത്ഥന'.

പ്രാൎത്ഥിക്കുന്നതോടുകൂടി പലതരം നോയമ്പുകളും അവർ അനുഷ്ഠിക്കുക പതിവുണ്ടായിരുന്നു. അവയെ രഹസ്യമെന്നും പരസ്യമെന്നും തരംതിരിക്കാവുന്നതാണ്.

സാധാരണവും അസാധാരണവും എന്നീവിധത്തിലായിരുന്നു അവരുടെ പരസ്യനോയമ്പുകൾ. മോശ ഒരു നോയമ്പ് ഏൎപ്പെടുത്തി. അതു കൊല്ലത്തിലൊരിക്കൽ മാത്രം അനുഷ്ഠിക്കാനുള്ളതായിരുന്നു. വേണമെങ്കിൽ ആവശ്യമനുസരിച്ചു മററവസരങ്ങളിൽ നോയമ്പു നോല്ക്കാവുന്നതാണെന്നും അദ്ദേഹം ആജ്ഞാപിച്ചിട്ടുണ്ട്. അസാധാരണ നോയമ്പുകൾ മേലധികാരികളുടെ നിൎദ്ദേശപ്രകാരം അവർ നോററിരുന്നുവെന്നതിനു പല ലക്ഷ്യങ്ങളും പഴയനിയമത്തിൽ കാണാം. ബാബേൽ അടിമത്വത്തിൽനിന്നു അവർ തിരിച്ചുവന്നതിൻെറ ശേഷം എസ്രാ ദീൎഘദൎശിയുടെ ഉപദേശാനുസാരം അഹവാനദിയുടെ കരക്കുവച്ചു ദൈവാനുഗ്രഹാൎത്ഥം അവർ ഒരു നോയമ്പെടുത്തു (എസ്രാ: 8—21). ഇങ്ങിനെ ഓരോ വ്യാകുലസംഭവങ്ങളേയും അനുസ്മരിക്കത്തക്കവണ്ണം അവൎക്കു പല നോയമ്പുകളും ഉണ്ടായിരുന്നതായി സഖറിയായുടെ പുസ്തകത്തിൽ കാണാവുന്നതാണ്. (സഖ: 8—19). യറുശലേമിലെ ക്ഷാമത്തേയും (യറമിയ: 42—6). ദൈവാലയത്തിൻെറ നാശത്തേയും (സഖ: 7—3), ഗദാലിയായുടെ കൊലപാതകത്തേയും (2 രാജാ: 25—28), ശത്രുക്കൾ യറുശലേമിനെ വളഞ്ഞതിനേയും (യറമിയ: 42—4) അനുസ്മരിപ്പിക്കുന്ന നോയമ്പുകൾ അവർ നാലാംമാസത്തിലും, അഞ്ചാംമാസത്തിലും, ഏഴാം മാസത്തിലും, പത്താംമാസത്തിലും അനുഷ്ഠിക്കുക പതിവായിരുന്നു.

ഇവയ്ക്കുപുറമെ ചില പ്രത്യേക ആപൽഘട്ടങ്ങളിലും അവർ നോയമ്പു നോല്ക്കുകയുണ്ടായിട്ടുണ്ടു് (യോവേൽ: 1—14; 2—12). അതുപോലെയാണല്ലൊ യോനായുടെ പ്രസംഗം കേട്ട നിനവാക്കാർ ഉപവസിക്കുകയുണ്ടായതും. അപ്പോൾ രാജാവിന്റെ കല്പനപ്രകാരം മനുഷ്യരെന്നു മാത്രമല്ല, മൃഗങ്ങൾപോലും യാതൊന്നും തിന്നുകയും കുടിക്കുകയും ചെയ്യാതെ ഉപവസിച്ചതായി നാം അറിഞ്ഞിട്ടുള്ളതാണല്ലൊ (യോനാ: 3—6, 7). യോവേലിന്റെ പുസ്തകം നോക്കുമ്പോൾ ഇങ്ങിനെയുള്ള ചില സന്ദർഭങ്ങളിൽ കുട്ടികളെപ്പോലും അവർ പട്ടിണികിടത്തിയിരുന്നതായി കാണുന്നുണ്ടു്. (യോവേൽ: 2—15, 16).

ആത്മീകമായോ ശാരീരികമായോ തങ്ങൾക്കുള്ള അവശതയിൽ ദൈവാനുകൂല്യം ഉണ്ടാകുവാനായി നടത്തപ്പെട്ടവയായിരുന്നു അവരുടെ രഹസ്യനോയമ്പുകൾ. തന്റെകുട്ടിയുടെ സുഖക്കേടിൽ ദാവീദു് നോയമ്പുനോററു പ്രാർത്ഥിച്ചു (2 ശമുവേൽ: 12—16). ആഹാബു് തന്നെ ശപിക്കുന്ന വിധത്തിൽ ഏലിയാദീർഘദർശിയുടെ തീർപ്പു കേട്ടപ്പോഴും അങ്ങിനെ ചെയ്തു (1 രാജാ: 21—27). അതുപോലെ സ്വജാതിക്കും സ്വരാജ്യത്തിനും അപകടം നേരിട്ടപ്പോൾ എസ്രായും നഹേമ്യായും ഉപവസിക്കുകയുണ്ടായി (എസ്രാ: 10—6; നഹോ: 1—4). നമ്മുടെ രക്ഷകന്റെ കാലമായപ്പോഴേയ്ക്കും രഹസ്യനോയമ്പുകൾ യഹൂദന്മാരുടെയിടയിൽ സർവ്വസാധാരണമായിത്തീർന്നിരുന്നുവെന്നു പറയാം. പരീശന്മാരും അവരുടെ അനുയായികളും രണ്ടാമത്തേയും അഞ്ചാമത്തേയും ദിവസങ്ങളിലായി ആഴ്ചയിൽ രണ്ടുപ്രാവശ്യം നോയമ്പു അനുഷ്ഠിച്ചിരുന്നു. (ലൂക്കോസ്: 18—12).

ഉപവസിക്കുമ്പോൾ അവരുടെ ആത്മാവുകൾ ദണ്ഡിക്കപ്പെടുകയാണു വേണ്ടതെന്നു മോശ അവരോടു കല്പിച്ചിട്ടുണ്ടു് (ലേവ്യ: 16—19). അപ്പോൾ അവർ അവരുടെ വസ്ത്രങ്ങളെയല്ല, ഹൃദയങ്ങളെയാണു് കീറേണ്ടതെന്നു പിന്നീടു യോവേൽദീർഘദർശി അവരെ ഉൽബോധിപ്പിച്ചിട്ടുമുണ്ടു് (2—13). എന്നാൽ

ആ അവസരങ്ങളിൽ അവർ ചെയ്തുവന്നതോ? ചാക്കുവസ്ത്രം ധരിക്കുക, തലയിൽ ചാരം ഇടുക, വസ്ത്രം കീറുക, ഉച്ചത്തിൽ നിലവിളിച്ചു പ്രാർത്ഥിക്കുക മുതലായ പ്രകടനങ്ങൾ. അക്കാലങ്ങളിൽ സന്ധ്യവരെ യാതൊന്നും അവർ ഭക്ഷിക്കാറുമുണ്ടായിരുന്നില്ല. എന്നുമാത്രമല്ല, മിശിഹായുടെ കാലത്തുണ്ടായിരുന്ന പരീശന്മാരിൽ പലരും വലിയ ദൈവഭക്തിയുടെ ഭാവത്തിൽ കുളിക്കാതെയും മുഖം വിരൂപപ്പെടുത്തിയും നടന്നിരുന്നുവത്രെ. അതൊന്നും ശ്ലീഹന്മാർ അനുകരിച്ചുപോകരുതെന്നു മിശിഹാ അവരോടു പ്രത്യേകം ആജ്ഞാപിച്ചിട്ടുണ്ടു് (മത്തായി: 6—16, 17).

# പെസഹാപ്പെരുന്നാൾ.

യഹൂദന്മാർക്കു പല പെരുന്നാളുകളും ഉണ്ടായിരുന്നതിൽ പെസഹാപ്പെരുന്നാളിന്നു് അവർ വലിയ പ്രാധാന്യം കല്പിച്ചിരുന്നു. ഈജിപ്തു്കാരുടെ അടിമത്തത്തിൽനിന്നു ദൈവത്താൽ അവർക്കു ലഭിച്ച സ്വാതന്ത്ര്യത്തിന്റെയും, ഈജിപ്തു്കാരുടെ പ്രഥമ സന്താനങ്ങളെ ദൈവം സംഹരിച്ചുകൊണ്ടിരുന്നപ്പോൾ തങ്ങളുടെ ആദ്യജാതന്മാരുടെ കാര്യത്തിൽ ദൈവം ചെയ്ത ദാക്ഷിണ്യത്തിന്റേയും സ്മരണാർത്ഥം അവർ കൊല്ലംതോറും ആഘോഷിച്ചുവന്ന ഒരു വലിയ പെരുന്നാളായിരുന്നു ഇതു്. (പുറപ്പാടു്: 12–12; 14–29, 51) ഇതിനെ പുളിപ്പില്ലാത്ത അപ്പത്തിന്റെ തിരുനാളുകൾ എന്നും പറയാറുണ്ടായിരുന്നു. (പുറ: 23–15; മർക്കോസ്: 14–1; അപ്പോ: പ്രവൃ: 12–3) ഏഴുദിവസം തുടർച്ചയായി ആഘോഷിച്ചുവന്ന ഈ തിരുനാൾദിനങ്ങളിൽ പുളിപ്പില്ലാത്ത അപ്പമേ ഭക്ഷിക്കാവൂ എന്നൊരു നിബന്ധനയുണ്ടായിരുന്നതിനാലായിരുന്നു ഈ പേരുണ്ടായതെന്നു വിശേഷ്യാ പറയേണ്ടതില്ല. അക്കാലത്തു് ഒരു കുഞ്ഞാടിനെ കൊന്നു് അവർ ഭക്ഷിക്കാറുണ്ടായിരുന്നതിൽനിന്നു്, പെസഹാഭക്ഷണം (മർക്കോസ്: 14–12–14), പെസഹാബലി (1 കോറ: 5–7) എന്നീ ശൈലികളും ഉണ്ടായിത്തീർന്നു. പെസഹാപ്പെരുന്നാളിൽ സംബന്ധിക്കാനായി പുറത്തുനിന്നു യറുശലേമിൽ വന്നുചേരുന്നവരുടെ ആവശ്യാർത്ഥം അന്നാട്ടുകാർ അവർക്കു് ഒഴിഞ്ഞ വീടുകളും മുറികളും വീട്ടുസാമാനങ്ങളും കൊടുക്കുക പതിവുണ്ടായിരുന്നു. അതു് മുമ്പു യാതൊരു പരിചയവുമില്ലാതിരുന്ന ഒരാളോടു് പെസഹാഭക്ഷണത്തിന്നു ഒരു മാളിക വേണമെന്നു നമ്മുടെ രക്ഷകൻ ഒരു ശിഷ്യനെ അയച്ചു് ആവശ്യപ്പെട്ടതിൽനിന്നു വിശദമാകുന്നുണ്ടു. പ്രസ്തുത പെരുന്നാളിന്റെ പ്രാധാന്യത്തേയും മാഹാത്മ്യത്തേയും ഗൌനിച്ചുകൊണ്ടു കൊല്ലംതോറും അക്രമികളായ തടവുകാർക്കു മോചനം നല്കുകയും

സാധാരണമായിരുന്നു. ഈ സമ്പ്രദായം എന്നുമുതൽ തുടങ്ങിയെന്നുള്ളതിന്നു യാതൊരു ലക്ഷ്യവും കാണുന്നില്ലെന്നു വേണം പറയുവാൻ. ചിലർ അനുമാനിക്കുംപോലെ റോമാകൈസർമാരുടെ ആധിപത്യം വന്നതോടുകൂടി യഹൂദന്മാരായ പ്രജകളെ പ്രീതിപ്പെടുത്തുന്നതിന്നായി ആ പെരുന്നാളിൽ ഇങ്ങനെയൊരു ദാക്ഷിണ്യം അവർ ചെയ്തുതുടങ്ങാൻ ഇടയില്ലാത്തതല്ല. ഏതായാലും ഗവർണ്ണരായിരുന്ന പീലാത്തോസ് ബർബ്ബാസിനെ വിട്ടയച്ചതായി നാം അറിയുന്നുണ്ടല്ലൊ.

ഈ പൂർവ്വികപെരുന്നാൾ എങ്ങിനെയായിരുന്നു ആദിമകാലത്തു കൊണ്ടാടിയിരുന്നതെന്നു പുറപ്പാടുപുസ്തകത്തിൽ വിശദമായി കാണിച്ചിട്ടുള്ളതിനാൽ അതു് ഇവിടെ പകർത്തേണ്ടതായ ആവശ്യമില്ല. അതിനാൽ പെരുന്നാളിന്റെ അനുഷ്ഠാനകർമ്മങ്ങളെപ്പററി പഴയതും പുതിയതുമായ നിയമങ്ങളിൽ അവിടവിടെ കൊടുത്തിട്ടുള്ള സൂചനകളെ ആധാരമാക്കിമാത്രം നമുക്കു ചിലതൊക്കെ കണ്ടുപിടിക്കാൻ ശ്രമിക്കാം.

നീസാൻമാസം 14-ാം തിയതി സന്ധ്യയോടുകൂടിയായിരുന്നു ഈ പെരുന്നാളിന്റെ ആരംഭം. ഏഴുദിവസംകഴിഞ്ഞു് ആ മാസം 21-ാം തിയതിയാകുമ്പോൾ അതു് അവസാനിക്കുകയും ചെയ്യും. (പുറ: 12-6, 8, 18; ലേവ്യ: 23-4-8; സംഖ്യ: 28-16-27) പെരുന്നാൾ തുടങ്ങുന്നതിന്റെ തലേദിവസത്തിന്നു 'പെസഹായുടെ ഒരുക്കനാൾ' എന്നു പറഞ്ഞുവന്നിരുന്നു. (യോഹ: 19-14) പെരുന്നാൾദിനങ്ങളിൽ ഒരിക്കലും പുളിമാവുകൊണ്ടുണ്ടാക്കിയ അപ്പം ഭക്ഷിക്കാൻ പാടുള്ളതല്ല.

ഒരു കുഞ്ഞാടിനെ കൊന്നു ചുട്ടുതിന്നുക എന്നുള്ളതാണു് ഈ പെരുന്നാളിൽ ചെയ്തുവന്ന പ്രധാനകർമ്മം. യാതൊരു കേടുമില്ലാത്ത ചെറിയ കൊററൻകുട്ടിയായിരിക്കണം അതു്. കോലാടോ പള്ളാടോ ഏതായാലും വിരോധമുള്ളതല്ല. നാലുദിവസം മുമ്പു് അതിനെ ആട്ടിൻപററത്തിൽനിന്നു തിരഞ്ഞെടുത്തു നിറുത്തേണ്ടതാണു്. ഒരു വീട്ടുകാർക്കു് ഒരു ആട്ടു മുഴുവനേയൊ, അല്ലെങ്കിൽ

രണ്ടുമൂന്നുവീട്ടുകാർക്കു കൂടി ഒരു ആടിനേയൊ ഇങ്ങനെ ഒരുക്കാറു ന്നതായിരിക്കും. ചരിത്രജ്ഞനായ ജോസഫസ്സിൻെറ കാലത്തു കുടുംബാംഗങ്ങളല്ലാത്ത പലർചേൎന്നും ഒരു ആടിനെ ഉപയോഗിച്ചു വന്നതായി പറയപ്പെട്ടിട്ടുണ്ടു്. ഈവിധത്തിലാണല്ലൊ നമ്മുടെ രക്ഷകൻെറയും ശിഷ്യന്മാരുടെയും പെസഹാഭക്ഷണം നടക്കുകയുണ്ടായതും. യഹൂദന്മാർ ഈജിപ്തിൽവെച്ചു നടത്തിയ ആദ്യത്തെ പെസഹായ്ക്കു് ആടിനെ അവരവരുടെ വീടുകളിൽതന്നെ കൊല്ലുന്നതിനു വിരോധമുണ്ടായിരുന്നില്ല. എന്നാൽ അവർ കനാൻ ദേശത്തു അധിവാസമാക്കിയതിൻെറശേഷം, അവിടെ അവർക്കു ദൈവാലയമുണ്ടായപ്പോാം, അവിടെവെച്ചുമാത്രമേ പെസഹാഭക്ഷണത്തിന്നുള്ള ആടുകളെ കൊല്ലാൻപാടുള്ളുവെന്നു നിയമമുണ്ടായി. (ആവൎത്തനം: 16–2) അതു അവരുടെ മണിക്കണക്കുപ്രകാരം ഉച്ചകഴിഞ്ഞു 9മണിക്കും, സന്ധ്യയോടുകൂടി 11 മണിക്കും (നമ്മുടെ കണക്കിൽ 3, 5 മണിസമയങ്ങളാം) വേണ്ടതുമത്രെ. സാക്ഷാൽ പെസഹാ കുഞ്ഞാടായ നമ്മുടെ ദിവ്യരക്ഷകൻ സ്വയം ബലിയൎപ്പിക്കപ്പെട്ടതും അവരുടെ കണക്കുപ്രകാരം 9 മണിക്കായിരുന്നുവെന്നു ഈ ഘട്ടത്തിൽ നാം പ്രത്യേകം സ്മരിക്കേണ്ടതാണു്. (മത്തായി: 27–46) കൊല്ലംതോറും പെസഹാപ്പെരുന്നാളിൽ 260,000 കുഞ്ഞാടുകളെ കൊല്ലാറുണ്ടായിരുന്നുവത്രെ. ആടിനെ കൊന്നുകഴിഞ്ഞാൽ അതിൻെറ രക്തം ഒരു പാത്രത്തിൽ പുരോഹിതൻ വാങ്ങി അതു സമീപത്തുള്ള മറെറാരു പുരോഹിതൻ വശം കൊടുക്കുന്നു. അയാാം അതു അടുത്തവനും, അതു അയാാം വേറൊരുവന്നും കൊടുത്തു് അങ്ങനെ കൈമാറിമാറി ഒടുവിൽ അതു ബലിപീഠത്തിൻെറ സമീപത്തായി നില്ക്കുന്ന പുരോഹിതൻെറ പക്കൽ എത്തിച്ചേരുന്നു. അയാളാവട്ടെ, ആ രക്തം ബലിപീഠത്തിൻെറ കീഴ്വശത്തായി തളിക്കുകയും ചെയ്യുന്നു. അനന്തരം ആടിനെ കെട്ടിത്തൂക്കി തൊലിയുരിഞ്ഞതിൻെറശേഷം അതിൻെറ വയറുകീറി നെയ്യെടുത്തു ബലിപീഠത്തിന്മേൽവെച്ചു ഹോമിച്ചിട്ടു ആടിനെ ഉടമസ്ഥൻ സ്വഗൃഹത്തിലേക്കു കൊണ്ടുപോയി ചുടുന്നു.

ആ ചുടൽ ആടിനെ വെട്ടി കഷണങ്ങളാക്കാതെ മുഴുവനോടെ വേണമെന്നുള്ളതു നിർബ്ബന്ധമത്രെ. ഈജിപ്തുകാരും സിറിയാക്കാരും മററും അവരവരുടെ ദേവകളുടെ ബഹുമാനാർത്ഥം ഉത്സവം നടത്തുമ്പോൾ ആടുകളെ കഷണങ്ങളാക്കിയും വെള്ളത്തിലിട്ടു പുഴുങ്ങിയും വേവിച്ചുവന്ന സമ്പ്രദായത്തിലാവരുതു് പെസഹാപ്പെരുന്നാളാഘോഷം എന്നു കരുതി ഈവിധത്തിൽ ചെയ്യണമെന്നു ദൈവം പൂർവ്വകാലത്തുതന്നെ അരുളിച്ചെയ്തിട്ടുള്ളതാണു്.

കുഞ്ഞാടിനെ ഇപ്രകാരം പാകപ്പെടുത്തിക്കഴിഞ്ഞശേഷം ഓരോ വീട്ടുകാരും സംഘക്കാരും അതു ഭക്ഷിക്കാൻ തുടങ്ങുന്നു. എന്നാൽ അതു പെട്ടെന്നുള്ള യാത്രയ്ക്കു മുമ്പായി ധൃതിയിൽ കഴിക്കുന്ന ആഹാരമെന്നവിധത്തിൽ, അരകെട്ടിയും കാലിന്മേൽ ചെരിപ്പിട്ടും കയ്യിൽ വടി പിടിച്ചും യാതൊരു എല്ലുകളും ഒടിയ്ക്കാതെ പുളിപ്പില്ലാത്ത അപ്പവും കൈപ്പുചീരയും ചേർത്തുവേണം ഭക്ഷിക്കുവാനെന്നു പ്രത്യേകം നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. (പുറ: 12–11) അപ്പോഴത്തെ അവരുടെ പ്രത്യേകതരത്തിലുള്ള നില്പു് പൂർവ്വകാലത്തു് ഈജിപ്തിൽനിന്നുണ്ടായ അവരുടെ ഓടിപ്പോക്കിനെ അവരെ നല്ലപോലെ അനുസ്മരിപ്പിക്കുന്നതായിരിക്കും. യാത്രചെയ്യുമ്പോൾ അരകെട്ടുകയും, ചെരിപ്പിടുകയും, വടി പിടിയ്ക്കുകയും ചെയ്യുക ഇന്നും ആ രാജ്യത്തു പതിവുള്ളതാണു്. പക്ഷെ നമ്മുടെ രക്ഷകൻ സുവിശേഷഘോഷണാർത്ഥം സ്വശിഷ്യന്മാരെ അയച്ചപ്പോൾ, ചെരിപ്പിന്നു പകരം മെതിയടിയിട്ടുവാൻ വിരോധമില്ലെങ്കിലും, വടിയാവട്ടെ യാത്രാഭക്ഷണമാവട്ടേ എടുക്കരുതെന്നു പ്രത്യേകം ആജ്ഞാപിക്കാനുണ്ടായ കാരണം, (മർക്കോസ്: 6–9) അവർക്കു സർവ്വലോകപരിപാലകനായ ദൈവത്തിൽ നിസ്സന്ദേഹമായ ശരണം ഉണ്ടാകേണ്ടതിന്നു മാത്രമായിരുന്നുവെന്നു നാം ഗ്രഹിക്കേണ്ടതാണു്. സാധാരണമായി അവർ മെതിയടി ഉപയോഗിച്ചുവന്നിരുന്നു. യാത്രയിൽമാത്രമേ അവർ ചെരിപ്പിടാറുണ്ടായിരുന്നുള്ളവെന്നും നാം ഈ ഘട്ടത്തിൽ അറിഞ്ഞിരിക്കേണ്ടതുണ്ടു്.

പെസഹാപെരുന്നാളിൽ പുളിച്ച അപ്പം തൊട്ടുപോകരുതെന്നു കർശനമായിത്തന്നെ വിരോധിക്കപ്പെട്ടിട്ടുണ്ടു്. അതിനെ അവഗണിച്ചു പ്രവർത്തിക്കുന്നപക്ഷം അയാളെ ഭ്രഷ്ടു കല്പിച്ചു സഭയിൽനിന്നു പുറത്താക്കുന്നതായിരിക്കും. അതു മാത്രമായിരുന്നില്ല, അയാറംക്കു മരണശിക്ഷപോലും കൊടുത്തിരുന്നു എന്നു അഭിപ്രായപ്പെടുന്നവരും ഇല്ലെന്നില്ല. ഈജിപ്തിൽനിന്നുണ്ടായ അവരുടെ ഓടിപ്പോക്കിൽ പുളിച്ച മാവുകൊണ്ടുള്ള അപ്പം ഉണ്ടാക്കുവാൻ അവക്കു സൗകര്യമില്ലാതിരുന്നതിനാൽ വെറും മാവുകൊണ്ടുള്ള അപ്പമായിരുന്നു അവരുടെ ആഹാരം. അന്നത്തെ യാത്രയെ അനുസ്മരിച്ചുള്ള ഈ പെരുന്നാളിൽ അതിന്നു വിരോധമായി പ്രവർത്തിക്കുന്നതു സംഗതമായിരിക്കയില്ലല്ലൊ. ഈജിപ്തിലെ അവരുടെ നിവാസം എത്രയും ക്ലേശപൂർണ്ണവും ദുസ്സഹവുമായിരുന്നതിനെ അനുസ്മരിക്കാനായിട്ടത്രെ കൈപ്പുചീരയും ചേക്കണ്ടതാണെന്നു വ്യവസ്ഥപ്പെടുത്തുവാനുണ്ടായ കാരണം. ഇതിന്നു പുറമേ, ഈജിപ്തിൽ അവർ പൂർവ്വകാലത്തു മണ്ണു ചുമന്നുവന്നതിനെ അനുസ്മരിക്കുവാനായി കാരക്ക (ഈത്തപ്പഴം ഉണക്കിയതു), ഉണങ്ങിയ മുന്തിരിപ്പഴം ആദിയായവ ചേർത്തു 'കറോസെത്തു്' എന്ന പേരിൽ മണ്ണിൻെറ നിറത്തിൽ ചുവന്ന ഒരുതരം കഴമ്പും അവർ പില്ക്കാലത്തു് ഉപയോഗിച്ചുവന്നു.

ചുട്ടെടുത്ത ആടിൻെറ മാംസമല്ലാതെ എല്ലുകളൊന്നും ഒടിച്ചു തിന്നുവാൻ പാടില്ലെന്നു വിരോധിച്ചിട്ടുണ്ടെങ്കിലും (പുറപ്പാടു്: 12, 46) അതു ചെറിയ ചെറിയ എല്ലുകളെ ഉദ്ദേശിച്ചല്ലെന്നാണു് യഹൂദന്മാരുടെ പക്ഷം. ഈജിപ്തിൽനിന്നു ഓടിപ്പോരുമ്പോറം വലിയ എല്ലുകറം തകർത്തുകളയാൻ സമയമുണ്ടായിരുന്നില്ലെന്നു മാത്രമേ ഈ നിരോധനത്തിന്നു അർത്ഥമുള്ളവെന്നാണു് അവരുടെ സമാധാനവും.

പെസഹാ ഭക്ഷണവിഷയത്തിൽ പിന്നെയുള്ള നിബന്ധന, ആ ആടിൻെറ ശേഷിപ്പൊന്നും പിറേറദിവസത്തേക്കു സൂക്ഷിച്ചു വെക്കാൻ പാടില്ലെന്നും, ബാക്കിയുണ്ടെങ്കിൽ അതു തീയിൽ

ഹേറിപ്പിച്ചുകളയണമെന്നുമുള്ളതത്രേ. (പുറ: 12–10) ഈ നിയമം സാമാന്യബലികളെ സംബന്ധിച്ചും ബാധകമായിരുന്നതാണ്. ദൈവത്തിന്നായി പ്രതിഷ്ഠിക്കപ്പെട്ടതിനോടു് പ്രത്യേക ബഹുമാനം ഉണ്ടായിരിക്കേണ്ടതാവശ്യമാണല്ലൊ.

മേൽ പ്രസ്താവിച്ചതെല്ലാമാണ് കനാൻ ദേശത്തു വന്നുചേരുന്നതിനു മുമ്പു യഹൂദന്മാർ ആചരിച്ചുവന്ന പെസഹാ ഭക്ഷണത്തിൻെറ സമ്പ്രദായം. എന്നാൽ കനാൻ ദേശത്തു വന്നതിനു ശേഷമാവട്ടെ, ഇടത്തുകൈ മടക്കി ചാരിയിരുന്നുകൊണ്ടല്ലാതെ, നിന്നുകൊണ്ടു പെസഹാ ഭക്ഷണം കഴിക്കുന്ന പഴയ ഏർപ്പാടു അവർ തുടരുകയുണ്ടായില്ല. ഈജിപ്തിലെ ക്ലേശങ്ങളിൽനിന്നു വിമോചനം പ്രാപിച്ചു സ്വാതന്ത്ര്യവും സമാധാനവും ലഭിച്ച സ്ഥിതിക്കു സുഖമായി ചാരിയിരുന്നു ഭക്ഷിക്കുകയാണല്ലോ വേണ്ടതെന്നാണ് ഈ കാൎയ്യത്തിൽ യഹൂദന്മാർക്കുള്ള അഭിപ്രായവും ന്യായവും.

മിശിഹായുടെ കാലത്തുണ്ടായിരുന്ന പെസഹാ ഭക്ഷണരീതിയെപ്പററിയാണ് ഇനി നമുക്കു ഗ്രഹിക്കേണ്ടതായിട്ടുള്ളതു്.

എല്ലാവരും ഒരു മേശയ്ക്കു ചുററും ആസനസ്ഥരാകുന്നു. അനന്തരം ഗൃഹനായകനോ, ഒന്നിലധികം വീട്ടുകാർ ചേൎന്നുള്ളതാണെങ്കിൽ അവരാൽ നിയോഗിക്കപ്പെടുന്ന അദ്ധ്യക്ഷനോ ഒരു കോപ്പയിൽ സ്വല്പം വീഞ്ഞൊഴിച്ചു അതോടുകൂടി വെള്ളവും ചേൎത്തു കൃതജ്ഞതാപ്രകാശനാനന്തരം പാനം ചെയ്യുന്നു. "കൎത്താവേ, മുന്തിരിപ്പഴങ്ങളെ സൃഷ്ടിച്ച അങ്ങുന്നു അനുഗ്രഹീതനാകുന്നു........ ഇസ്രായേലിനേയും കാലങ്ങളേയും വിശുദ്ധീകരിച്ചവനായ അങ്ങുന്നു അനുഗ്രഹീതൻ തന്നെ" ഇതാണ് ആ കൃതജ്ഞതാപ്രകാശനത്തിൻെറ സംക്ഷേപം. പെസഹാ ഭക്ഷണവേളയിൽ ഇങ്ങിനെ നാലു പ്രാവശ്യം അവർ ആ പാനീയം കുടിക്കുമാറുണ്ടു്.

അതുകഴിഞ്ഞു് എല്ലാവരും കൈകഴുകുന്നു. അപ്പോഴേയ്ക്കും മുഴുവനോടെ ചുട്ടെടുത്ത കുഞ്ഞാടിനെ ഒരു പാത്രത്തിലും, കൈപ്പുചീര, പുളിപ്പില്ലാത്ത രണ്ടു അപ്പം, കാറൊസെത്തുകുഴമ്പു്— എന്നിവ വെവ്വേറെ പാത്രങ്ങളിലുമായി മേശമേൽ വന്നുകഴിയുന്നതായിരിക്കും.

ഗൃഹനായകനോ അല്ലെങ്കിൽ അദ്ധ്യക്ഷനോ സ്വല്പം കൈപ്പുചീരയെടുത്തു ഭൂമിയിൽ ഫലങ്ങളെ സൃഷ്ടിച്ച ദൈവത്തിനു സ്തോത്രം ചെയ്തുകൊണ്ടു ഭക്ഷിക്കുമ്പോൾ മററുള്ളവരെല്ലാവരും അയാളെ അനുകരിച്ചു ചീര തിന്നുന്നു. ഉടനെ സർവ്വ പാത്രങ്ങളും മേശമേൽനിന്നു നീക്കം ചെയ്യുകയായി. ചെറിയ കുട്ടികൾക്കു ആ വിരുന്നിൻെറ മാഹാത്മ്യത്തേയും ഉദ്ദേശത്തേയും മററും പററി ഗ്രഹിപ്പിക്കേണ്ടതായ സന്ദർഭം അപ്പോഴത്രെ. (പുറ: 12-25, 26) അദ്ധ്യക്ഷൻ എന്തൊക്കെയാണു് അവരെ അപ്പോൾ പറഞ്ഞു ഗ്രഹിപ്പിക്കുക എന്നു ആവർത്തനപുസ്തകത്തിൽ (26-5-11) ഭംഗിയായി വിവരിച്ചിട്ടുള്ളതാണു്. ഈ മാമൂലിനെ അനുകരിച്ചുകൊണ്ടു നമ്മുടെ രക്ഷകൻ സ്വശിഷ്യന്മാരോടു കല്പിച്ചരുളിച്ചെയ്തതു് എന്തെല്ലാമായിരുന്നുവെന്നു യോഹന്നാൻ സവിസ്തരം രേഖപ്പെടുത്തിയിട്ടുമുണ്ടു്.

അനന്തരം മേശമേൽ അത്താഴം ശരിപ്പെടുത്തി വെക്കുന്നു. തത്സമയം കൈപ്പുചീരയുടെയും പെസഹാ കുഞ്ഞാടിൻെറയും പ്രാധാന്യത്തേയും മാഹാത്മ്യത്തേയും പററി അദ്ധ്യക്ഷൻ വിശദപ്പെടുത്തുന്നതായിരിക്കും. അതു കഴിഞ്ഞു 113-ാമത്തെയും 114-ാമത്തേയും സങ്കീർത്തനങ്ങൾ വായിച്ചു് ഒരു പ്രാർത്ഥനയോടുകൂടി രണ്ടാമത്തും വീഞ്ഞു കഴിക്കുന്നു.

വീണ്ടും കൈകഴുകി മറെറാരു പ്രാർത്ഥന ചൊല്ലിക്കഴിഞ്ഞതിൻെറ ശേഷം അദ്ധ്യക്ഷൻ ഒരു പുളിപ്പില്ലാത്ത അപ്പമെടുത്തു വാഴ്ത്തി അതിൻെറ പകുതി എല്ലാവൎക്കുമായി ഭാഗിച്ചു കൊടുക്കുകയും, പകുതി വൃത്തിയുള്ള ഒരു തുവ്വാലയിൽ പൊതിഞ്ഞു വെക്കുകയും ചെയ്യുന്നു. ഇതു പെസഹാ ഭക്ഷണത്തിൻെറ പര്യവസാനത്തിൽ എല്ലാവൎക്കുമായി വീണ്ടും പങ്കിട്ടുകൊടുക്കുവാനായി സൂക്ഷിക്കുന്നതാണു്. അപ്രകാരം തന്നെ നമ്മുടെ രക്ഷകൻ കേവലം സൂചന മാത്രമായ പെസഹായുടെ കാതലായ വി. കർബ്ബാനയെ പ്രതിഷ്ഠിക്കവേ, കൃതജ്ഞതാപൂർവ്വം ദൈവത്തെ സ്തുതിച്ചു അപ്പം മുറിച്ചു ശിഷ്യന്മാൎക്കു കൊടുത്തുകൊണ്ടു "വാങ്ങി ഭക്ഷിക്കുവിൻ; ഇതു നിങ്ങൾക്കുവേണ്ടി നൽകപ്പെടുന്ന എൻെറ ശരീരമത്രെ. എൻെറ ഓൎമ്മയ്ക്കായി ഇതു ചെയ്യിൻ" എന്നു അരുളിച്ചെയ്തു.

അനന്തരം അപ്പമെടുത്തു എല്ലാവരും കൈപ്പുചീരയോടുകൂടിയും മുൻപറഞ്ഞ ചുവന്ന കുഴമ്പിൽ മുക്കിയും ഭക്ഷിക്കുന്നു.

പിന്നീടു പെസഹാക്കുഞ്ഞാടിന്റെ മാംസം ഭക്ഷിച്ചു ദൈവത്തിനു സ്തോത്രം ചൊല്ലി വീണ്ടും കൈകഴുകുന്നു.

അതിന്റെ ശേഷം മൂന്നാമതും പാനപാത്രത്തിൽ വീഞ്ഞൊഴിച്ചു സ്തോത്രം ചെയ്തു സേവിക്കുന്നു. ഈ സന്ദർഭത്തിലായിരുന്നു നമ്മുടെ രക്ഷകൻ പാനപാത്രമെടുത്തു, "വാങ്ങി നിങ്ങളെല്ലാവരും ഇതിൽനിന്നു കുടിപ്പിൻ. ഇതു പാപങ്ങളുടെ മോചനത്തിന്നായി പലർക്കുവേണ്ടി ചിന്തപ്പെടുന്ന പുതിയ നിയമത്തിലെ എന്റെ രക്തമാകുന്നു" എന്നു അരുളിച്ചെയ്തുയുണ്ടായതു്.

അവസാനമായി നാലാമത്തെ പ്രാവശ്യവും വീഞ്ഞു കുടിക്കുന്നു. തദനന്തരം 115, 116, 117, 118 എന്നീ സങ്കീർത്തനങ്ങളിൽ നിന്നെടുത്ത സ്തോത്രഗീതങ്ങൾ പാടി പ്രാർത്ഥിച്ചു പിരിയുകയും ചെയ്യുന്നു.

ഇനി നമുക്കു യഹൂദന്മാരുടെ പെസഹാക്കുഞ്ഞാടും നമ്മുടെ പെസഹാക്കുഞ്ഞാടായ യേശുമിശിഹായും തമ്മിലുള്ള സാദൃശ്യത്തേയും സംബന്ധത്തേയും പററി വേദപുസ്തകം എന്തു പറയുന്നുവെന്നു പരിശോധിക്കാം.

പെസഹായ്ക്കു കൊല്ലപ്പെടേണ്ടുന്ന കുഞ്ഞാടു് യാതൊരു ഊനവുമില്ലാത്തതായിരിക്കേണ്ടതാണു്. (പുറ: 12–5) അതുപോലെ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാടായിരുന്നു നമ്മുടെ രക്ഷകൻ എന്നു യോഹന്നാനും (1–29–31) ആ കുഞ്ഞാടു് നിർദ്ദോഷവും നിഷ്കളങ്കവുമായതായിരുന്നുവെന്നു പത്രോസും (1 പത്രോസ്: 1–19) സാക്ഷിക്കുന്നു. പെസഹാക്കുഞ്ഞാടു് ആട്ടിൻകൂട്ടത്തിൽനിന്നു തിരഞ്ഞെടുക്കപ്പെട്ടതായിരിക്കേണ്ടതാണു്. എന്നാൽ മിശിഹായോ വചനം മാംസമായി നമ്മിൽ വസിച്ചവനും (യോഹ: 1–14) സകലത്തിലും തന്റെ സഹോദരന്മാരോടു സദൃശനായിത്തീർന്നവനുമായിരുന്നു. (എബ്രായ 2–17) പെസഹാബലി മററു ബലികളെപ്പോലെ ഓരോരുത്തർ പ്രത്യേകം കഴിക്കപ്പെ

ടുന്നതായിരുന്നില്ല. പലരുംകൂടി ചേൎന്ന് അതു് അൎപ്പിച്ചുവന്നു. (പുറ: 12–6) അതുപോലെ പ്രധാന പുരോഹിതന്മാരും ഭരണാധികാരികളും ജനങ്ങളും മിശിഹായുടെ മരണത്തിൽ പങ്കാളികളായിരുന്നു. (ലൂക്കോസ്: 23–13) ആദിമകാലത്തു പെസഹ ആചരിച്ചുവന്നപ്പോൾ ജനങ്ങളുടെ രക്ഷയ്ക്കുവേണ്ടി കുഞ്ഞാടിൻെറ രക്തം വാതിലിൻെറ കട്ടിളക്കാലുകളിന്മേലും കുറുമ്പടിമേലും തളിക്കുകയായിരുന്നു പതിവു്. (പുറ: 12–7) പിൽക്കാലത്തു അതു പുരോഹിതൻ ബലിപീഠത്തിൻെറ കീഴ്ഭാഗത്തായി തളിച്ചുവന്നു. (2 ദിനവൃത്താന്തം: 30–16) അപ്രകാരം മിശിഹായുടെ രക്തം തളിക്കപ്പെടുകയാൽ നമ്മുടെ മനസ്സാക്ഷി ശുദ്ധീകരിക്കപ്പെടുന്നു. (എബ്രായ: 9–14) പെസഹാഭക്ഷണം കഴിക്കുമ്പോൾ യാത്രക്കാരെപ്പോലെ അരകെട്ടുകയും, കാലിന്മേൽ ചെരിപ്പിടുകയും, കയ്യിൽ വടി പിടിക്കുകയും വേണ്ടതായിരുന്നു. മിശിഹാ ആൎക്കുവേണ്ടി ബലിയായി അൎപ്പിക്കപ്പെട്ടുവോ അവർ വിദേശികളും യാത്രക്കാരുമാകുന്നു എന്നു പത്രോസും (1 പത്രോ: 2–11) അവർ അരയ്ക്കു സത്യം കെട്ടിയും, നീതി എന്ന കവചം ധരിച്ചും, സമാധാനസുവിശേഷത്തിന്നായുള്ള ഒരുക്കം കാലിന്നു ചെരിപ്പാക്കിയും, എല്ലാററിനും മീതെ....വിശ്വാസം എന്ന പരിച എടുത്തും കൊണ്ടു വേണം നില്ക്കുവാനെന്നു പൌലോസും (എപ്പേസി: 6–15) എഴുതിയിരിക്കുന്നു. പെസഹാക്കുഞ്ഞാടിൻെറ എല്ലുകൾ ഒടിക്കാതെ ഭക്ഷിച്ചിരുന്നവിധം നമ്മുടെ രക്ഷകൻെറ കാലുകൾ പടയാളികൾ ഒടിക്കുകയുണ്ടായില്ല.

# നീതിന്യായസ്ഥാപനങ്ങൾ.

നഗരവാതിൽ എന്നു പറഞ്ഞാൽ യഹൂദന്മാരുടെ ആദിമകാലത്തെ കച്ചേരിസ്ഥലമെന്നാണൎത്ഥം. അവിടെവെച്ചു് അവർ നീതിന്യായപരിപാലനം നിൎവ്വഹിച്ചുപോന്നു. അബ്രഹാം തന്റെ ഭാൎയ്യയുടെ ശവസംസ്കാരത്തിന്നായി സ്വല്പസ്ഥലം നല്കണമെന്നു ഹെബ്രോൻ നഗരവാതില്ക്കൽ കൂടപ്പെട്ടിരുന്നവരുടെ സാന്നിധ്യത്തിൽ വെച്ചായിരുന്നു എഫ്രോനോടാവശ്യപ്പെടുകയുണ്ടായതു്. (1) ഹാമ്മറിനോടും അയാളുടെ മകൻ ശേഖേറിനോടും, യാക്കോബിന്നും അവന്റെ മക്കൾക്കുമുണ്ടായിരുന്ന വിരോധവും പിണക്കവും അന്യോന്യം പറഞ്ഞുതീൎത്തവസാനിപ്പിച്ചതു നഗരവാതില്ക്കൽ വെച്ചായിരുന്നു. (2) രൂഥിനെ വിവാഹം ചെയ്യണമെന്നാണു് തന്റെ ആഗ്രഹം എന്നു ബോവാസ് ബേത്‌ലഹേം നഗരവാതില്ക്കൽവെച്ചു പ്രസ്പഷ്ടമാക്കി .(3) നഗരവാതില്ക്കൽവെച്ചു ഇങ്ങനെ ഓരോരോ കാൎയ്യങ്ങൾ കേട്ടു തീരുമാനിച്ചുവന്നവരെ മൂപ്പന്മാർ എന്നു പറഞ്ഞുവന്നു. (4) ഇസ്രായേൽക്കാർ കൃഷീവലന്മാരായിരുന്നതിനാൽ അതികാലത്തു വയലിലേക്കു പോയാൽ രാത്രിയായേ അവർ തിരിച്ചുവന്നിരുന്നുള്ളു. അപ്പോഴായിരുന്നു നഗരവാതില്ക്കൽ വെച്ചുള്ള അവരുടെ സമ്മേളനം. കാൎയ്യങ്ങൾ സശ്രദ്ധം കേട്ടു് ഇരുവശത്തേയും വാദങ്ങൾ ഗ്രഹിച്ചു് പക്ഷപാതരഹിതം തീൎപ്പുകല്പിക്കുന്നവരായിരുന്നു മൂപ്പന്മാർ. മനുഷ്യരെയുള്ള പേടിനിമിത്തം സത്യസന്ധതയോടുകൂടിത്തന്നെയായിരുന്നു അവരുടെ കൃത്യനിൎവ്വഹണവും. ബാബേൽ അടിമത്തത്തിന്നുശേഷവും ഈ സമ്പ്രദായം നിലനിന്നിരുന്നതായി കാണുന്നുണ്ടു്. (5) അറബികളുടെ ആധിപത്യകാലത്തു സ്പെയിനിൽ നീതിന്യായപാലനം ചെയ്തുവന്നതു് ഇത്തരത്തിലായിരുന്നുവെന്നു് ഊഹിക്കാവുന്നതാണു്.

---

(1) ഉല്പത്തി 23; 10—18. 2) ഉല്പത്തി 34; 24. (3) രൂഥ് 4, 1—10.
(4) ആവൎത്തനം 22; 15. (5) സഖറിയാ 8; 16.

അവിടെ ആലമ്ര എന്ന സ്ഥലത്തുള്ള മൂറകാരുടെ കൊട്ടാരത്തിൻെറ മാഹനീയമായ പ്രവേശനകവാടത്തിനു് ഇന്നും ന്യായവിധിവാതിൽ എന്നു പേർ പറഞ്ഞുവരുന്നു.

പഴയനിയമം പരിശോധിക്കുമ്പോൾ ഓരോരോ നഗരവാതില്ക്കൽ വെച്ചായിരുന്നു ആദിമകാലത്തു നീതിന്യായപരിപാലനം നടത്തിവന്നിരുന്നതെന്നുള്ളതിന്നു നിരവധി തെളിവുകൾ കാണാം. ദുഷ്ടൻെറ മക്കൾക്കു ന്യായവാദം ചെയ്യാൻ കഴിവില്ലാത്തതുകൊണ്ടു് അവരെ കുററംവിധിച്ചു നഗരവാതില്ക്കൽവെച്ചു ചതയ്ക്കും എന്നു യോബിൻെറ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നു. സങ്കീർത്തനത്തിൽ, ദൈവാനുഗ്രഹം മൂലം സന്താനസമ്പന്നരായിത്തീൎന്നവർ നഗരവാതില്ക്കൽ അവരുടെ മക്കൾ ന്യായവാദം ചെയ്യാനുള്ളതുകൊണ്ടു ലജ്ജിക്കേണ്ടതായി വരികയില്ലെന്നു് ദാവീദു് എഴുതിയിരിക്കുന്നു. (1) ഇനി സദൃശവാക്യങ്ങൾ, വിലാപങ്ങൾ, ആമോസ് ആദിയായ പുസ്തകങ്ങൾ നോക്കിയാലും നഗരവാതിലുകളെപ്പററിയും അവിടത്തെ ന്യായാധിപന്മാരായ മൂപ്പന്മാരെപ്പററിയുമുള്ള സൂചനകൾ കാണപ്പെടുന്നുണ്ടു്. യേശുമിശിഹാ ഒരിക്കൽ തിരുസഭയെപ്പററി, "നരകവാതിലുകൾ അതിനെ ജയിക്കുകയില്ല" എന്നു അരുളിച്ചെയ്തിട്ടുള്ളതു പഴയ നഗരവാതിലുകളെ അനുസ്മരിച്ചിട്ടായിരുന്നു എന്നു ഇതിൽനിന്നു വിശദപ്പെടുന്നതാണു്. നരകവാതിലാകുന്ന ആസ്ഥാനത്തിരുന്നുകൊണ്ടു് പ്രബലന്മാരും സമൎത്ഥന്മാരുമായ പിശാചുക്കൾ എന്തെല്ലാം ആലോചനകളും തീരുമാനങ്ങളും ചെയ്തിരുന്നാലും, അവയൊന്നും തിരുസഭയെ സംബന്ധിച്ചേടത്തോളം ബാധകമായിരിക്കയില്ലെന്നാണു് അവിടുന്നു വിവക്ഷിച്ചിട്ടുള്ളതെന്നു പറയേണ്ടതില്ലല്ലോ.

ഇസ്രായേല്യർ കനാൻ ദേശത്തു കുടിപാൎപ്പുറപ്പിച്ചപ്പോൾ എല്ലാ നഗരങ്ങളിലും ന്യായാധിപന്മാരേയും അവരെ സഹായിപ്പാനായി ഉദ്യോഗസ്ഥന്മാരേയും നിയമിക്കണമെന്നു മോശ പ്രത്യേകം ആജ്ഞാപിച്ചു. (2) അപ്രകാരം നീതിന്യായപരിപാലനം

(1) യോബ് 5; 4, 7. (2) സങ്കീൎത്തനം 117; 5.

ഓരോ നഗരവാതില്ക്കലും നിവ്വഹിച്ചും വന്നു. ആകെ ഏഴു ന്യായാധിപന്മാർ ഉണ്ടായിരുന്നുവെന്നും, അവർ നിഷ്പക്ഷപാതികളും സത്യസന്ധന്മാരുമായിരുന്നുവെന്നും, ഓരോ ന്യായാധിപനും ലേവ്യാഗോത്രത്തിൽ പെട്ടവരായി ഈരണ്ടു പേർ അനുദ്യോഗസ്ഥന്മാരായിട്ടുണ്ടായിരുന്നുവെന്നും ചരിത്രകാരനായ ജോസഫ്സ് രേഖപ്പെടുത്തിക്കാണുന്നുണ്ട്.

പുരോഹിതന്മാരും ലേവ്യക്കാരും നിയമസംഹിതയിൽ തികഞ്ഞ പാണ്ഡിത്യം നേടിയവരായിരുന്നു. ഇവരിൽനിന്നായിരുന്നു ന്യായാധിപന്മാരെ തിരഞ്ഞെടുത്തു വന്നിരുന്നതും. മയ്യാദക്കാരും സത്യസന്ധന്മാരുമായ വൃദ്ധന്മാരെ അവക്കു സഹായികളുമാക്കി നിയമിച്ചു. ഇവക്കു മൂപ്പന്മാർ എന്നായിരുന്നു പേർ. പുതിയ നിയമത്തിൽ ഇതു സംബന്ധിച്ചു പല ലക്ഷ്യങ്ങളും കാണ്മാനുണ്ട്. മൂപ്പന്മാർ പിന്നീടു അധികാരികൾ എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. (1) ഇവരെ സംബന്ധിച്ചേടത്തോളമുള്ള മോശയുടെ ധമ്മാനുശാസനം നോക്കിയാൽ ന്യായാധിപന്മാർ ഒരിക്കലും കൈക്കൂലി വാങ്ങാത്തവരും, മുഖപക്ഷം നോക്കാത്തവരും ആയിരിക്കേണ്ടതാണെന്നു നിദ്ദേശിക്കപ്പെട്ടിട്ടുള്ളതിനുപുറമെ, അവർ ദൈവത്തിൻെറ ആസ്ഥാനത്തിരിക്കുന്നവരാണെന്നുള്ള ബോധം അവക്കുണ്ടായിരിക്കേണ്ടതാണെന്നും ഉൽബോധിപ്പിച്ചിട്ടുള്ളതായി കാണാം. (2) എന്നാൽ ആമോസാവട്ടെ, തൻെറ കാലത്തുണ്ടായിരുന്ന ന്യായാധിപന്മാർ കൈക്കൂലി വാങ്ങിച്ചിരുന്നതിനെപ്പററിയും, നിസ്സാരമായ ഒരു ജോഡി ചെരുപ്പിന്നും ഒരു തുണിക്കഷണത്തിന്നുംവേണ്ടി പാവപ്പെട്ടവരെ ദ്രോഹിച്ചിരുന്നതിനെക്കുറിച്ചും ശകാരിച്ചിരുന്നു. (3) ഇസ്രായേലുർ കനാൻ ദേശത്തു പാപ്പു തുടങ്ങിയ പ്രാരംഭകാലത്തു് ന്യായാധിപന്മാർ വെളുത്ത കഴുതപ്പുറത്തായിരുന്നു യാത്രചെയ്തിരുന്നതത്രെ. (4)

---

(1) ആവത്തനം: 16: 18. (2) ലൂക്കോസ്: 12: 58.
(3) ആമോസ്: 8: 6. (4) ന്യായ: 5: 10.

ഇപ്പറഞ്ഞ നാഗരവാതില്ക്കളത്രയും കീഴ്ക്കോടതികളായി മാത്രം പരിഗണിച്ചാൽ മതിയായിരിക്കും. പ്രധാനകാൎയ്യങ്ങൾ കേട്ടു തീരുമാനിക്കാൻ ഒരു ഹൈക്കോടതിതന്നെ അക്കാലത്തുണ്ടായിരുന്നുവെന്നു ഊഹിക്കുന്നതിൽ അബദ്ധമുണ്ടെന്നു വിചാരിക്കാവതല്ല. വലിയ വലിയ കേസ്സുകൾ തീരുമാനിക്കപ്പെട്ടിരുന്നതു ദാവീദുരാജാവിൻെറ പുത്രന്മാർ ആദ്ധ്യക്ഷ്യം വഹിച്ചിരുന്ന കോടതികളിൽതന്നെ ആയിരുന്നിരിക്കണം. അതിനെ സംബന്ധിച്ചുള്ള ഒരു സൂചന 122-ാംസങ്കീൎത്തനത്തിൽ കാണപ്പെടുന്നുണ്ടു്. എന്നിരുന്നാലും യഹോശാപ്പാത്തുരാജാവിൻെറ ഭരണകാലത്തിനുമുമ്പു് അങ്ങനെയൊരു മേല്ക്കോടതി യരുശലേമിൽ ഉണ്ടായിരുന്നതായി തെളിയുന്നില്ല. വൈദികപ്രമുഖന്മാരും ഗോത്രത്തലവന്മാരും അടങ്ങിയതായിരുന്നു പ്രസ്തുത മേല്ക്കോടതി. അതിന്നു രണ്ടു പ്രസിഡെണ്ടുമാരുണ്ടായിരുന്നതിൽ ഒരാൾ പ്രധാന പുരോഹിതനും, മറേറ ആൾ രാജാവും ആയിരുന്നു. ബാബിലോൺ അടിമത്തത്തിന്നുശേഷം അവർ അവരുടെ ഈ നീതിന്യായവകുപ്പു തെല്ലൊന്നു പരിഷ്കരിക്കുകയുണ്ടായി. കീഴ്ക്കോടതി ജഡ്ജിമാരെന്നും മേൽക്കോടതി ജഡ്ജിമാരെന്നും ന്യായാധിപന്മാരെ രണ്ടായി അവർ തിരിച്ചു. * അതിന്നുപുറമെ ഗൌരവതരങ്ങളായ കേസ്സുകൾ ഒന്നുകിൽ രാജാവിൻേറയോ, അല്ലെങ്കിൽ പ്രധാനപുരോഹിതൻേറയോ സന്നിധിയിൽ വേണം സമർപ്പിക്കാനെന്നും വ്യവസ്ഥചെയ്തു. ഇതിൻെറ ശേഷം മക്കാബിമാരുടെ കാലത്തു അവർ ഒരു നിയമസഭതന്നെയുണ്ടാക്കി.

എഴുപത്തിരണ്ടു അംഗങ്ങൾ ചേൎന്നതായിരുന്നു ഈ നിയമസഭ. പുതിയനിയമത്തിൽ പലേടത്തും സന്നദ്രിൻ സംഘം എന്നു പറയപ്പെട്ടിരിക്കുന്നതു ഈ നിയമസഭയെ ഉദ്ദേശിച്ചുതന്നെയാണു്. അതതുകാലത്തെ പ്രധാനപുരോഹിതന്മാരായിരുന്നു അതിൻെറ പ്രസിഡെണ്ടുമാർ. സഹായികളായി വേറെ രണ്ടു പ്രസിഡെണ്ടുമാരുമുണ്ടായിരുന്നു ആ സംഘത്തിന്നു്. പ്രസിഡണ്ടിൻെറ

* എസ്രാ 7; 25.

വലത്തുവശം ഉപവിഷ്ടനായിരുന്ന ഉപാദ്ധ്യക്ഷന്ന് സഭാനാഥൻ എന്നായിരുന്ന സ്ഥാനപ്പേർ. ഇടത്തുവശം ഇരുന്നിരുന്ന ആളെ ഉപദേഷ്ടാവെന്നും വിളിച്ചുവന്നു. സഭയിലെ അംഗങ്ങൾ പുരോഹിതന്മാരിൽനിന്നും, ഗോത്രത്തലവന്മാരിൽനിന്നും, സാത്വികരിൽനിന്നും തിരഞ്ഞെടുക്കപ്പെട്ടവരുമായിരുന്നു.

സന്നദ്രിൻ സംഘം എല്ലാ ദിവസവും പ്രഭാതത്തിലായിരുന്നു കൂടിവന്നത്. അതു എവിടെ വെച്ചായിരുന്നുവെന്ന കാര്യത്തിൽ അല്പം ഭിന്നാഭിപ്രായം ഇല്ലെന്നില്ല. യഹൂദന്മാരുടെ നാളാഗമത്തിൽ അതു ദൈവാലയത്തിലായിരുന്നു കൂടിവന്നതെന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ചരിത്രജ്ഞനായ ജോസഫസ്സാവട്ടെ, ദൈവാലയപരിസരത്തിൽ അതിന്നായി ഒരു പ്രത്യേകകെട്ടിടമുണ്ടായിരുന്നുവെന്നും, അടിയന്തരാവശ്യം നേരിടുമ്പോൾ പ്രധാനപുരോഹിതന്റെ അരമനയിൽവെച്ചും കൂടാറുണ്ടായിരുന്നുവെന്നും പറയുന്നു. യേശുമിശിഹായെ പ്രധാനപുരോഹിതന്റെ അരമനയിൽ വിസ്തരിക്കുകയുണ്ടായി എന്നു വായിച്ചറിഞ്ഞിട്ടുള്ള നമുക്കു ഇക്കാര്യത്തിൽ ജോസഫസ്സിന്റെ പ്രസ്താവനയെ വിശ്വസിക്കാതെ നിർവ്വാഹമില്ല.

സന്നദ്രിൻസംഘം എന്ന പേരിലുള്ള നിയമസഭക്കൂടാതെ വേറെയും ചില ചില്ലറ നിയമസഭകൾ അവർക്കുണ്ടായിരുന്നതായി കാണുന്നുണ്ട്. 120 ജനങ്ങളുള്ള ഏതൊരു നഗരത്തിലും അവർക്കു ഓരോ നിയമസഭയുണ്ടായിരുന്നു. 23 പേർ അംഗങ്ങളുള്ള ആ സഭകൾക്കു മുമ്മൂന്നു പേരായിരുന്നു ജഡ്ജിമാർ. അരിമത്യക്കാരനായ യൌസേപ്പ് സന്നദ്രിൻ സംഘത്തിലെ അംഗമല്ല, ഇപ്പറഞ്ഞ ചെറിയ നിയമസഭയിലൊന്നിന്റെ അംഗമായിരുന്നുവെന്നു ചിലർ പ്രസ്താവിച്ചിട്ടുള്ളതിന്നു വിശേഷാൽ തെളിവുകളൊന്നും കാണുന്നില്ലെന്നുവേണം പറയുവാൻ.

സന്നദ്രിൻ സംഘത്തിലെ എല്ലാ നടപടികളും റിക്കാർട്ടാക്കപ്പെട്ടിരുന്നതായി കാണുന്നുണ്ട്. സാദ്ദൂക്യരിൽനിന്നു ഇതിലേക്കായി നിയമിക്കപ്പെട്ടിരുന്ന ഗ്രമസ്ഥന്മാരായിരുന്നു അതിന്റെ ചുമതലക്കാർ. റിക്കാർട്ടുകൾ സൂക്ഷിക്കുവാനായി പ്രത്യേകം മുറികളും ഉണ്ടായിരുന്നു. ആ ഗ്രമസ്ഥന്മാരുടെ ആനുകൂല്യത്താൽ ലഭിച്ച വിവരങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം വിശുദ്ധ സ്തേഫാനോസിനെ യഹൂദന്മാർ കല്ലെറിഞ്ഞു കൊന്നതു സംബന്ധിച്ചുള്ള പൂർണ്ണവിവരം അപ്പോസ്തോലന്മാരുടെ നടവടിപ്പുസ്തകത്തിന്റെ കർത്താവായ വി. ലൂക്കോസിന്നു ലഭിച്ചിട്ടുള്ളതെന്നു ന്യായമായി നമുക്ക് അനുമാനിക്കാവുന്നതാണ്.

യറമിയാ ദീഘദൎശിയുടെ പുസ്തകം നോക്കുമ്പോഴും സന്നദ്രിൻ സംഘത്തിലെ വിചാരണയും വിധിയും ദിനംതോറും പ്രഭാതത്തിലായിരുന്നു നടന്നുവന്നതെന്നു വ്യക്തമാകുന്നുണ്ട്. (യറമിയ: 21–12) യഹൂദന്മാരുടെ നാളാഗമത്തിൽ അതു സംബന്ധിച്ചുള്ള ചില വ്യവസ്ഥകളും കാണാം. ഗൌരവമേറിയ യാതൊരു കേസുകളും രാത്രിയിൽ വിചാരണചെയ്യാൻ പാടുള്ളതല്ല. അതുപോലെതന്നെ വിസ്താരവും വിധിയും ശിക്ഷയും ഒരു ദിവസംകൊണ്ടു അവസാനിപ്പിക്കാനും വയ്യാത്തതാണ്. എങ്ങനെയായാലും വിധിദിവസം ഒരിക്കലും ശിക്ഷ നടത്തിക്കൂടാത്തതാണെന്നു പ്രത്യേകം നിഷ്കൎഷിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ യേശുമിശിഹായെ അപേക്ഷിച്ചേടത്തോളം അവർ ആ നിശ്ചയങ്ങളും മാമൂലുകളും എത്രമാത്രം കൂസൽകൂടാതെയാണ് അതിലംഘിച്ചതെന്നു ഇവിടെ വിശിഷ്യാ പ്രസ്താവിക്കേണ്ടതില്ലല്ലോ.

യഹൂദന്മാരുടെ പൂർവ്വചരിത്രം പരിശോധിക്കുന്നപക്ഷം കേസുകൾ വാദിക്കുവാനായി അവർ വക്കീൽമാരെ നിയമിച്ചിരുന്നതായി കാണുന്നില്ല. ഉണ്ടായിരുന്നുവെങ്കിൽ പഴയ നിയമത്തിൽ അതിനെ സംബന്ധിച്ചു എന്തെങ്കിലും സൂചനകൾ കാണാതിരിക്കാൻ പാടില്ലല്ലൊ. വാദിയാവട്ടേ പ്രതിയാവട്ടേ അവരവരുടെ കാര്യം അവരവർതന്നെ വ്യവഹരിച്ചുവന്നു. അതിന്നു തക്കതായ

തെളിവു് 1. രാജാക്കന്മാർ 3-ാംഅദ്ധ്യായത്തിൽ കാണുന്നുമുണ്ടു്. പക്ഷേ പിൽക്കാലത്തു അവർ കേസുകാം വാദിക്കാനായി വക്കീൽമാരെ ഏല്പിക്കാൻ തുടങ്ങി. ആ സമ്പ്രദായം റോമാക്കാരുടെ ആധിപത്യത്തിന്നുശേഷമാകയാൽ അവരെ യഹൂദന്മാർ ഇക്കാൎയ്യത്തിൽ അനുകരിച്ചതായി വേണം നമുക്കു വിശ്വസിക്കുവാൻ. ഏതായാലും റോമാക്കാരുടെ വാഴ്ചക്കാലത്തു അവൎക്കു വക്കീൽമാരുണ്ടായിരുന്നുവെന്നുള്ളതു നിസ്സംശയംതന്നെ. 1 യോഹന്നാൻ രണ്ടാം അദ്ധ്യായത്തിൽ, "നീതിമാനായ യേശുമിശിഹാ എന്ന മദ്ധ്യസ്ഥൻ (വക്കീൽ, കാൎയ്യസ്ഥൻ) നമുക്കു പിതാവിന്റെ അടുക്കൽ ഉണ്ടു്." എന്നു എഴുതപ്പെട്ടിരിക്കുന്നതിൽനിന്നു് വക്കീൽമാരെപ്പറ്റിയും അവരുടെ പ്രവൃത്തിയെപ്പററിയും യഹൂദന്മാൎക്കു അക്കാലത്തു നല്ലപോലെ അറിയാമായിരുന്നുവെന്നു വിശദപ്പെടുന്നുണ്ടല്ലൊ.

അന്യായക്കാരൻ ജഡ്ജിമാരുടെ അടുക്കൽചെന്നു സങ്കടം ബോധിപ്പിക്കുന്നു. ഉടനെ അവർ പ്രതിയെ വിളിച്ചുകൊണ്ടുവരാനായി അന്യായക്കാരനൊന്നിച്ചു ശിപായിയെ അയക്കും. തത്സമയം അന്യായക്കാരനുമായി പ്രതി രമ്യപ്പെടാതിരുന്നാലുള്ള ഭവിഷ്യത്തിനെപ്പററി യേശുമിശിഹാ ഇങ്ങനെ അരുളിച്ചെയ്തിട്ടുള്ളതു സ്മരണീയമത്രെ. "നിന്റെ പ്രതിയോടുകൂടി വഴിയിൽവെച്ചുതന്നെ വേഗത്തിൽ അവനോടു രമ്യപ്പെട്ടുകൊാക. അല്ലെങ്കിൽ പ്രതിയോഗി നിന്നെ ന്യായാധിപന്നും ന്യായാധിപൻ ചേവകന്നും ഏല്പിക്കപ്പെട്ടിട്ടു നീ തടവിൽ കിടക്കേണ്ടിവരും." (മത്തായി: 5-25) പൂൎവ്വകാലത്തു കേസുവിചാരണയിൽ ജഡ്ജിമാർ മാത്രമേ ഭാഗഭാക്കായിരുന്നുള്ളു. പിന്നീടു് അവരുടെ ഇടത്തും വലത്തുമായി നമ്മുടെ ബഞ്ചുക്ലാൎക്കുമാരുടെ സ്ഥാനത്തിൽ ഓരോരുത്തർ നില്ക്കുക പതിവായിത്തീൎന്നു. ജഡ്ജിമാർ വിധി പ്രസ്താവിച്ചാൽ അതു രേഖപ്പെടുത്തേണ്ടുന്ന ഭാരം ഇവൎക്കുള്ളതാണു്. ശിക്ഷ കല്പിച്ചുകൊണ്ടുള്ള വിധിയാണെങ്കിൽ അതു എഴുതേണ്ടതു് ഇടത്തുവശത്തു നില്ക്കുന്ന ആളായിരിക്കണം. അന്യായം തള്ളിക്കൊണ്ടുള്ള വിധിയാണെങ്കിലോ അതു എഴുതേണ്ടതു വലത്തുവശത്തുള്ളവനും. ഈയൊരു നടപടിയെ ആസ്പദമാക്കിയത്രെ യേശുമിശിഹാ അവസാനന്യായവിധിയെപ്പററി "രാജാവു ചെമ്മരിയാടുകളെ തന്റെ വല

ത്തും കോലാട്ടുകളെ ഇടത്തും നിറുത്തും. വലത്തുള്ളവരോടായി രാജാവു അരുളിച്ചെയ്യും: "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വരുവിൻ.......നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം അവകാശമാക്കിക്കൊൾവിൻ.......പിന്നെ ഇടത്തുള്ളവരോടു് ശപിക്കപ്പെട്ടവരേ,..........നിത്യാഗ്നിയിലേക്കു പോകുവിൻ......." എന്നു അരുളിച്ചെയ്തിട്ടുള്ളതെന്നു നമുക്കു ഗ്രഹിക്കാവുന്നതാണു്. ഗ്രമസ്തൻ വിധിയെഴുതിക്കഴിഞ്ഞാൽ അതിൽ ജഡ്ജി ഒപ്പുവെക്കുകയും ചെയ്യും. ഇതിനെ സൂചിപ്പിച്ചത്രേ, "നീതികെട്ട ചട്ടം നിയമിക്കുന്നവക്കും അനത്ഥം എഴുതിവെക്കുന്ന എഴുത്തുകാക്കും അയ്യോ കഷ്ടം!" എന്നു ഏശായ ദീർഘദശി ഉൽഘോഷിക്കുകയുണ്ടായിട്ടുള്ളതു്. വിചാരണവേളയിൽ പ്രതികൾക്കു ഇരിക്കുവാൻ പാടുള്ളതല്ല. സാക്ഷിവിസ്താരസമയങ്ങളിലാണെങ്കിൽ പ്രത്യേകിച്ചും. "യേശു നാടുവാഴിയുടെ മുമ്പിൽ നിന്നു". (മത്തായി: 27-11).

ക്രിമിനൽ കേസ്സുകളിൽ, "അന്യായപ്രകാരം കുററം ചെയ്തിട്ടുണ്ടെങ്കിൽ അതു ഏററു പറഞ്ഞേതാള്ളു" എന്നു ജഡ്ജി പ്രതിയെ ഗുണദോഷിക്കുമാറുണ്ടു്. പ്രതി കുററം ചെയ്തിട്ടുണ്ടെന്നു കോടതിക്കു ബോധ്യം വന്നാൽ "ഇനി തനിക്കെന്താണു് സമാധാനം?" എന്നു ജഡ്ജി പ്രതിയോടായി ചോദിക്കുകയും പതിവുള്ളതാണു്. അതിനാലാണു് യേശുമിശിഹായെ കുററം വിധിച്ചതിനെപ്പററി "ഒരുവൻ എന്താണു് ചെയ്തതെന്നു ആദിമേ അവനിൽനിന്നു അറിഞ്ഞിട്ടല്ലാതെ നമ്മുടെ നിയമം അവനെ വധിക്കുന്നുണ്ടോ?" എന്നു നീക്കോദീമോസു് ആക്ഷേപിക്കാനുണ്ടായ കാരണമെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. വിചാരണസമയം പ്രതി ജഡ്ജിയേയോ അന്യായക്കാരനേയോ അവഹേളിക്കുന്ന വിധത്തിൽ എന്തെങ്കിലും ശബ്ദിച്ചുപോയാൽ ഉടനെ അന്യായക്കാരൻ ചെകിട്ടത്തടിച്ചായിരിക്കും അയാളെ വാപൊത്തി നിറുത്തുക. യറുശലേമിൽവെച്ചു ന്യായാധിപസംഘം പൌലൂസു് ശ്ലീഹായെ വിചാരണ ചെയ്തുകൊണ്ടിരുന്നപ്പോൾ മഹാപുരോഹിതനായ അനന്യാസിന്റെ കല്പനപ്രകാരം അവർ അദ്ദേഹത്തിന്റെ ചെകിട്ടത്തടിച്ചുവെന്നു നാം വായിക്കുന്നുണ്ടല്ലോ. (അപ്പോ: നട: 23—2.)

മരണശിക്ഷ നൽകത്തക്കവണ്ണം കേസ് അത്രമാത്രം ഗൌരവ തരമാണെങ്കിൽ ഒരു സാക്ഷിയെ മാത്രം വിസ്തരിച്ചുകൊണ്ട അത്തരത്തിൽ ഒരു വിധിയെഴുതിത്തള്ളുവാൻ ജഡ്ജിക്ക അധികാരമുള്ളതല്ല. ആക്ഷേപിക്കാൻ വയ്യാത്ത രണ്ടുമൂന്ന പേരുടെ സാക്ഷിമൊഴികൾ അതിന്ന കൂടിയേ മതിയാകയുള്ളു. (സംഖ്യ: 35-30; ആവൎത്തനം: 17-6, 7; 19-15.) സ്ത്രീകളെ സാക്ഷികളായി എടുക്കാമോ എന്നതിനേപ്പററി മോശയുടെ പുസ്തകത്തിൽ ഒന്നുംതന്നേ പ്രസ്താവിച്ചു കാണുന്നില്ല. എന്നാൽ ജോസഫസ്സാവട്ടേ, അങ്ങിനെ പതിവുമുണ്ടായിരുന്നില്ലെന്ന തിട്ടപ്പെടുത്തി പറയുന്നുണ്ട്. അതുപോലെതന്നെ വേലക്കാരുടെ മൊഴികളും വിശ്വാസയോഗ്യമായി സ്വീകരിക്കുക പതിവുണ്ടായിരുന്നില്ല. യജമാനന്മാരുടേയോ അല്ലെങ്കിൽ ധനവാന്മാരുടേയോ അപ്രിയം ഭയന്ന് അവർ അതുമിതും പറഞ്ഞേക്കുമെന്നായിരുന്ന അതിന്ന കാരണം.

വിധി പ്രസ്താവിക്കുന്നതു പകലല്ലാതെ രാത്രിയിൽ ഒരിക്കലും പാടുള്ളതല്ല. ഇതു് യേശുമിശിഹായുടെ റാസ്യവിസ്താരം സംബന്ധിച്ചു് ലൂക്കോസിൻെറ സുവിശേഷത്തിൽ എഴുതപ്പെട്ടിട്ടുള്ളതു വായിച്ചാൽ നമുക്ക ഗ്രഹിക്കാവുന്നതാണ് (22-66). ഒരാൾക്ക മരണശിക്ഷയാണ് നൽകുന്നതെങ്കിൽ "ഇവൻ മരണത്തിന്ന അർഹനാണ്" എന്നായിരിക്കും വിധിയുടെ സംക്ഷേപം. വേറെ ചില രാജ്യങ്ങളിൽ അക്കാലത്തു ഈ വിഷയത്തിൽ ഒരു പ്രത്യേക നടപടി ഉണ്ടായിരുന്നതായി കാണുമാനുണ്ട്. ഒരാൾക്ക മരണശിക്ഷയാണ് നൽകുന്നതെങ്കിൽ ജഡ്ജി അയാളുടെ കൈയ്യിൽ ഒരു കറുത്ത കല്ല് കൊടുക്കും. നിരപരാധിയായി ഒരാളെ വിടുകയാണെങ്കിൽ അയാളുടെ കൈയ്യിൽ ഒരു വെള്ളക്കല്ലും. ഈ സമ്പ്രദായത്തെ സൂചിപ്പിച്ചിട്ടാണ് വെളിപാട പുസ്തകത്തിൽ ആത്മീയസമരത്തിൽ വിജയം നേടുന്നവന്ന വെള്ളക്കല്ല് കൊടുക്കുമെന്നും, അതിന്മേൽ അവനല്ലാതെ മററാൎക്കും ഗ്രഹിക്കാൻ സാധിക്കാത്തതായ ഒരു പേര എഴുതപ്പെട്ടിരിക്കുമെന്നും യേശുമിശിഹാ വാഗ്ദാനം ചെയ്തിട്ടുള്ളതെന്ന വിശദപ്പെടുന്നുണ്ട്. (വെളി: 2—17)

സാമാന്യമായ വിചാരണയും വിധിയും മേൽപ്രസ്താവിച്ച
വിധത്തിലത്രേ. എന്നാൽ അപൂൎവ്വം സന്ദൎഭങ്ങളിൽ പൊതുജനാ
ങ്ങൾക്ക വല്ലാത്ത വെറുപ്പും വിദ്വേഷവും ജനിപ്പിച്ചിട്ടുള്ള ആളാ
ണു് കുററക്കാരനെങ്കിൽ ജനങ്ങൾ കൊട്ടാരവാതില്ക്കൽ കൂട്ടംകൂടി
ബഹളമുണ്ടാക്കുകയും പൂഴിവാരി മേല്പോട്ടെറിയുകയും വസ്ത്രം വ
ലിച്ചു കീറുകയും ചെയ്തു് തങ്ങളുടെ ക്ഷമയില്ലായ്മയേയും കുററക്കാ
രനോടുള്ള അതിരററ വെറുപ്പിനേയും പ്രദൎശിപ്പിക്കുക പതിവുണ്ടാ
യിരുന്നു. യറുശലേമിൽവെച്ചു വി. പൌലൂസ് ശ്ലീഹായുടെ കാൎയ്യ
ത്തിൽ സഹസ്രാധിപന്റെ മുമ്പിൽവെച്ചു ഇങ്ങിനെ ജനങ്ങൾ ബ
ഹളം കൂട്ടിയതായി നാം വായിക്കുന്നുണ്ടല്ലോ. (അപ്പോ: പ്രവൃത്തി:
22–23).

മരണവിധി പ്രസ്താവിക്കപ്പെട്ടാലുടൻതന്നെ കുററക്കാരനെ
കൊലസ്ഥലത്തേക്കു കൊണ്ടുപോകുന്നതായിരിക്കും. അങ്ങിനെ
യാണല്ലോ നമ്മുടെ രക്ഷകന്റെ കാൎയ്യത്തിൽ പീലാത്തോസിന്റെ
വിധികേട്ട നിമിഷത്തിൽ അവർ ചെയ്തുവുണ്ടായതും. എന്നാൽ
ചില സ്ഥലങ്ങളിൽ കുററക്കാരനെ അറസ്ററു ചെയ്തു സ്വല്പസ
മയത്തിനകം വിസ്തരിച്ചു വിധി പ്രസ്താവിക്കുകയും ആ വിധി ആ
രാച്ചാർ ഒരൊററ വാൾവീശൽകൊണ്ടു തലയും ഉടലും വേറെ
യാക്കി നടത്തുകയും ചെയ്യുക പതിവുണ്ടായിരുന്നില്ലെന്നില്ല.
യോഹന്നാൻ സ്നാപകന്റെ ശിരച്ഛേദം നടന്നതു ഇങ്ങിനെയാ
യിരുന്നുവല്ലോ.

കുററക്കാരനു മരണശിക്ഷ നൽകുന്നതു ഏതുതരത്തിലായിരു
ന്നാലും അയാൾക്കു ബുദ്ധിമാന്ദ്യം വരുത്താനായി വീഞ്ഞിൽ കു
ന്തുരുക്കം പൊടിച്ചു കലക്കി അയാളെക്കൊണ്ടു കുടിപ്പിക്കുമാറു
ണ്ടു്. ഈ നടപടി ശലമോൻ രാജാവിന്റെ കാലത്തുപോലും ഉ
ണ്ടായിരുന്നതായി സദൃശവാക്യം സൂചിപ്പിക്കുന്നു. (സദൃശ: 31–6.)
പില്ക്കാലത്തു കുന്തുരുക്കത്തിന്നു പകരം മീറയായിരുന്നു. കുരിശി
ന്മേൽ തൂങ്ങിക്കിടന്നിരുന്നപ്പോൾ അവർ നമ്മുടെ രക്ഷകനു് വീ
ഞ്ഞിൽ മീറ ചേൎത്തിട്ടായിരുന്നുവല്ലോ കൊടുക്കുകയുണ്ടായതു്.

# ശിക്ഷാക്രമം.

കുററങ്ങളുടെ തരഭേദമനുസരിച്ച് ഇന്നിന്ന കുററങ്ങൾക്ക് ഇന്നിന്ന ശിക്ഷ എന്ന് അവക്കു ഉണ്ടായിരുന്ന പ്രമാണവും പതിവും. എന്നാൽ പൂൎവ്വകാലത്തു മാതാപിതാക്കന്മാരുടെ കുററത്തിന്നു മക്കൾക്കും, മക്കളുടെ കുററത്തിന്നു മാതാപിതാക്കന്മാൎക്കും മരണശിക്ഷ നൽകുന്ന സമ്പ്രദായം കൽദായക്കാരിലും പിന്നീട് ഇസ്രായേല്യരിൽത്തന്നെയും ഉണ്ടായിരുന്നുവെങ്കിലും അതു പിൽക്കാലത്തു നിലനിന്നതായി കാണ്മവാനില്ല.

പ്രഹാരം.

മോശയുടെ ധൎമ്മാനുശാസനമനുസരിച്ചുള്ള ഏററവും താണതരത്തിലുള്ള ശിക്ഷ പ്രഹാരമത്രെ. അതു ബാബിലോൺ അടിമത്തത്തിന്നുശേഷവും, എന്നല്ല ചരിത്രജ്ഞനായ ജോസഫസ്സിൻെറ കാലത്തുപോലും ഉണ്ടായിരുന്നതായി തെളിയുന്നുണ്ട്. പൌലൂസ് ശ്ലീഹായെ അഞ്ചുപ്രാവശ്യം പ്രഹരിച്ചതായി നമുക്കു രേഖയുള്ളതാണല്ലൊ. (2 കോറന്തി: 9: 24.) നമ്മുടെ രക്ഷകനായ യേശുമിശിഹായുടെ കാലത്ത് ഈ ശിക്ഷ സന്നദ്രിൻസംഘത്തിൽവെച്ചു മാത്രമല്ല, സിനഗോഗുകളിൽ (പ്രാൎത്ഥനാലയങ്ങളിൽ) വെച്ചും നടത്തിവന്നിരുന്നു. (മത്തായി: 10: 17; 23: 31; അ: പ്രവൃത്തി: 22: 19; 26: 11.) എന്നിരുന്നാലും, ന്യായാധിപ വിധി കൂടാതെ ഒരുത്തരേയും പ്രഹരിക്കുവാൻ പാടുള്ളതല്ല. കുററക്കാരൻ വാസ്തവത്തിൽ കുററം ചെയ്തിട്ടുണ്ടെന്നു സാക്ഷികൾ മുഖേന തെളിഞ്ഞുകഴിഞ്ഞാൽ അവൻെറ കുപ്പായം കീഴോട്ടു അരവരെ ഉരിഞ്ഞിറക്കി ഉയരം കുറഞ്ഞ തൂണിനോടു ബന്ധിപ്പാൻ ന്യായാധിപന്മാർ ആജ്ഞാപിക്കുന്നതായിരിക്കും. അതിൻെറ ശേഷം ശിപായി ഒരു കല്ലിന്മേൽ കയറിനിന്നു അവൻെറ പുറത്തും നെഞ്ചത്തുമായി അടിയും തുടങ്ങും. അടിക്കുന്നതു തോലുകൊണ്ടു മെടഞ്ഞുണ്ടാക്കിയ ചാട്ടവാർകൊണ്ടുതന്നെ. കുററത്തിൻെറ തരഭേദമനുസരി

ച്ചായിരുന്നു പ്രഹരത്തിന്റെ എണ്ണം. അപ്പോൾ ന്യായാധിപൻ
ഉൽഘോഷിക്കാറുള്ളതെന്തെന്നു ആവൎത്തനം: 28: 58, 59 നോ
ക്കിയാൽ നമുക്കു കാണാവുന്നതാണ്. എത്ര വലിയ കുററമായി
രുന്നാലും ഒരാളെ 40 പ്രാവശ്യത്തിലധികം പ്രഹരിക്കാൻ പാടി
ല്ലെന്നു നിയമമുണ്ട്. അതിനാൽ ഒരടിയടിക്കുമ്പോൾ മൂന്നടി ഒ
പ്പംകൊള്ളത്തക്കവണ്ണം മൂന്നിഴയുള്ളതായിരുന്നു അവരുടെ ചാട്ട
വാർ. അങ്ങിനെ കണക്കാക്കുമ്പോൾ 40 അടിക്കു 120 അടി
അവൻ കൊള്ളുന്നു എന്നു താല്പൎയ്യം. ഇടയ്ക്കുവെച്ചു കുററക്കാരൻ
മോഹാലസ്യപ്പെടുന്നപക്ഷം അടി തുടരുന്നതു സ്വല്പം കഴിഞ്ഞി
ട്ടു മതി എന്നു ന്യായാധിപൻ കല്പിക്കുമാറുണ്ട്. റോമാക്കാരുടെ
നിയമപ്രകാരം ഒരാൾക്ക് ഇത്ര അടിയേ പാടുള്ളു എന്നൊരു വ്യ
വസ്ഥയും ഉണ്ടായിരുന്നില്ല. കുററത്തിന്റെ ഘനമനുസരിച്ചു
ന്യായാധിപൻ എത്രയെന്നു കല്പിക്കുന്നുവോ അത്രയും അടി അ
വൻ കൊള്ളുകതന്നെ വേണ്ടതാണ്. യേശുമിശിഹായുടെ കാൎയ്യ
ത്തിൽ റോമാഗവൎണ്ണരായിരുന്ന പീലാത്തോസ് ഇത്രയെന്നു പറയാ
തെ കണക്കിന്നു പ്രഹരിക്കുവാനാണല്ലൊ ആജ്ഞാപിക്കുകയു
ണ്ടായതു്. പ്രഹരമേററ് ദേഹമാസകലം പൊട്ടിപ്പൊളിഞ്ഞു്
കേശാദിപാദം രക്തത്തിൽ കുളിച്ചു കാണുമ്പോൾ അതിൽ കൂടു
തലായി ഒന്നും ചെയ്യേണ്ടതില്ലെന്നു യഹൂദന്മാൎക്കു ദയ തോന്നിയെ
ങ്കിലോ എന്നു പീലാത്തൂസ് കരുതിയിരുന്നിരിക്കാം. പക്ഷെ,
അപ്പോഴത്തെ ആ പ്രഹരം എത്രമാത്രം കഠോരതരമായിരുന്നുവെ
ന്നു് നമ്മുടെ രക്ഷകന്നു് കുരിശു വലിച്ചു നടക്കാൻ ഒട്ടും വയ്യെ
ന്നായതിൽനിന്നു നമുക്കു അനുമാനിക്കാവുന്നതാണ്.

### പകരത്തിന്നു പകരം.

ഒരാളുടെ കയ്യോ, കാലോ, കണ്ണോ മറെറാരാൾ ഛേദിച്ചു ക
ളഞ്ഞാൽ അങ്ങിനെ ചെയ്തവന്റെ കയ്യോ, കാലോ, കണ്ണോ ഛേ
ദിച്ചെടുത്തു ആവലാതിക്കാരനു കൊടുക്കണമെന്നാണ് മറെറാരു
നിയമം. അവരുടെ പ്രതികാരബുദ്ധിയുടെ പോക്കു് ഇതിലധി
കം നമുക്കു പ്രസ്പഷ്ടമാകേണ്ടതായിട്ടില്ല. നമ്മുടെ രക്ഷകൻ ഈ
നടപടിയേപ്പററി അവിടുത്തെ പൎവ്വതപ്രസംഗത്തിൽ ശക്തിയാ
യി അധിക്ഷേപിക്കുകയുണ്ടായിട്ടുണ്ടല്ലൊ.

പിഴ.

ഒരുവൻ അന്യന്റെ വസ്തു ബലമായി പിടിച്ചെടുക്കുകയൊ, അപഹരിക്കുകയോ ചെയ്തതായി തെളിഞ്ഞാൽ ആ വസ്തുവിന്റെ രണ്ടിരട്ടിയോ അഥവാ അഞ്ചിരട്ടിയോ വില സങ്കടക്കാരനു കൊടുക്കേണ്ടതാണ്. അതുപോലെ ഒരാൾ ഒരു പശുവിനെ കൊന്നാൽ അവൻ പകരം മറെറാരു പശുവിനെ സങ്കടക്കാരനു കൊടുത്തേ മതിയാകയുള്ളു. (ലേവ്യ: 24: 18.) ഇനിയും ഒരു കാള ഒരാളുടെ വേലക്കാരനെ കുത്തി, അതുമൂലം അയാൾ മരണമടയുന്നപക്ഷം കാളയുടെ ഉടമസ്ഥൻ മൃതിപ്പെട്ടവന്റെ വീട്ടുകാൎക്കു 30 ശേക്കൽ വെള്ളി നൽകേണ്ടതാണ്. (പുറപ്പാട്: 21: 32). ഒരു കാള മറെറാരു കാളയെ കുത്തിക്കൊന്നുവെങ്കിൽ, വാസ്തവത്തിൽ അതിൽ ഏതു കാളയാണ് അപരാധി എന്നു തെളിയാൻ പ്രയാസമുള്ളതുകൊണ്ട് ആ നഷ്ടം ഇരുവരും അന്യോന്യം സഹിക്കണമെന്നാണ് നിയമം. ചാവാത്ത കാളയെ വിററ് അതിന്റെ വില ഇരുവരുംകൂടി ഭാഗിച്ചെടുക്കേണ്ടതാണെന്നു താല്പൎയ്യം. (പുറ: 21; 36).

തടവു.

തടവുശിക്ഷയെപ്പററി മോശ ഒന്നുംതന്നെ നിർദ്ദേശിച്ചുകാണുന്നില്ല. അത്തരം ശിക്ഷ ഈജിപ്തുകാരുടെ ഇടയിൽ നടപ്പുണ്ടെന്നുള്ള സൂചനമാത്രം അദ്ദേഹം നൽകിയിട്ടുണ്ട്. (പുറ: 39: 20; 21) വിധി പ്രസ്താവിക്കുന്നതുവരെ കുററക്കാരനെ ലോക്കപ്പിൽ സൂക്ഷിക്കേണ്ടതാണെന്നുള്ളതിനേപ്പററി അദ്ദേഹം നിർദ്ദേശിച്ചിട്ടുള്ളതായി കാണാം. (ലേവ്യ: 24; 12). എന്നാൽ പില്ക്കാലത്തു യഹൂദന്മാർ കുററക്കാരെ തടവിലിട്ടിരുന്നതിന്റെ അനവധി തെളിവുകൾ വേദപുസ്തകത്തിൽ കാണപ്പെടുന്നുണ്ട്. രാജാക്കന്മാരുടെ നടപടിദോഷങ്ങളേപ്പററി പരസ്യമായി അധിക്ഷേപിച്ചിട്ടുള്ള പല ദീർഘദർശിമാരെയും അവർ ഈ വിധത്തിലായിരുന്നു ശിക്ഷിക്കുകയുണ്ടായിട്ടുള്ളതു്. ആസാരാജാവു ഹനാനിപ്രവാചകനെ തടവിലിട്ടു (2 ദിനവൃത്താന്തം: 16; 10). ആഹാബ്

മീഖായേയും (1 രാജാ: 22–27), സദക്കിയ യറമിയായേയും (യറ: 37–21) ഹേരോദരാജാവു സ്നാപകനായ യോഹന്നാനേയും (മത്തായി 4–12), അഗ്രിപ്പ പത്രോസ്ശ്ലീഹായേയും (അപ്പോ: പ്ര: 12–1) അത്തരത്തിലായിരുന്നുവല്ലോ ശിക്ഷിക്കുകയുണ്ടായിട്ടുള്ളതും. കൂടക്കാരെയും, കൊലപാതകികളെയും ഈവിധത്തിൽ ശിക്ഷിച്ചിരുന്നതിനു തെളിവുകളുണ്ട്. (മത്താ: 18–30; ലൂക്കോ: 23–19) അപ്പോസ്തോലപ്രവൃത്തി പുസ്തകത്തിൽ ഒരു വലിയ തടവിനേപ്പററിത്തന്നെ വർണ്ണിച്ചിട്ടുള്ളതായി കാണാം. (അപ്പോ: പ്ര: 5–18) തടവുകാരനെ ഏതുവിധത്തിലും ദ്രോഹിക്കുന്നതിനു പാറാവുകാക്കു യാതൊരു തടസ്സവും ഉണ്ടായിരുന്നില്ല. വിരോധകക്ഷികൾ പാറാവുകാരനു കൈക്കൂലി കൊടുക്കുകമാത്രമേ അതിനു വേണ്ടിയിരുന്നുള്ളു. തടവുകാരൻെറ കക്ഷികൾ അയാളെ തൃപ്തിപ്പെടുത്തിയെങ്കിൽ സുഖമായി അവിടെ കഴിച്ചുകൂട്ടുകയും ചെയ്യാമായിരുന്നു.

### നാടുകടത്തൽ.

മോശയുടെ ധർമ്മാനുശാസനപ്രകാരം ഇങ്ങനെയൊരു ശിക്ഷ കാണപ്പെടുന്നതേ ഇല്ല. എങ്കിലും ബാബിലോൺ അടിമത്തത്തിനുശേഷം വസ്തുവകകൾ കണ്ടുകെട്ടലും നാടുകടത്തലും തുടങ്ങിയതായി ലക്ഷ്യങ്ങൾ ഉണ്ട്. യോഹന്നാൻ ശ്ലീഹായെ പത്മോസ് ദ്വീപിലേക്കു നാടുകടത്തിയതായി വെളിപാടുപുസ്തകത്തിൽ നാം വായിക്കുന്നുണ്ടല്ലൊ. (വെളി: 1–9)

### തലമുടി പറിക്കൽ.

അത്യധികം നിഷ്ഠുരമായ ഒരു ശിക്ഷയാണിതെന്നു പ്രത്യേകം പറയേണ്ടതുണ്ട്. കോഴിയുടെ തൂവൽ പറിക്കുംപോലെ കുററക്കാരൻെറ തലയിലെ രോമം മുഴുവനും വലിച്ചു പറിക്കുക! അതിൻെറ ശേഷം തലയിൽ ചുട്ട വെണ്ണീർ വിതറുകയും ചെയ്യുക! (നെഹേമ്യ 13–25) ചിലേടങ്ങളിൽ തലയിലെ തൊലിയുംകൂടി

ഉരിഞ്ഞെടുക്കലും പതിവുണ്ടായിരുന്നു. ഈ വിധത്തിൽ വിശ്വാസികളായ പല ക്രിസ്ത്യാനികളോടും ക്രിസ്തുസഭയുടെ പ്രാരംഭദശയിൽ വർത്തിച്ചതായി തിരുസഭാചരിത്രം ഘോഷിക്കുന്നുണ്ടല്ലോ.

കല്ലേറ്.

വിഗ്രഹാരാധകന്മാർ, ദൈവദൂഷണക്കാർ, ശാബ്ബത്തുലംഘനക്കാർ, മന്ത്രവാദികൾ, മാതാപിതാക്കളെ പ്രാകുകയും അവരോട്ട തട്ടിക്കയറുകയും ചെയ്യുന്ന കുട്ടികൾ മുതലായവർക്കുള്ള ശിക്ഷയത്രേ കല്ലേറ്. കല്ലേറ തുടങ്ങുന്നതിനുമുമ്പ കുററക്കാരനെ വല്ലതിനോടും പിടിച്ചു ബന്ധിക്കുകയോ, അല്ലെങ്കിൽ അങ്ങിനെ ചെയ്യാതിരിക്കുകയോ രണ്ടു വിധത്തിലും നടപ്പുള്ളതാണ്. ആദ്യമായി കല്ലെറിയാനുള്ള അവകാശം സാക്ഷികൾക്കത്രേ. അവർ തുടങ്ങിക്കൊടുത്താൽ കൂടിയിട്ടുള്ളവർക്കെല്ലാം അവരെ അനുകരിക്കുകയും ചെയ്യാം. ഇതിനു പലേ തെളിവുകളും കാണുന്നുണ്ടു്. (യോശുവ: 7–25; 1 രാജാ: 12–18; 21–10)

ജീവനോടെ ദഹിപ്പിക്കുക.

പുരോഹിതന്മാരുടെ പുത്രിമാർ വ്യഭിചരിച്ചതായി തെളിഞ്ഞാൽ അവരെ ഈ വിധത്തിൽ ശിക്ഷിക്കണമെന്നായിരുന്നു മോശയുടെ ധർമ്മാനുശാസനം. (ലേവ്യ: 21–9) അങ്ങനെതന്നെ അമ്മയേയും മകളേയും വിവാഹം ചെയ്യുന്നവർക്കുള്ള ശിക്ഷയും. (ലേവ്യ: 20–14) പൌരസ്ത്യരാജ്യങ്ങളിൽ വളരെ പൂർവ്വകാലം മുതൽതുടങ്ങി ഈ ശിക്ഷ നടപ്പിലിരുന്നതായി കാണാവുന്നതാണ്. മരുമകൾ ഗർഭിണിയായിരിക്കുന്നുവെന്നു കേട്ടപ്പോൾ യൂദ അവളെ ദഹിപ്പിച്ചുകളയണമെന്നു വിധിച്ചു. (പുറ: 38–24) ഈ സമ്പ്രദായം ബാബിലോണിയാക്കാരുടെയും കൽദായക്കാരുടേയും ഇടയിലും നടന്നിരുന്നതായി തെളിയുന്നുണ്ടു്. (യറമിയ: 29–22; ദാനിയേൽ: 3–6) 17–ാംനൂററാണ്ടു വരേയും ഈ ശിക്ഷാസമ്പ്രദായം പൌരസ്ത്യരാജ്യങ്ങളിൽ നടപ്പുണ്ടായിരുന്നു പോൽ.

ഗളച്ഛേദം.

ഇതു മോശയാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ശിക്ഷയല്ലെങ്കിലും, അദ്ദേഹത്തിനു മുമ്പും പിമ്പും ഇതു നടന്നിരുന്നതായി കാണാം. പുറപ്പാടു പുസ്തകം നോക്കുമ്പോൾ ഈ സമ്പ്രദായം ഈജിപ്തിൽ ഉണ്ടായിരുന്നതായികാണുന്നു. ഹേറോദോരാജകുടുംബാംഗങ്ങൾ പലരും പലരേയും ഈ വിധത്തിൽ ശിക്ഷിക്കുകയുണ്ടായിട്ടുണ്ട്. സ്നാപകനായ യോഹന്നാനെ കൊന്നുകളഞ്ഞതു് ഇപ്രകാരമായിരുന്നുവല്ലൊ.

## പിടരിക്കു പിടിച്ചു തള്ളുക.

കുറ്റക്കാരനെ ജനാലയിൽക്കൂടിയോ, അല്ലെങ്കിൽ വളരെ ഉയരത്തിൽ നിർത്തിക്കൊണ്ടോ പെട്ടെന്നു തള്ളിയിടുന്നതായ നടപടി ഇസ്രായേൽ രാജാക്കന്മാരുടെ കാലത്തും അതിനുശേഷവും നടപ്പുള്ളതായിരുന്നു. ഇതിന്നു പല ലക്ഷ്യങ്ങളും വേദപുസ്തകത്തിൽ കാണാൻ കഴിയും. യേശുമിശിഹായെ ഒരു പർവ്വതത്തിൻെറ അഗ്രത്തിൽ നിർത്തിക്കൊണ്ടു കീഴോട്ടു തള്ളിക്കളയാൻ വിരോധികൾ ശ്രമിക്കുകയുണ്ടായല്ലോ. (ലൂക്കാ: 4–29) നമ്മുടെ രക്ഷകൻെറ സോദരനായ യാക്കോബിനെ അവർ ദൈവാലയത്തിൻെറ ഏറ്റവും ഉയരമേറിയ ഭാഗത്തുകൊണ്ടുചെന്നു താഴെ തള്ളിയിട്ടു കൊല്ലുകയാണുണ്ടായതും.

## മുക്കിക്കൊല്ലുക.

പൂർവ്വകാലത്തു സിറിയാക്കാരുടെയിടയിൽ നടപ്പുണ്ടായിരുന്ന ഈ ശിക്ഷയെപ്പററി യേശുമിശിഹായുടെ കാലത്തുണ്ടായിരുന്ന യഹൂദന്മാർക്കു അറിവുണ്ടായിരുന്നുവെങ്കിലും, അതിനെ അവർ അനുകരിച്ചതായി കാണുന്നില്ല. എന്നാൽ ഗ്രീക്കുകാരും റോമാക്കാരും ഇത്തരത്തിൽ പലരേയും ശിക്ഷിക്കുകയുണ്ടായിട്ടുണ്ട്. സിറിയായിൽ കൊള്ളക്കാരായി ചെന്നവരെ ആഗസ്റ്റസ് ചക്രവത്തി കഴുത്തിൽ കല്ലുകെട്ടി നദിയിൽ മുക്കിക്കൊന്നുകളഞ്ഞു. ഈ ഒരു ശിക്ഷാനടപടിയെപ്പററി യേശുമിശിഹാ

ഇങ്ങനെ സൂചിപ്പിച്ചു് അരുളിച്ചെയ്തിട്ടുണ്ടു്: "എന്നാൽ എന്നിൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനു ഇടർച്ച വരുത്തുന്നവൻ ആരോ അവന്റെ കഴുത്തിൽ കഴുതയുടെ തിരികല്ലു കെട്ടി തൂക്കി അവൻ സമുദ്രത്തിന്റെ ആഴത്തിൽ താഴ്ത്തപ്പെടുന്നതു് അവനു നന്നായിരുന്നു" (മത്താ: 18–6)

**വന്യമൃഗങ്ങൾക്കിരയാക്കുക.**

പേർഷ്യാക്കാരുടേയും മെദിയാക്കാരുടേയും ഇടയിൽ നടപ്പുണ്ടായിരുന്ന ഒരു പ്രത്യേകതരം ശിക്ഷയാണിതു്. സിംഹങ്ങളെ വളർത്തിയിരുന്ന വൃത്താകാരത്തിലുള്ള ഒരു രംഗസ്ഥലത്തേക്കു ദാനിയേൽ പ്രവാചകനെ ഇട്ടതായി നാം വായിച്ചിട്ടുണ്ടല്ലൊ. അദ്ദേഹത്തെ ആ സിംഹങ്ങൾ യാതൊരുതരത്തിലും ഉപദ്രവിക്കുകയുണ്ടായില്ല. അനന്തരം അദ്ദേഹത്തിന്റെ വിരോധികളെ അങ്ങോട്ടു തള്ളിയിട്ട മാത്രയിൽ അവ അവരെ പച്ചയോടെ വലിച്ചുകീറി കൊന്നു തിന്നുകയും ചെയ്തു. റോമാക്കാർ പിന്നീടു ഈ ശിക്ഷാനടപടിയെ അനുകരിച്ചു. വന്യമൃഗങ്ങൾക്കു ഇരയായി മനുഷ്യരെ ഇട്ടുകൊടുക്കുക റോമാക്കാരിൽ പതിവുമായി. മിക്കവാറും അടിമകളെ മാത്രമേ ഈ വിധത്തിൽ ശിക്ഷിച്ചു വന്നിരുന്നുള്ളു. ചിലപ്പോൾ കുററക്കാൎക്കു സൎവ്വവിധ ആയുധങ്ങളും നൽകി അവരെ അങ്ങോട്ടു ഇറക്കിക്കളയും. മൃഗങ്ങളുമായുള്ള യുദ്ധത്തിൽ ആ സാധു വിജയിയായെങ്കിൽ അവന്റെ നല്ലകാലം. അപ്പോൾ അവൻ സ്വതന്ത്രനായിത്തീൎന്നു. അല്ലെങ്കിൽ അവൻ മൃഗങ്ങൾക്കു ഇരയാകുകതന്നെ. എപ്പേസൂസിൽവെച്ചു സിംഹങ്ങളുമായി പൊരുതുവാൻ പൌലൂസ് ശ്ലീഹായെ വിട്ടപ്പോൾ ആ വന്യമൃഗങ്ങൾ അദ്ദേഹത്തെ ഉപദ്രവിക്കാതിരുന്നതിനാൽ വിജയിയായതായി അദ്ദേഹംതന്നെ രേഖപ്പെടുത്തീട്ടുണ്ടല്ലൊ. (1 കോറന്തി: 15–32).

**കുരിശിന്മേൽ തൂക്കുക.**

ഇതിനെപ്പററി വിസ്താരമായിത്തന്നെ പ്രതിപാദിക്കേണ്ടുന്നതാണു്.

# യാഗനിവേദ്യങ്ങൾ.

പുരോഹിതന്മാരാൽ ബലിപീഠത്തിന്മേൽ ദൈവത്തിന്നായി അൎപ്പിക്കപ്പെടുന്നതിന്നു യാഗമെന്നും നിവേദ്യമെന്നും പേർപറയുന്നു. എന്നാൽ ആന്തരാൎത്ഥത്തിൽ ഇതു രണ്ടും ഒന്നല്ലതാനും. അൎപ്പിക്കപ്പെടുന്ന ഉപഹാരം നശിച്ചുപോകയോ അല്ലെങ്കിൽ ഭാവവ്യത്യാസം വരികയോ ചെയ്താൽ അതിനെ യാഗമെന്നു സംജ്ഞ ചെയ്യാം. നേരേമറിച്ചു് അങ്ങിനെ വ്യത്യാസം വരാത്തതിനെ നിവേദ്യമെന്നേ പറയാൻ പാടുള്ളു.

യഹൂദന്മാരുടെ യാഗത്തേയും നിവേദ്യത്തേയുംപററി കേൾക്കുമ്പോൾ ഈ വ്യത്യാസം നാം ഗ്രഹിച്ചിരിക്കേണ്ടതാണു്. യാഗങ്ങളും നിവേദ്യങ്ങളുമായി അവൎക്കു പലതും ഉണ്ടായിരുന്നു. അവരാവശ്യവും യുക്തവുമനുസരിച്ചു അവർ അൎപ്പിച്ചും വന്നു. ആ വക സന്ദർഭങ്ങളിൽ അവർ പാലിച്ചുവന്ന ഹൃദയാകൎഷകമായ ചടങ്ങുകളാലും ആരാധനകളാലും അവരുടെ ഭാഷാസാഹിത്യത്തിന്നു സവിശേഷമായ പോഷണവും ഉൽക്കൎഷവും സംജാതമാകാനിടയായിട്ടുണ്ടെന്നു കണിശമായും പറയേണ്ടതുണ്ടു്. അതു സുപ്രസിദ്ധന്മാരായ ചില യഹൂദഗ്രന്ഥകാരന്മാരുടെ ലളിതകോമളങ്ങളും പ്രസാദാത്മകങ്ങളുമായ പ്രയോഗപ്രചുരമയിൽ നിന്നു നമുക്കു വ്യക്തമാകുന്നതാണു്. പഴയ നിയമത്തിലുള്ള സങ്കീൎത്തനങ്ങളിലും ദീൎഘദൎശനങ്ങളിലും അവ ധാരാളം കാണാവുന്നതായിരിക്കും. "ഹിസ്സോപ്പുകൊണ്ടു എന്നെ തളിക്കണേ!" ദാവീദു് എഴുതിയിരിക്കുന്നു, "ഞാൻ ശുദ്ധനാകും; അപ്പോൾ നീതിയാഗങ്ങളിൽ നീ പ്രസാദിക്കും." (സങ്കീ: 51—7, 19); "എന്റെ പ്രാൎത്ഥന തിരുസന്നിധിയിൽ ധൂപമായും, എന്റെ കൈ മലൎത്തിപ്പിടിക്കൽ സന്ധ്യായാഗമായും തീരട്ടെ" (സങ്കീ: 141—2); "ഞാൻ നിനക്കു സ്തോത്രയാഗം കഴിക്കും" (സങ്കീ: 116—17); "യഹൂദയുടെ പാപം" യറമിയാ ദീൎഘദൎശി പറയുകയാണു്, "ഇരുമ്പെഴുത്താണി

കൊണ്ടും വജ്രമുനകൊണ്ടും നിങ്ങളുടെ ഹൃദയഫലകത്തിലും നിങ്ങളുടെ ബലിപീഠത്തിൻെറ കൊമ്പുകളിലും കൊത്തപ്പെട്ടിരിക്കുന്നു" (17—1); ഹോശേയാ ദീഘദശി എഴുതുന്നു, "സവ്വ അകൃത്യത്തേയും ക്ഷമിച്ചു കൃപയോടെ ഞങ്ങളെ കൈക്കൊള്ളേണമേ; എന്നാൽ ഞങ്ങഠം ഞങ്ങളുടെ അധരാപ്പണമായ കാളകളെ നിനക്കു അപ്പിക്കും (14—2). ഇതുപോലെയുള്ള സരസമായ പ്രയോഗങ്ങഠം പുതിയ നിയമത്തിലും ദുല്ലഭമല്ല. യഹൂദമതശാസ്ത്രങ്ങളിൽ പാണ്ഡിത്യം നേടിയിരുന്ന അതിൻെറ ഗ്രന്ഥകാരന്മാർ ജനസിദ്ധമായ അവരുടെ ഭാഷാരീതിയെ ഒരിക്കലും ഉപേക്ഷിച്ചിട്ടില്ലെന്നുതന്നേ അതു നമുക്കു ബോധ്യം തരും.

## 1. രക്തയാഗം.

വാസ്തവത്തിൽ ഇതു് രക്തംകൊണ്ടുള്ള ഒരു യാഗം തന്നെയായിരുന്നു. പാപങ്ങളുടെ മോചനത്തിന്നായും, ഒടുവിൽ അവരുടെ പ്രജാധിപത്യഭരണദശയിൽ അവരുടെ രാജാവും കൂടിയായിത്തീന്ന യഹോവയ്ക്കു വിരോധമായി ചെയ്ത നിയമലംഘനങ്ങളുടെ പരിഹാരത്തിന്നായും ജീവനുള്ള മൃഗത്തെ കൊന്നു് അതിൻെറ രക്തം അവർ ദൈവത്തിന്നായി സമപ്പിച്ചുവന്നു. ദൈവത്തിൻെറ കോപത്തിന്നും അനിഷ്ടത്തിന്നും ശമനം കിട്ടണമെന്നുള്ള ഉദ്ദേശത്താൽ പ്രേരിപ്പിക്കപ്പെട്ടിട്ടാണു് ഏതു ജാതിക്കാരുടേയും വഗ്ഗക്കാരുടേയുമിടയിൽ യാഗങ്ങഠം നടപ്പായിട്ടുള്ളതെന്നതിൽ അഭിപ്രായഭേദം ഉണ്ടാവാനിടയുള്ളതല്ല. എന്നിരുന്നാലും, അതിൻെറ മൂലമെവിടെ എന്നു ചോദ്യമുണ്ടാവാം. അതു ദൈവത്താൽ നിദ്ദേശിക്കപ്പെട്ടതോ, അതോ, അപരാധബോധത്തിൻെറ ഫലമായി മനുഷ്യൻ തന്നേ ഈ ഒരു പോംവഴി കണ്ടുപിടിച്ചതോ? പെട്ടെന്നു ഒരു വാക്കിൽ തീരുമാനം പറയാൻ വയ്യാത്ത ഒരു പ്രശ്നമാണിതെന്നു സമ്മതിക്കേണ്ടതുണ്ടു്. എങ്കിലും അതു ആദ്യം ദൈവത്തിൽനിന്നു മുളച്ചു് മനുഷ്യഹൃദയത്തിൽ വേരുപിടിച്ചു എന്നു സമത്ഥിക്കുന്നതു അബദ്ധമല്ലായിരിക്കും. വേദപുസ്തകം പരി

ശോധിക്കുമ്പോൾ ആദാമും ഹവ്വായും കല്പന ലംഘിച്ചതുമൂലം പാപത്തിന്നു വിധേയരായി അധഃപതിക്കപ്പെട്ടു കണ്ടപ്പോൾ ദൈവം തന്നേ പരിഹാരാൎത്ഥം നിൎദ്ദേശിച്ചതാണ് യാഗമെന്നും, അതു മശിഹായാൽ പിന്നീട് സമൎപ്പിതമായ സാക്ഷാലുള്ള യാഗത്തിൻെറ സൂചനയായിരുന്നുവെന്നും കാണ്മാൻ പ്രയാസമുള്ളതല്ല. അപ്രകാരം പ്രതീക്ഷിതനായ മശിഹായിലുള്ള വിശ്വാസം മൂലം ഹാബേൽ, നോഹ, അബ്രഹാം, യോബു് മുതലായ പൂൎവ്വികന്മാർ യാഗമൎപ്പിച്ചതായും നമുക്കു കാണാം. സാക്ഷാൽ ദൈവത്തെ ആരാധിച്ചിരുന്നവരുടേയും, കേവലം വിഗ്രഹാരാധകന്മാരുടേയുമിടയിൽ പില്ക്കാലത്തു യാഗത്തിന്നു പ്രവേശവും പ്രതിഷ്ഠയും ലഭിക്കാൻ ഇടയായിട്ടുള്ളതിൻെറ മൂലം ഇപ്പറഞ്ഞ തരത്തിലാണെന്നു നമുക്കു ഉറപ്പിക്കുകതന്നേ ചെയ്യാവുന്നതാണ്.

(1) എല്ലാ രക്തയാഗങ്ങളുടേയും കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധിക്കാനുള്ളതു കൊല്ലപ്പെടുന്ന മൃഗമോ പക്ഷിയോ ഏതായിരുന്നാലും അതു ഏതുവും നിൎമ്മലവും അംഗഭംഗമില്ലാത്തതുമായിരിക്കണമെന്നുള്ളതാണ്. എന്നാൽ അതു മാത്രം പോരാ, അവയെ സംബന്ധിച്ചേടത്തോളം താരതമ്യവിവേചനവും ആവശ്യമായിട്ടുണ്ട്. നാല്ക്കാലികളുടേയും പക്ഷികളുടേയും രക്തമല്ലാതെ മത്സ്യരക്തം ഒരു തരത്തിലും പാനം ചെയ്വാൻ പാടുള്ളതല്ല. അതു വിചാരിച്ചു മത്സ്യത്തെ യാഗപീഠത്തിന്മേൽ അൎപ്പിക്കാമെന്നു കരുതുന്നതു അബദ്ധമായിരിക്കും. നിയമത്താൽ നിഷേധിക്കപ്പെട്ടിട്ടുള്ളതത്രേ മത്സ്യയാഗം. (ലേവ്യ: 7—26). എന്നാൽ നിൎമ്മലമായ ഏതുതരം പക്ഷിയേയും യാഗം ചെയ്യാവുന്നതാണ്. പക്ഷേ അവയിൽ അത്യുത്തമം പ്രാവുകളായിരിക്കും. (ലേവ്യ: 11—1, 7). നാല്ക്കാലികളിൽ യാഗപീഠത്തിന്നു യോഗ്യമായതു കാളകളും ആടുകളും കോലാടുകളുമത്രെ. കാട്ടുമൃഗങ്ങൾ സ്വീകാരയോഗ്യങ്ങളുമല്ല.

(2) യാഗത്തിന്നുള്ള മൃഗത്തേയോ പക്ഷിയേയോ എടുക്കുമ്പോൾ അതു തികച്ചും മാലിന്യമില്ലാത്തതായിരിക്കണമെന്നു കരുതേണ്ടതാണ്. മാലിന്യമോ അംഗഭംഗമോ ഉള്ളതാണെന്നു കണ്ടാൽ തൽക്ഷണം അതിനെ പരിത്യജിക്കുകതന്നേ വേണം. ആവക

യൊന്നും യഹോവ സ്വീകരിക്കുകയില്ലെന്നുള്ളതുതന്നെയാണു് അതിൻെറ കാരണം. (ലേവ്യ: 22—22). ഈ നിബന്ധനയെപ്പറ്റി പൌലൂസ് റോമാക്കാൎക്കുള്ള അദ്ദേഹത്തിൻെറ ലേഖനത്തിൽ എത്ര ഭംഗിയായി സൂചിപ്പിച്ചിരിക്കുന്നുവെന്നു കണ്ടാലും! "നിങ്ങടെ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിന്നു പ്രസാദവുമുള്ള യാഗമായി സമൎപ്പിക്കുവിൻ!" (12—1). പത്രോസ്സാവട്ടേ, യേശുമശിഹായെ "നിൎദ്ദോഷവും നിഷ്കളങ്കവുമായ കുഞ്ഞാടായി" പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിരിക്കുന്നു. (1 പത്രോസ്: 1—19). യഹൂദിയാരാജ്യസമീപനിവാസികളുടേയും പ്രത്യേകിച്ചു് ഈജിപ്തുകാരുടേയുമിടയിൽ അവർ യാഗമൎപ്പിക്കുവാൻ ഒരുക്കിനിൎത്തീട്ടുള്ള മൃഗത്തിന്നു മുദ്രകുത്തുക പതിവുണ്ടായിരുന്നുവത്രെ. ആ സമ്പ്രദായം യഹൂദന്മാൎക്കു പരിചിതമാകാൻ ഇടയുള്ളതുകൊണ്ടും, മാലിന്യമില്ലാത്ത മൃഗം അവൎക്കും ആവശ്യമായിരുന്നതിനാലും അവരും ഏതു വിധത്തിലോ മൃഗത്തിന്നു പ്രത്യേക അടയാളം കൊടുത്തുവന്നിരിക്കണമെന്നു നമുക്കു അനുമാനിക്കാവുന്നതാണു്. ഈ അനുമാനത്തിൽ വിശങ്കയില്ലെന്നു് യേശുമശിഹാ തന്നെപ്പററി, "അവനെ പിതാവായ ദൈവം മുദ്രകുത്തിയിരിക്കുന്നു" എന്നു അരുളിച്ചെയ്തിട്ടുള്ളതിൽനിന്നു വ്യക്തമാകുന്നുമുണ്ടു്. (യോഹ: 6—27).

(3) ഇങ്ങിനെ തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള മൃഗത്തെ യാഗമൎപ്പിക്കുവാൻ നിശ്ചയിച്ചിട്ടുള്ള ആൾതന്നെ യാഗപീഠത്തിങ്കലേക്കു നടത്തിക്കൊണ്ടുപോകുന്നു. അവിടെ ചെന്നാൽ അയാൾ അയാളുടെ ഇരുകൈകളും മൃഗത്തിൻെറ തലമേൽവെച്ചും, ശരീരം അതിന്മേൽ ഭാരപ്പെടുത്തിക്കൊണ്ടും ഒരു നിശ്ചിത പ്രാൎത്ഥന ഉരുവിടുന്നു. ഒന്നിലധികം പേർ കൂടിയാണു് ഒരു മൃഗത്തെ യാഗമൎപ്പിക്കുന്നതെങ്കിൽ ശേഷം പേർ കൈകൾ മാത്രം മൃഗത്തിൻെറ തലയിൽ വെച്ചിരുന്നാൽ മതിയായിരിക്കും. (ലേവ്യ: 4—13, 15). ഈ കൈവെക്കൽമൂലം യാഗമൎപ്പിക്കുന്നതു താനാണെന്നും, തൻെറ പാപം മുഴുവനും അതിനേക്കൊണ്ടു വഹിപ്പിച്ചിരിക്കുന്നുവെന്നും

ആയാൾ പ്രത്യക്ഷപ്പെടുത്തുന്നു. അതുകൂടാതെ അയാൾ അപ്പോൾ ഉരുവിടുന്ന പ്രാൎത്ഥനയാൽ, ദൈവത്തിന്നു വിരോധമായി പാപം ചെയ്കമൂലം താൻ വാസ്തവത്തിൽ മരണത്തിന്നു അർഹനായിരിക്കുന്നവെന്നും, അതിൽനിന്നു മോചനം ലഭിക്കത്തക്കവണ്ണം തന്റെ ജീവനു പകരം മൃഗത്തിന്റെ ജീവനെ സമൎപ്പിക്കുന്നുവെന്നുമുള്ള അയാളുടെ പശ്ചാത്താപവും ആഗ്രഹവും അയാൾ വിശദപ്പെടുത്തുകയും ചെയ്യുന്നു. ഈ നിലയിൽ നോക്കുമ്പോൾ, "നമ്മുടെ എല്ലാവരുടേയും അകൃത്യം അവന്റെമേൽ ചുമത്തി" എന്ന ഏശായാ ദീൎഘദൎശിയാലും, (53—6) "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാടു്" എന്നു സ്നാപകനായ യോഹന്നാനാലും (യോഹ: 1—29) നിൎവ്വചിക്കപ്പെട്ടിട്ടുള്ളതു ആരോ, ആ യേശുമശിഹായെത്തന്നെ സൂചിപ്പിച്ചായിരുന്നു പഴയനിയമത്തിലെ യാഗങ്ങളെന്നു ഇതിലധികം വിശദപ്പെടേണ്ടതായിട്ടില്ലതന്നെ.

മനുഷ്യർ തന്റതാവശ്യത്തിന്നായി ഉപയോഗപ്പെടുത്തിയ യാതൊരു മൃഗവും ദൈവത്തിന്നു സ്വീകാൎയ്യമല്ലെന്നുള്ളതിനാൽ നുകം വെക്കപ്പെട്ടിട്ടില്ലാത്ത മൃഗത്തെത്തന്നെ യാഗമൎപ്പിക്കേണ്ടതാണ്. (സംഖ്യ: 19—2; ആവൎത്തനം: 21—3; 1ശമുവേൽ: 6—7).

(4) അനന്തരം ആ മൃഗത്തെ കഴുത്തും ശ്വാസനാളവും ഒന്നായി മുറിഞ്ഞു പോകത്തക്കവണ്ണം ഒരു വെട്ടിനു കൊന്നു് അതിന്റെ രക്തം പുരോഹിതൻ ഒരു പാത്രത്തിലെടുത്തു യാഗപീഠത്തിന്റെ പാൎശ്വഭാഗങ്ങളിൽ തളിക്കുന്നു. ഈ വിധത്തിൽ അവന്റെ ജീവനുപകരം മൃഗത്തിന്റെ ജീവൻ അൎപ്പിക്കപ്പെടുകയാൽ അവന്നു പാപമോചനവും സിദ്ധിക്കുന്നു. (ലേവ്യ: 1—5, 7). പിന്നേയും രക്തം ആ പാത്രത്തിൽ ഉണ്ടെങ്കിൽ അവ മുഴുവനും ഒന്നായിട്ടോ അല്ലെങ്കിൽ പലപ്പോഴായിട്ടോ, യാഗത്തിന്റെ തരഭേദം പോലെ, യാഗപീഠത്തിനോടു തൊട്ടുള്ള ചാലിലേക്കു ഒഴിക്കുകയും ചെയ്യും. ചാൽവഴിയായി ആ രക്തം കെദ്രോൻ അരുവിയിൽ

ചേരുകയും ചെയ്യുന്നു. ഈ യാഗപീഠം കുറച്ചധികം ഉയരമുള്ളതായിരുന്നുവെന്നും, അതിനാൽ അതു കാൽവറിയിലെ കുരിശിനെ നന്നായി സൂചിപ്പിച്ചിരുന്നുവെന്നും പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. മേൽപറഞ്ഞ വിധത്തിൽ മൃഗത്തെ കൊന്നുകഴിഞ്ഞാൽ കഴുത്തു മുതൽ അതിൻെറ തൊലി മുഴുവനും ഉരിഞ്ഞെടുത്തു്, നെടുനീളത്തിൽ രണ്ടായി പൊളിച്ചു്, കുടൽമാലകളെല്ലാം എടുത്തു മാററി, ഓരോ പൊളിയും പിന്നേയും ഈരണ്ടായി വെട്ടി ആകെ നാലു കഷണങ്ങളാക്കിവെക്കുന്നു. ഇങ്ങിനെ ചെയ്താൽ ആ മൃഗത്തിൻെറ യാതൊരു ഭാഗവും അദൃശ്യമാകാൻ ഇടയുള്ളതല്ലല്ലോ. ഈയൊരു പ്രവൃത്തിയെ ആധാരമാക്കിക്കൊണ്ടു സുവിശേഷം മൂലമുണ്ടാകുന്ന അന്യാദൃശഫലത്തേപ്പററി പൌലൂസ് എത്രയും ഹൃദയംഗമമായി എബ്രായക്കാർക്കെഴുതീട്ടുണ്ടു്. "ദൈവത്തിൻെറ വചനം ജീവനും ചൈതന്യവുമുള്ളതായി ഇരുവായ്ത്തലയുള്ള ഏതു വാളിനേക്കാളും മൂർച്ചയേറിയതും പ്രാണനേയും ആത്മാവിനേയും സന്ധിമജ്ജകളേയും വേർപെടുത്തുന്നതുവരെ തുളച്ചുചെല്ലുന്നതും ഹൃദയത്തിലെ ചിന്തനങ്ങളേയും ഭാവങ്ങളേയും വിവേചിക്കുന്നതുമാകുന്നു. അവന്നു മറഞ്ഞിരിക്കുന്ന ഒരു സൃഷ്ടിയുമില്ല; സർവ്വവും അവൻെറ കണ്ണിന്നു നഗ്നവും മലൎന്നുമായി കിടക്കുന്നു; അവനുമായിട്ടാകുന്നു നമുക്കു കാൎയ്യമുള്ളതു്" (എബ്രായ: 4—12, 13). ഇനിവേണം അതിനെ ഹോമിക്കുവാൻ. അതു യാഗത്തിൻെറ തരഭേദംപോലെ മുഴുവനുമോ കഷണമോ ആയിട്ടു വേണ്ടതത്രേ. യാഗപീഠത്തിന്മേൽ തീ എപ്പോഴും എരിഞ്ഞിരിക്കുന്നതായിരിക്കും. അതിന്മേൽ മാംസം ഹോമിക്കുവാനായി വെക്കുന്നു. അതിന്നു മുമ്പായി ആ മാംസത്തിന്മേൽ മുഴുവനും ഉപ്പു പുരട്ടിയിരിക്കണമെന്നുള്ളതു നിബന്ധമാണു്. (ലേവ്യ: 2—13; ഹെസക്കിയേൽ: 43—24; മൎക്കോസ്: 9—16).

(5) ദൈവാലയം ഉണ്ടാകുന്നതിന്നു മുമ്പു സമാഗമനക്കൂടാരത്തിന്റെ വാതില്ക്കൽ വെച്ചു അവർ യാഗമർപ്പിച്ചുവന്നു. എന്നാൽ ദൈവാലയം ഉണ്ടായതിൽപ്പിന്നെ അവിടെവെച്ചല്ലാതെ മറെറാരേടത്തുവെച്ചും യാഗം ചെയ്യാൻ പാടില്ലെന്നു വ്യവസ്ഥയുണ്ടായി. (ആവൎത്തനം: 12—14). മൃഗത്തെ കൊല്ലുന്നതു പുരോഹിതപ്രാകാരത്തിൽ എവിടെവെച്ചാകുന്നതിന്നും വിരോധമുള്ളതല്ല. എന്നിരുന്നാലും അതിന്നു പുറത്തുവെച്ചു പാടില്ലെന്നു വിരോധിക്കപ്പെട്ടിട്ടുണ്ടു. യാഗമർപ്പിക്കുന്നതു പകൽസ്സമയത്തുതന്നേ വേണ്ടതാണു. അന്നുതന്നേ അതിന്റെ രക്തംതളിയും നടത്തിക്കൊള്ളണം. സന്ധ്യയായാൽ രക്തം അശുദ്ധമായിത്തീരുമെന്നുള്ളതാണു ഇതിന്റെ കാരണം. ഹോമിക്കുന്നതു പകലോ രാത്രിയോ ആകാവുന്നതത്രെ.

2. ഇനി അവരുടെ ആഗ്നേയയാഗങ്ങളെപ്പററി പ്രസ്താവിക്കാം. ആ ഇനത്തിൽ അവൎക്കു മൂന്നു യാഗങ്ങാം ഉണ്ടായിരുന്നു.

(1) ദഹനയാഗം. അതിപ്രാചീനകാലം തുടങ്ങി അവരുടെയിടയിൽ നടപ്പുണ്ടായിരുന്ന ഒരു യാഗമത്രെ ഇതു. രക്തയാഗത്തിലെന്നതുപോലെ ഇതിലും യാഗമർപ്പിക്കുന്നവൻതന്നെ മൃഗത്തെ കൊണ്ടുവരുന്നു. മൃഗം അവന്റെ കഴിവുപോലെ മാലിന്യമില്ലാത്ത കാളയോ, കൊററൻ ആടോ, കൊററൻ കോലാടോ ആവാം. അതിന്നു നിവൃത്തിയില്ലാത്തവനാണെങ്കിൽ പ്രാവായാലും മതി—അല്ലെങ്കിൽ ഏററവും ചുരുങ്ങിയ തോതിൽ കുറച്ചു മാംസമായാലും കഴിച്ചുകൂട്ടാവുന്നതാണു. ദഹനയാഗം മറെറല്ലാ യാഗങ്ങളിലും വെച്ചു ശ്രേഷ്ഠതരമെന്നു അവർ കണക്കാക്കിയിരുന്നു. അതു അതിപ്രാചീനകാലത്തു നടപ്പുള്ളതായിരുന്നതുകൊണ്ടു മാത്രമല്ല, ഉപഹരിക്കുന്നതേതോ അതു ലവലേശവും ബാക്കിയില്ലാതെ ദൈവത്തിന്നായി അർപ്പിക്കപ്പെടുന്നുവല്ലോ എന്നുള്ളതിനാൽത്തന്നെ. ഇതിന്റെ മാഹാത്മ്യത്തെ സൂചിപ്പിച്ചുകൊണ്ടു പൌലൂസ്, "നിങ്ങാം ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ

ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിന്ന പ്രസാദവുമുള്ള യാഗമായി സമർപ്പിക്കുവിൻ" (റോമ: 12—1) എന്നു പ്രബോധിപ്പിക്കുന്നുണ്ടല്ലോ. ഈ യാഗത്തിനു എബ്രായ ഭാഷയിൽ കയററം എന്ന അർത്ഥത്തിൽ 'ഓലഹ്' എന്നു പറയുന്നു. സമർപ്പിതമായ ഉപഹാരം മുഴുവനോടേ ദഹിച്ച് അതു പുകയായിട്ടും നീരാവിയായിട്ടും മേലോട്ടു ദൈവസന്നിധിയിൽ ചെന്നെത്തുന്നുവെന്നാണ് 'ഓലഹി'ൻെറ താല്പര്യം. ഈ യാഗം എങ്ങിനെയാണ് അർപ്പിക്കുക എന്നുള്ളതു വഴിയെ വിശദമാകുന്നതാണ്.

(2) സമാധാനയാഗം.

ഇതു ദൈവവും മനുഷ്യനും തമ്മിലുള്ള സമാധാനത്തിൻെറയും സംയോജിപ്പിൻെറയും ലക്ഷ്യമായി അർപ്പിച്ചുവന്നു. ദൈവത്തിൽനിന്ന ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങൾക്ക കൃതജ്ഞത പ്രകാശിപ്പിക്കുന്നതായും, ദൈവകൃപക്കായി അപേക്ഷിക്കുന്നതായും രണ്ടുവിധത്തിൽ ഇതു അർപ്പിക്കാവുന്നതാണ്. ഈ യാഗത്തിന്ന മൃഗം കൂടിയേ കഴിയൂ എന്ന നിർബന്ധമില്ല. മൃഗമാണെങ്കിൽ മാലിന്യമില്ലാത്ത കാളയോ പശുവോ, കൊററനാടോ, പിടിയാടോ ഏതാവുന്നതിന്നും തടസ്സവുമില്ല. മൃഗമില്ലെങ്കിൽ കേവലം ഒരു അപ്പം മാത്രം മതിതാനും. മൃഗമാണെങ്കിൽ അതിൻെറ നെയ്യുമാത്രമേ ഹോമിക്കേണ്ടതായ ആവശ്യമുള്ളു. മാംസം പുരോഹിതന്മാക്കും മററും എടുക്കുകയും ചെയ്യാം. പുരോഹിതന്മാക്കുള്ള മാംസത്തിന്ന 'പൊക്കിയ നേച്ച്' എന്നാണു പേർ. ദൈവം നൽകിയിട്ടുള്ള അനുഗ്രഹങ്ങൾക്കും കൃപയ്ക്കുമായി അർപ്പിക്കപ്പെട്ടതിൻെറ അവശിഷ്ടമാണല്ലോ അതു്. അതു പൊക്കമുള്ള പീഠത്തിന്മേലാണല്ലോ അർപ്പിക്കപ്പെട്ടതും.

സമാധാനയാഗത്തിന്നു എബ്രായഭാഷയിൽ 'ശെലാമിം' എന്നു പറയുന്നു. 'ശെലാം' എന്ന അതിൻെറ ധാതുവിന്നു 'ഒന്നാക്കുക', 'മുഴുവനാക്കുക' എന്നർത്ഥം. പാപംമൂലം ദൈവവുമായുണ്ടായ അകൽച്ചയെ മുറിക്കുട്ടി ഒന്നാക്കി യോജിപ്പിക്കുന്നയാഗമാണിതെന്നു താല്പര്യം.

ഒരാരംക്ക തോന്നുമ്പോരം അപ്പിക്കാവുന്നതല്ല സമാധാന യാഗം. അതിന്നു ചില കാലവും സന്ദർഭവും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. (1) ഒരു പുരോഹിതന്റെ സ്ഥാനാരോഹണത്തിലും (പുറപ്പാടു്: 29—1-37), (2) ഒരാളുടെ നസ്രായവ്രതത്തിന്റെ കലാശത്തിങ്കലും (സംഖ്യ: 6—13-21), (3) സമാഗമനക്കൂടാരത്തിന്റേയോ ദൈവാലയത്തിന്റേയോ പ്രതിഷ്ഠയിലും, (4) കുഷ്ഠരോഗിയുടെ ശുദ്ധീകരണാവസരത്തിലും മാത്രമേ ഇതപ്പിക്കുവാൻ അനുവദിക്കപ്പെട്ടിട്ടുള്ളു.

(3) പാപയാഗം.

അറിഞ്ഞുകൊണ്ടോ അറിയാതേയോ ചെയ്തുപോയ പാപത്തിന്നു ഈ യാഗംകൊണ്ടു മോചനം സിദ്ധിക്കുന്നു. ആരോടെങ്കിലും അധമ്മമോ അക്രമമോ ചെയ്തിട്ടുണ്ടെങ്കിൽ അതിന്നു തക്കതായ പരിഹാരമുണ്ടാക്കിയതിന്നുശേഷമല്ലാതെ ഈ യാഗമപ്പിക്കുവാൻ പാടുള്ളതല്ല. യേശുമശിഹാതന്നെ അതിന്റെ സമ്പ്രദായം വിശദപ്പെടുത്തീട്ടുണ്ടു്. "നിന്റെ വഴിപാടു് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോരം സഹോദരന്നു നിന്റെ നേരെ വല്ലതുമുണ്ടെന്നു അവിടെവെച്ചു ഓമ്മവന്നാൽ വഴിപാടു അവിടെത്തന്നെവെച്ചു മുന്നമേപോയി നിന്റെ സഹോദരനുമായി ഐക്യപ്പെടുക; പിന്നെ വന്നു വഴിപാടു അപ്പിക്കുക" (മത്തായി: 5-23) ഇതിന്നു ഒരു പിടിയാടായാലും ധാരാളം മതിയാവും. അല്ലെങ്കിൽ പ്രാവുകളായാലും പോരായ്കയില്ല. ആടിനെകൊന്നു് മുൻപറഞ്ഞ തരത്തിൽ അതിന്റെ രക്തം തളിച്ചു് അതിനെ മുഴുവനോടെ ഹോമിക്കണം. പ്രാവുകളാണെങ്കിൽ ഒന്നിന്റെ രക്തം തളിക്കുകയും, മറേറതിനെ ഹോമിക്കുകയും ചെയ്യേണ്ടതാണു്. ഈ യാഗം അപ്പിക്കുന്നതിന്നു മുമ്പു് ഏതൊരുത്തനും പശ്ചാത്തപിച്ചു അവന്റെ പാപം ഏററുപറയേണ്ടതാണെന്നും, അല്ലെങ്കിൽ ഇതുകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ലെന്നുമായിരുന്നു അവരുടെ ദൃഢവിശ്വാസമെന്നു ഗണനീയനും പണ്ഡിതനുമായ ഒരു പ്രോട്ടസ്റ്റണ്ടു വൈദികൻ പ്രസ്താവിച്ചുകാണുന്നുണ്ടു്.

(4) അകൃത്യയാഗം

ദൈവകല്പനക്കു വിരോധമായി ഇന്നപാപം ചെയ്തിട്ടുണ്ടോ ഇല്ലയോ എന്ന സന്നിഗ്ദ്ധാവസ്ഥയിൽ അപ്പിക്കേണ്ടുന്ന ഒരു പ്രത്യേക യാഗമാണിതു്. (ലേവ്യ: 5—17, 18). പാപയാഗവും ഇതും അപ്പിക്കേണ്ടുന്ന സമ്പ്രദായമെല്ലാം ഒന്നുതന്നെ. രണ്ടിലും കൊല്ലപ്പെടുന്ന മൃഗത്തിൻെറ തലയിൽ കൈവെച്ചു പാപം ഏററുപറയുമ്പോഠം അതു് അവൻെറ പാപങ്ങളെയെല്ലാം വഹിച്ചിട്ടുള്ള ഒരു ഉപഹാരമായിത്തീരുന്നു. ഈവിധത്തിൽ നോക്കുമ്പോഠം നമ്മുടെ രക്ഷകനായ യേശുമശിഹാ വാസ്തവത്തിൽ ഒരു അകൃത്യയാഗമായിത്തന്നെ അപ്പിക്കപ്പെട്ടുവെന്നു നമുക്കു ബോധ്യമാകും. ഇതിനെ ബലപ്പെടുത്തി ഏശായാദീഘദശി, "അവൻെറ പ്രാണൻ ഒരു അകൃത്യയാഗമായിത്തീരും" എന്നു പ്രവചിക്കുകയും ചെയ്തിട്ടുണ്ടു്. (53—10).

3. ഇതുവരെ പറയപ്പെട്ട യാഗങ്ങളെല്ലാം ഓരോരുത്തർ അവരവർക്കു ആവശ്യം നേരിടുമ്പോഠം മാത്രം അപ്പിക്കപ്പെട്ടുവന്നവയത്രെ. എന്നാൽ ഇവകൂടാതെ നിശ്ചിതകാലങ്ങളിലും സമയങ്ങളിലും അപ്പിക്കുവാൻ ബാധ്യതപ്പെട്ട വേറെ യാഗങ്ങളും അവർക്കുണ്ടായിരുന്നു.

(1) അനുദിനയാഗം. ദിവസംതോറും കാലത്തു മൂന്നുമണിക്കും ഉച്ചകഴിഞ്ഞു ഒൻപതുമണിക്കും (നമ്മുടെ കണക്കുപ്രകാരം ഏഴുമണിക്കും മൂന്നുമണിക്കും) ഈ രണ്ടാടുകളെ ദഹനയാഗമായി അവർ അപ്പിക്കേണ്ടതാണ്. (പുറ: 29— 38–40; ലേവ്യ: 6—9, 10; സംഖ്യ: 28—1-8). ഈ യാഗം ചെയ്യുമ്പോഴാവട്ടേ വളരെനേരംകൊണ്ടുമാത്രം ഉപഹാരം ദഹിച്ചുപോകുമാറു് അതിന്നുള്ള തീ അതിനൊത്തവണ്ണം സാവധാനത്തിൽ എരിയിച്ചുകൊണ്ടിരിക്കണം. അതോടുകൂടി ഒരു അപ്പവും, പാനീയനിവേദ്യമായി വീഞ്ഞുമേറിയ സ്വല്പം വീഞ്ഞും അപ്പിക്കേണ്ടതുമത്രെ. ഇവയിൽ കാലത്തേതു വൈകീട്ടു് 9-മണിമുതൽ ചെയ്തുപോയ പാപങ്ങഠംക്കും, വൈകിട്ടത്തേതു പ്രഭാതം മുതൽ അതുവരെയുള്ള പാപങ്ങഠംക്കും പരിഹാരമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

(2) വാരയാഗം.

ഇതു ശാബ്ബത്തു ദിവസങ്ങളിൽ അർപ്പിക്കുന്ന യാഗത്തെ സൂചിപ്പിക്കുന്നു. സാമാന്യദിവസങ്ങളിൽ രണ്ടു ആട്ടുകളെയാണല്ലോ യാഗമർപ്പിക്കുമാറുള്ളതു്. എന്നാൽ ശാബ്ബത്തു ദിവസത്തിൽ നാലാട്ടുകളെ വേണം യാഗമർപ്പിക്കുവാൻ (സംഖ്യ: 28—9, 10).

(3) മാസാന്തരയാഗം.

മാസംതോറും ശുക്ലപക്ഷത്തിന്റെ പ്രാരംഭദിനത്തിൽ അർപ്പിക്കപ്പെടേണ്ടതത്രേ ഈ യാഗം. ഇതിന്നു രണ്ടു കാളക്കുട്ടികളും, ഒരു ചെമ്മരിയാടും, ഒരുവയസ്സായ 7 ആട്ടിൻകുട്ടികളും, പാപയാഗാത്ഥം ഒരു അപ്പവും മുൻപറഞ്ഞ പാനീയനിവേദ്യവും ആവശ്യമാണു്. (സംഖ്യ: 28—11-14).

(4) വർഷാന്തരയാഗങ്ങൾ.

1. ഇതു അവരുടെ സാമുദായികവത്സരാരംഭദിനമായ പെസഹാപ്പെരുന്നാളിലും, 2. ആദ്യഫലസുദിനമായ പെന്തിക്കുസ്തിപ്പെരുന്നാളിലും, 3. പൊതുവത്സരാരംഭദിനമായ ഏഴാംമാസം ഒന്നാംതിയതിയിലും, 4. വലിയ പാപപരിഹാരദിനത്തിലും അർപ്പിച്ചുവന്നു. അന്നേദിവസം ദഹനയാഗവും അതോടുകൂടി പാപയാഗാത്ഥം ഒരു കോലാടിനേയും അർപ്പിക്കേണ്ടതാണു്. ഇതിനേപ്പററി അവരുടെ പെരുന്നാളുകളെക്കുറിച്ചുപറയുമ്പോൾ കൂടുതൽ വിശദമാകുന്നതായിരിക്കും.

4. നിരക്തയാഗങ്ങൾ അഥവാ ഭോജനയാഗങ്ങൾ. ഇവ സസ്യവർഗ്ഗഫലത്തിൽനിന്നു മാത്രമെടുത്തു അർപ്പിച്ചുവന്നിരുന്നതത്രേ. മാവു്, ധാന്യം, എണ്ണ, കുന്തുരുക്കം, അപ്പം ആദിയായവയാണിവ. പാപയാഗമെന്നതരത്തിൽ ഇവ അർപ്പിക്കപ്പെടാവുന്നതല്ല. പക്ഷേ രണ്ടു ചെങ്ങാലിപ്പക്ഷികളേയോ രണ്ടു പ്രാവുകളേയോ വാങ്ങിപ്പാൻപോലും നിവ്വാഹമില്ലാത്ത ദരിദ്രനാണെങ്കിൽ അവൻ ഇവയിൽ ഏതെങ്കിലും ഒന്നു പാപയാഗമെന്ന നിലയിൽ അർപ്പിച്ചാൽ മതിയാവുന്നതാണെന്നു അനുവദിക്കപ്പെട്ടിട്ടുണ്ടു്. ഉപ്പുചേക്കാതെ സസ്യഫലങ്ങൾപോലും അർപ്പിക്കാൻ പാടില്ലാത്തതാണു്.

5. പാനീയനിവേദ്യം ഇതു രക്തയാഗത്തോടുകൂടിയോ നിരക്തയാഗത്തോടുകൂടിയോ അല്ലാതെ പ്രത്യേകം അർപ്പിക്കാൻ അനുവദിക്കപ്പെട്ടിട്ടില്ല. മൃഗത്തെ യാഗമർപ്പിക്കുമ്പോൾ അതിന്റെ തലയിൽ ശുദ്ധീകരണാർത്ഥം വീഞ്ഞൊഴിക്കുന്നു. ബാക്കി വീഞ്ഞുണ്ടെങ്കിൽ അതു പുരോഹിതന്മാർക്കു അവകാശപ്പെട്ടതായിരിക്കും.

6. ഇപ്പറഞ്ഞവ കൂടാതെ രണ്ടുതരത്തിലുള്ള പ്രത്യേക സമർപ്പണവും അവർക്കുണ്ടായിരുന്നു.

(1) അപ്പം സമർപ്പിക്കുക.

ആഴ്ചയിലൊരിക്കൽ ശാബ്ബത്തുനാളിൽ ഇസ്രായേൽ ഗോത്രങ്ങളുടെ എണ്ണമൊപ്പിച്ച് 12 അപ്പം ദൈവാലയത്തിൽ വിശുദ്ധസ്ഥലത്തുള്ള സ്വർണ്ണപീഠത്തിന്മേൽ അർപ്പിക്കേണ്ടതാണ്. തലേ ആഴ്ചയിലെ അപ്പം തത്സമയം അവിടെ നിന്നു മാററുകയും ചെയ്യും. ഈ പഴയഅപ്പം പുരോഹിതന്മാർക്കല്ലാതെ ഭക്ഷിപ്പാൻ പാടില്ലാത്തതാണ്; എന്നിരുന്നിട്ടും ഒരവസരത്തിൽ ദാവീദ് അതു ഭക്ഷിക്കുകയുണ്ടായിട്ടുണ്ട്. (1 ശമുവേൽ:21—3, 4).

(2) ധൂപാർപ്പണം.

ദൈവം മോശയോടു കല്പിച്ചതുപോലെ പുറപ്പാടുപുസ്തകത്തിൽ വിധിച്ചിട്ടുള്ളപ്രകാരം (30—34, 36) പുരോഹിതന്മാർ ദിനംതോറും കാലത്തും വൈകിട്ടും ദൈവാലയത്തിലുള്ള ഒരു പ്രത്യേകപീഠത്തിന്മേൽ അവർ ധൂപാർപ്പണം ചെയ്തുവന്നു. തദവസരത്തിൽ ജനങ്ങൾ പ്രാർത്ഥനയിൽ നിമഗ്നരായിരിക്കും. ആണ്ടിലൊരിക്കൽ വലിയ പാപപരിഹാരത്തിരുന്നാളിൽ പ്രധാനമഹാപുരോഹിതൻവേണം ധൂപാർപ്പണം ചെയ്വാൻ. "അപ്പോൾ സ്വർഗ്ഗത്തിൽ ഏകദേശം അരമണിക്കൂർ നേരത്തോളം നിശ്ശബ്ദതയുണ്ടായി" എന്നു യോഹന്നാൻ തന്റെ വെളിപ്പാടിൽ എഴുതീട്ടുള്ളതു ഈ ധൂപാർപ്പണവേളയിലുള്ള നിശ്ശബ്ദതയേയും സൂചിപ്പിച്ചല്ലയോ എന്നു അനുമാനിക്കാവുന്നതാണ്. (വെളി: 8—1). "എന്റെ പ്രാർത്ഥന തിരുമുമ്പാകെ ധൂപംപോലെയായിരിക്കട്ടെ" എന്നു ഇതിനെ അനുസ്മരിച്ചായിരിക്കണം ദാവീദ് അഭിലഷിക്കുകയും ചെയ്തിട്ടുണ്ടല്ലോ.

## 7. നിശ്ചിത വഴിപാടുകൾ.

കൃഷിയിൽനിന്നും മൃഗങ്ങളിൽനിന്നുമുണ്ടാകുന്ന പ്രഥമഫല
ങ്ങളെല്ലാം ദൈവത്തിന്നു വഴിപാടായി കൊടുക്കേണ്ടതാണു്. (സം
ഖ്യ: 18—12, 13; ആവൎത്തനം: 26—2; നെഹെമ്യ: 10—35, 36).
അതിന്നുപുറമെ ചോളം, എണ്ണ, വീഞ്ഞു, ആട്ടിൻകമ്പിളി മുതലാ
യ ആദ്യഫലങ്ങൾ പുരോഹിതന്മാൎക്കും കൊടുക്കണമെന്നുണ്ടു്. ഇ
വയെല്ലാം എത്രമാത്രം കൊടുക്കണമെന്നു മോശ നിൎദ്ദേശിക്കുകയു
ണ്ടായിട്ടില്ലെങ്കിലും അവരുടെ കഴിവനുസരിച്ചുതന്നേ അവർ സം
ഭാവന ചെയ്തുവന്നിരുന്നു. മൃഗങ്ങളിൽ ആണായതു മാത്രമേ ആദ്യ
ഫലമായി കൊടുക്കേണ്ടതായ ആവശ്യമുണ്ടായിരുന്നുള്ളു. മനുഷ്യരു
ടേയും അശുദ്ധമൃഗങ്ങളുടേയും കാൎയ്യത്തിൽ നിശ്ചിതവകകൊടുത്താ
ൽ അവയെ തിരിയെ വാങ്ങിക്കാവുന്നതാണു്. ഇങ്ങിനേയുള്ള
ആദ്യഫലങ്ങൾ പെന്തിക്കൊസ്തിപ്പെരുനാളിന്റേയും പ്രതിഷ്ഠപ്പെരു
നാളിന്റേയും ഇടയ്ക്കു വേണം നൽകാനെന്നു പ്രത്യേകം വ്യവസ്ഥ
പ്പെടുത്തീട്ടുണ്ടു്. അപ്പോഴത്രേ അവരുടെ വിളവുകാലം. ആദ്യഫ
ലശേഖരം നടത്തിവന്നതു വളരെ ആഘോഷപൂൎവ്വമായിട്ടായിരുന്നു
വെന്നു പ്രത്യേകം പറയേണ്ടതുണ്ടു്. ഇതിന്നായി സന്നദ്രിൻ സം
ഘത്താൽ നിയുക്തരായ പുരോഹിതന്മാർ സിൽബന്ധികളോടുകൂ
ടി വിളവുസ്ഥലത്തുചെന്നു ഫലങ്ങൾ ശേഖരിച്ചു വാദ്യഘോഷ
ങ്ങളോടുകൂടിയായിരിക്കും അതു ദൈവാലയത്തിലേക്കു കൊണ്ടു
പോവുക. അപ്പോൾ ഒരു കാളയെ, അതിന്റെ കൊമ്പുകൾക്കു ത
ങ്കച്ചായംകൊടുത്തു് തലയിൽ ഒലിവിലകൾ കൊണ്ടുണ്ടാക്കപ്പെട്ട
ഒരു കിരീടം ചാൎത്തി മുമ്പിൽ നടത്തിക്കൊണ്ടു പോകുമായിരുന്നു.

# കുരിശിന്മേൽ തൂക്കൽ.

—— * ——

കുപ്രസിദ്ധ പാതകികാംക്കും ദ്രോഹികാംക്കും നൽകിവന്ന ഒരു ശിക്ഷയായിരുന്ന ഇതു്. ഇതിന്ന കുരിശു രണ്ടുതരത്തിൽ ഉണ്ടാക്കപ്പെട്ടിരുന്നു. അവയിൽ ഒന്നു് പള്ളികളിലും മററം കാണപ്പെടുന്ന വിധത്തിൽതന്നേ. മററൊന്നു് ഇംഗ്ലീഷിൽ X അക്ഷരത്തിൻെറ ആകൃതിയിലും. കുരിശിൻെറ മുകളിലായി മരണശിക്ഷയ്ക്കു വിധിക്കപ്പെട്ടവൻെറ കുററം രേഖപ്പെടുത്തത്തക്കവണ്ണം ഒരു പലകക്കഷണം പിടിപ്പിച്ചിരിക്കും. അതിനുപുറമെ, ആസനം താങ്ങത്തക്കവിധത്തിൽ കുരിശിൻെറ മദ്ധ്യത്തിലായി ചെറിയൊരു താങ്ങും ഉണ്ടായിരിക്കും. നമ്മുടെ രക്ഷകൻ തൂങ്ങിക്കിടന്ന കുരിശിൻെറ ആകൃതി ഒന്നാമതു പറഞ്ഞ തരത്തിലുള്ളതായിരുന്നു എന്നു് പറയേണ്ടതില്ലല്ലൊ. കുരിശിന്മേൽ തൂക്കിക്കൊല്ലുന്ന സമ്പ്രദായം ക്രിസ്താബ്ദം രണ്ടാം നൂററാണ്ടിൻെറ മദ്ധ്യംവരെയും നടപ്പുണ്ടായിരുന്നതായി തെളിയുന്നുണ്ടു്.

ഒരാളെ എത്രമാത്രം കഷ്ടപ്പെടുത്തി കൊല്ലാൻ സാധിക്കും എന്ന ആലോചനയുടെ ഫലമായി കണ്ടുപിടിക്കപ്പെട്ട ഒരു ശിക്ഷയാണിതെന്നു പറയുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. കുററക്കാരനെ നഗ്നനാക്കി കൈകളും കാലുകളും തടിയോടുചേൎത്തു ആണി തറച്ചോ കെട്ടിയൊ ബന്ധിക്കുന്നു. ഇവയെ അവലംബമാക്കിയത്രെ അവൻ തൂങ്ങിക്കിടക്കുക. കൈകളും കാലുകളും ഞരമ്പുകളുടെ കേന്ദ്രസ്ഥാനങ്ങളാകയാൽ അപ്പോാം അവനുണ്ടായേക്കാവുന്ന വേദനയും പൊരിച്ചലും കടച്ചലും എത്രമാത്രമെന്നു നാം പണിപ്പെട്ടാലോചിച്ചാലും നമുക്കു് സുഗ്രാഹ്യമാകാവുന്നതല്ല. ശരീരത്തിൻെറ ഭാരം മുഴുവനും കൈകാലുകളിന്മേലുള്ള ആണികാം വഹിക്കാൻ ഇടയാവുമ്പോാം, അവയാണെങ്കിൽ എങ്ങോട്ടും അനങ്ങുവാൻപോലും മാൎഗ്ഗമില്ലാതെയുമിരിക്കുമ്പോാം, ഞരമ്പുകളുടെ കോച്ചിവലിക്കൽനിമിത്തമുണ്ടാകാവുന്ന പ്രാണവേദന വാചാമഗോചരമെന്നെ പറയാവതുള്ള. വാളുകൊണ്ടുള്ള വെട്ടോ, തോ

ക്കുകൊണ്ടുള്ള വെടിയോ, ആണെങ്കിൽ അരനിമിഷത്തിനുള്ളിൽ ആ പ്രാണസങ്കടം അനുഭവിച്ചു മരിച്ചുപോകുമെന്നു സമാധാനി ക്കാവുന്നതാണ്. എന്നാൽ ഇതോ? അരനിമിഷം പോയിട്ട് ചി ലപ്പോൾ രണ്ടുമൂന്നു ദിവസത്തോളം ചാവാതെ ചത്തിട്ട് അവൻ അവിടെ അരിഷ്ടിച്ചരിഷ്ടിച്ചു തൂങ്ങിക്കിടക്കണം. ജീവിക്കുകയു മില്ല മരിക്കുകയുമില്ല— ആ വിധത്തിൽ ദുസ്സഹമായ വേദനയനുഭ വിച്ചുകൊണ്ട് അവൻ എത്രനേരം അങ്ങനെ തൂങ്ങിക്കിടക്കണം! വിശപ്പിൻേറയും ദാഹത്തിൻേറയും കാര്യം പറയേണ്ടതുമില്ല. അ ങ്ങനെ ഒടുവിൽ അവൻ മരിച്ചാലോ? ശവം കുരിശിന്മേൽനിന്നി റക്കി കുഴിച്ചുമൂടാൻ പാടുള്ളതല്ല. അതു കുരിശിന്മേൽതന്നെ തൂങ്ങി ക്കിടന്നു അഴുകിപ്പോകണം. അല്ലെങ്കിൽ കഴുകൻ ആദിയായ പ ക്ഷികളോ കുറക്കൻ മുതലായ ജന്തുകളോ കൊത്തിവലിച്ചു കടി ച്ചുകീറി തിന്നുതീരുകയും വേണം.

കുരിശിന്മേൽ തൂക്കിക്കൊല്ലുന്ന സമ്പ്രദായം ഈജിപ്ത്കാർ, പേർഷ്യക്കാർ, ഗ്രീക്കുകാർ, കാർത്തേജിയൻകാർ മുതലായ പൂർവ്വ ഗ്ഗക്കാരുടെ ഇടയിൽ നടപ്പുണ്ടായിരുന്നതായി കാണുന്നുണ്ട്. നിർഭാഗ്യരായി യുദ്ധത്തിൽ തോററുപോയ സേനാനായകന്മാരെ കാർത്തേജിയൻകാർ കുരിശിന്മേൽ തൂക്കിക്കൊല്ലുക പതിവായിരുന്നു. അവരുടെ രാജാവായ ബോമിൽകാർ അഗത്തോക്കിൾസിൻെറ പ ക്ഷം ചേരാനായി ഗൂഢശ്രമങ്ങൾ നടത്തുന്നുണ്ടെന്നു കണ്ടുപിടിച്ച പ്പോൾ അവർ അയാളെ പിടിച്ചു കൊട്ടാരത്തിൻെറ മുററത്തു കു രിശിന്മേൽ തൂക്കിക്കൊന്നുകളഞ്ഞു. ഈ തരത്തിലുള്ള ശിക്ഷ റോ മാക്കാരുടെ ഇടയിലും നടപ്പുള്ളതായിരുന്നു. അടിമകൾ, ഭൃത്യന്മാ ർ, തെണ്ടികൾ ആദിയായ അധഃകൃതരെയായിരുന്നു അവർ ഈ വിധം ശിക്ഷിച്ചുവന്നതു്. അതിനാലത്രെ പൗലൂസ്ശ്ലീഹാ ഫി ലിപ്പിയരോടായി, "അവൻ ദാസരൂപമെടുത്തു മനുഷ്യസാദൃശ്യ ത്തിലായി തന്നെത്താൻ താഴ്ത്തി കുരിശിലെ മരണത്തോളം അനു സരണമുള്ളവനായിത്തീൎന്നു" എന്നു പറയാനുണ്ടായ കാരണം. (ഫിലി: 2—7, 8).

കുരിശിന്മേൽ തൂക്കപ്പെട്ടുള്ള മരണം ഏററവും നിന്ദ്യവും അപമാനകരവുമത്രെ. അതിനെ നന്നായി സ്മരിച്ചുകൊണ്ടു നമ്മുടെ രക്ഷകന്റെ നിസ്സീമമായ സ്നേഹത്തെപ്പററി പൗലൂസ്ശ്ലീഹാ, "അവൻ അപമാനം വകവെയ്ക്കാതെ കുരിശിനെ സമീപിച്ചു" എന്നു എബ്രായക്കാർക്കും, "മിശിഹാ നമുക്കുവേണ്ടി മരിക്കുകയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്നു" എന്നു റോമാക്കാർക്കും എഴുതീട്ടുണ്ടല്ലൊ. അങ്ങനെ അത്യധികം ആക്ഷേപകരമായ വിധത്തിൽ മൃതിപ്പെട്ടുപോയ ഒരാളെപ്പററി ഇത്ര ശ്ലാഘനീയമായി പുകഴ്ത്തിപ്പറഞ്ഞിരുന്ന ശ്ലീഹന്മാരുടെ പേരിൽ ഗ്രീക്കുകാർക്ക് അവജ്ഞ തോന്നിയതു സ്വാഭാവികമെന്നേ പറയേണ്ടതുള്ളൂ. "ഞങ്ങളൊ കുരിശിക്കപ്പെട്ട മിശിഹായെ പ്രസംഗിക്കുന്നു........ഗ്രീക്കുകാർക്കു അതു ഭോഷത്വമാണ്" എന്നു പൗലോസ്ശ്ലീഹാ അതു സമ്മതിക്കുന്നുണ്ട്. (1 കോറ: 1–23) ജനസാമാന്യത്താൽ വെറുക്കപ്പെട്ട്, കുരിശിന്മേൽ തൂക്കിക്കൊല്ലപ്പെട്ടവനായ ഒരു ദ്രോഹിയെപ്പററിയുള്ള ശ്ലീഹന്മാരുടെ സ്തുത്യമായ പ്രഘോഷണങ്ങളും അദ്ദേഹത്തെ ആധാരമാക്കിക്കൊണ്ട് ഒരു പുതിയ മതത്തെ സംബന്ധിച്ച് അവർ ചെയ്തുവന്ന പ്രസംഗങ്ങളും കഥയില്ലാത്തവരുടെ പ്രലപനങ്ങളായി മാത്രം ഗ്രീക്കുകാർ പരിഗണിച്ചു. പുറജാതിക്കാരാണെങ്കിൽ അവരും, മിശിഹായുടെ മരണം എത്രയും നിന്ദ്യമായ വിധത്തിലായിരുന്നുവെന്നറിയുകയാൽ അദ്ദേഹത്തിൽ വിശ്വസിച്ചുകൊണ്ടു മതപരിവർത്തനം ചെയ്യുന്നത്, അറിഞ്ഞുകൊണ്ടു കിണററിൽ ചാടുകയാണെന്നും തീരുമാനിച്ചുകളഞ്ഞു. യഹൂദന്മാരുടെ ദൃഷ്ടിയിൽ കുരിശിന്മേൽ തൂക്കപ്പെട്ടുള്ള മരണം എത്രയോ നിന്ദ്യവുമായിരുന്നു. അതിനാൽ മനുഷ്യരാൽ മാത്രമല്ല, ദൈവത്താൽപോലും തിരസ്കരിക്കപ്പെട്ടവനായിരുന്നു യേശു എന്ന് അവർ വിശ്വസിച്ചു. അങ്ങനെ മരിക്കാൻ ഇടയാകുന്ന ആരും ദൈവത്താൽ ശപിക്കപ്പെട്ടവനാണെന്നുള്ള അവരുടെ നിയമം അതിനു വേണ്ടതായ ഉറപ്പും നല്കി. (ആവർത്തനം: 21–23).

യേശുവിനെ കുരിശിന്മേൽ തൂക്കിക്കൊന്നതു സംബന്ധിച്ച് നാലു സുവിശേഷകന്മാരും എഴുതിയിട്ടുള്ള വിവരണം വായിക്കുമ്പോൾ റോമാക്കാർ കുരിശിന്മേൽ തറച്ചു കൊല്ലുന്നതെങ്ങിനെയെന്നുള്ള ഇതരചരിത്രകാരന്മാരുടെ വിവരണവുമായി അതെത്രമാത്രം ശരിയായിരിക്കുന്നുവെന്നു നമുക്കു കാണാൻ കഴിയും.

ആക്ഷേപകരമായി വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും എന്തൊക്കെ ചെയ്യാൻ കഴിയുമൊ, അതും അതിലപ്പുറവും യേശുവിനോട് അവർ പ്രവൎത്തിച്ചു. പ്രധാന മഹാപുരോഹിതൻെറ അരമനയിൽവെച്ചു, "അവർ അവിടുത്തെ മുഖത്തു തുപ്പി; മുഷ്ടിചുരുട്ടി ഇടിച്ചു; ചിലർ ചെകിട്ടത്തടിച്ച് ഹേ, മശിഹാ നിന്നെ തല്ലിയതാരെന്ന് ഞങ്ങളോടു പ്രവചിയ്ക്കുക എന്നു പറഞ്ഞു." നമ്മുടെ രക്ഷകൻ ഗലീലക്കാരനാണെന്നറിഞ്ഞപ്പോൾ പീലാത്തോസ് അദ്ദേഹത്തെ ഹേരോദാരാജസന്നിധിയിലേക്ക് പറഞ്ഞയച്ചു. ആ കണ്ണിൽ ചോരയില്ലാത്തവനാവട്ടെ, "പടയാളികളുമായി ചേന്ന് അവിടുത്തെ പരിഹസിച്ചു നിസ്സാരനാക്കിക്കൊണ്ടു വെള്ളക്കുപ്പായം ധരിപ്പിച്ചു." പടയാളികളുടെ ആ ഹാസ്യപ്രകടനം അവസാനിച്ചപ്പോൾ അവനെ പിടിച്ചടിക്കാൻ ഒന്നാമതായി രാജാവു കല്പന നൽകി. യോഹന്നാൻശ്ലീഹാ പറയുംപോലെ അത്തരത്തിലുള്ള താണതരം ശിക്ഷകൊണ്ടു അവർ തൃപ്തരായിയെങ്കിലൊ എന്നു ഹെരോദ കരുതിയിരിക്കണം. കുരിശിന്മേൽ തൂക്കിക്കൊല്ലണമെന്നു പീലാത്തോസ് വിധി പ്രസ്താവിച്ചതിൻെറ ശേഷവും, സുവിശേഷകന്മാർ രണ്ടുപേരും പറയുമ്പോലെ, പടയാളികൾ അവമാനകരമായ പലതും അവിടുത്തോടു ചെയ്തു. "അവർ അവിടുത്തെ വസ്ത്രം അഴിച്ചു ഒരു ചുവന്ന പുറംകുപ്പായം ധരിപ്പിച്ചു; മുള്ളുകൊണ്ടുള്ള ഒരു കിരീടം മെടഞ്ഞു തലയിൽ വെച്ചു; വലങ്കൈയ്യിൽ ഒരു കോലും കൊടുത്തു; എന്നിട്ട് അവർ അവിടുത്തെ മുമ്പിൽ മുട്ടുകുത്തിക്കൊണ്ടു യഹൂദന്മാരുടെ രാജാവെ, ജയജയ എന്നു പരിഹസിച്ചു. പിന്നെ അവിടുത്തെ ദേഹത്തിൽ തുപ്പി; കോൽ തിരിയെ എടുത്തു് അതുകൊണ്ടു് അവിടുത്തെ തലയ്ക്കടിച്ചു."

അക്കാലത്തെ പരിഹാസരീതിയും കളിയാക്കുന്ന സമ്പ്രദായവും ഇവയിൽനിന്നെല്ലാം നമുക്കു ഗ്രഹിക്കുവാൻ കഴിയും. യേശുമശിഹായെ തൂക്കിക്കൊന്നിട്ടു അധികകാലം കഴിയുന്നതിനു മുമ്പായി അലക്സാന്ത്ര്യായിൽവെച്ചു നടന്ന ഒരു സംഭവം ഇവിടെ പ്രസ്താവ്യമത്രെ. യഹൂദന്മാർ യേശുമശിഹായോടു ചെയ്തവിധത്തിൽ അന്നാട്ടുകാർ ഒരു രാജാവിനെ അതികഠിനമായി ആക്ഷേപിക്കുകയുണ്ടായി. റോമാചക്രവർത്തിയായ കലിഗ്ഗുലയുടെ ഭരണാരംഭദശയിൽ അദ്ദേഹം ഹേരോദ് അഗ്രിപ്പായെ പലസ്തീൻരാജ്യത്തിൽ കുറെയേറെ പ്രദേശങ്ങളുടെ അധിപതിയായി നിയമിച്ചു നീട്ടുകൊടുത്തു. അഗ്രിപ്പായ്ക്കു മുമ്പു വാണിട്ടുള്ള ഹേരോദ്യരാജാക്കന്മാരിൽ ആൎക്കും ലഭിച്ചിട്ടില്ലാത്ത തരത്തിൽ കിരീടം ധരിക്കാമെന്നുള്ള പ്രത്യേകഅനുമതിയും റോമാചക്രവർത്തി അദ്ദേഹത്തിനു നൽകി. അതിൻെറ ശേഷം അദ്ദേഹം റോമിൽനിന്നു സ്വരാജ്യത്തേക്കു് എഴുന്നെള്ളത്താരംഭിച്ചപ്പോൾ അലക്സാന്ത്ര്യായിലൂടെ പോവുകയാണു് നല്ലതെന്നു് ചക്രവർത്തി അദ്ദേഹത്തോടഭിപ്രായപ്പെട്ടു. അങ്ങിനെ അദ്ദേഹം യാത്രയുമാരംഭിച്ചു. അലക്സാന്ത്ര്യായിൽ ചെന്നപ്പോൾ അവിടത്തുകാരെ പേടിച്ചു് അദ്ദേഹം ആളറിയാത്തമട്ടിൽ യാത്ര തുടരുകയുംചെയ്തു. കുസൃതിക്കാരില്ലാത്ത പ്രദേശം കാണാനൊക്കുകയില്ലല്ലൊ. എങ്ങിനെയൊ, രാജാവിൻെറ ഈ നിഗൂഢയാത്രയുടെ വിവരം നാട്ടുകാരുടെ ചെവിയിലെലച്ചു. അവൎക്കതു ഒട്ടുംതന്നെ സഹ്യമായില്ല. ഒരു യഹൂദൻ കിരീടംവെച്ച രാജാവാവുകയൊ എന്നു് അവർ രോഷാകുലരായിച്ചമഞ്ഞു. നഗ്നനായി തെരുവീഥികളിലൂടെ 'പിച്ചും ഭ്രാന്തും' പറഞ്ഞു നടന്നിരുന്ന ഒരു 'നൊസ്സൻ' ഉണ്ടായിരുന്നു അവിടെ. കറബാസു് എന്നായിരുന്നു അവൻെറ പേർ. അവൻ കേവലം ഒരു ഭ്രാന്തനാണെന്നു പറയാൻ വയ്യ. ഒരു പമ്പരവിഡ്ഢിക്കും ഭ്രാന്തനും ഇടയ്ക്കു ഒരാളെ സങ്കല്പിക്കാമെങ്കിൽ അതു കറബാസായിരിക്കും. അവനെ അവർ പിടിച്ചു കൊണ്ടുവന്നു് ഒരു ഉയൎന്ന പീഠത്തിന്മേൽ ഇരുത്തി. അനവധിപേർ മുമ്പിലും ഇരുന്നു കൂട്ടത്തിൽ രണ്ടുനാലുപേർകൂടി കടലാസ്സുകൊണ്ടു ഒരു

കിരീടം ഉണ്ടാക്കി വിദ്വാന്റെ തലയിൽ വെച്ചു. രാജകീയപട്ടാംബരത്തിനുപകരം കീറപ്പായകൊണ്ടു ഒരു സ്ഥാനവസ്ത്രവും നൽകി. അതും പോരാഞ്ഞിട്ട് അവിടെ കിടന്നിരുന്ന ഒരു ചുള്ളിക്കമ്പെടുത്തു് ചെങ്കോലിനു പകരം അവന്റെ കൈയ്യിലും പിടിപ്പിച്ചു. ഇങ്ങിനെ ആ കോന്തനെ രാജാവാക്കി വാഴിച്ചതിന്റെ ശേഷം ഏതാനുംപേർ വടികളും പിടിച്ചു് അംഗരക്ഷകന്മാരെന്ന വിധത്തിൽ ഇരുവശത്തും അണിനിരക്കുകയും ചെയ്തു. അനന്തരം അതാ എത്തുന്നു ചിലർ മുഖം കാണിക്കാൻ. വേറെചിലർ ആവലാധികളുംകൊണ്ടു തിരുസന്നിധിയിൽ പ്രവേശിക്കുന്നു. അനവധി പേർ സാഷ്ടാംഗപ്രണാമംചെയ്തു രാജാവിനെ വന്ദിക്കുന്നു, 'ഹരോഹരോ!' എന്ന ശബ്ദഘോഷംകൊണ്ടു അവിടമെങ്ങും മുഖരിതമായി. 'ഓ! മാറാ—ഓ! മാറാ' എന്ന ജയാരവും മുഴങ്ങി. (മാറാ എന്നു പറഞ്ഞാൽ സുറിയാനിയിൽ കർത്താവെ, നാഥാ എന്നത്രെ.) ഇങ്ങിനെയായിരുന്നു നമ്മുടെ രക്ഷകനെ കരിശിൽതൂക്കിയ വലിയ ഹേരോദാരാജാവിന്റെ അനന്തരഗാമികൾ അലക്സാന്ത്ര്യാക്കാർ നൽകിയ വമ്പിച്ച തിരുമുൽക്കാഴ്ച.

പീലാത്തോസ് വിധി പ്രസ്താവിച്ചുകഴിഞ്ഞയുടനെ, കരിശിൽ തൂക്കിക്കൊല്ലാനായി വിട്ടുകൊടുക്കുന്നതിനുമുമ്പ്, യേശുവിനെ പ്രഹരിക്കുവാൻ അദ്ദേഹം ആജ്ഞാപിച്ചു. റോമാക്കാരുടെ പതിവുപ്രകാരം കരിശിൽ തൂക്കുന്നതിനുമുമ്പു നടത്തേണ്ടതത്രേ പ്രഹരശിക്ഷ. ഇതിന്നു് ഇതര തെളിവുകളും ഇല്ലാതില്ല: രാജ്യത്തിന്നു വിരോധമായി വിപ്ലവമാരംഭിച്ചവരിൽ അനേകംപേരെ തടവുകാരാക്കി പിടിക്കുകയും, മററനവധിപേരെ ചാട്ടവാർകൊണ്ടു പ്രഹരിച്ചു കരിശിൽ തൂക്കുകയും, ചെയ്തതായി ചരിത്രകാരനായ ലവി പ്രസ്താവിക്കുന്നുണ്ടു്. അലക്സാന്ത്ര്യായിലെ യഹൂദന്മാരെ അതികഠിനമായി പ്രഹരിച്ചതിന്റെ ശേഷമായിരുന്നു അവരെ തൂക്കിക്കൊല്ലുവാൻ റോമാ അധിപതിയായ ഫ്ളക്കോസ് കല്പിച്ചതെന്നു മറെറാരു ചരിത്രജ്ഞനായ ഫിലോവും സാക്ഷിക്കുന്നുണ്ടു്. റോമാക്കാർ യറുശലേം പട്ടണം പിടിച്ചടക്കിയപ്പോൾ യഹൂദന്മാരിൽ അനേകംപേരെ പ്രഹരിച്ചു തൂക്കിക്കൊന്നുവെന്നു ജോസഫസ്സും രേഖപ്പെടുത്തിയിരിക്കുന്നു.

അത്യന്തം നിർദ്ദയമായ പ്രഹരം കഴിഞ്ഞതിൻെറശേഷം കുരിശ്ശെടുത്തു നടക്കുവാൻ ആജ്ഞ പുറപ്പെട്ടുവെന്നു ഒരു സുവിശേഷകൻ സാക്ഷീകരിക്കുന്നുണ്ടല്ലോ. പ്രഹരംമൂലം ശരീരമാകവേ പൊട്ടിപ്പൊളിയുകയാലും, അവയിൽനിന്നു രക്തം ധാരധാരയായി പ്രവഹിച്ചിരുന്നതുകൊണ്ടുണ്ടായ പാരവശ്യം നിമിത്തവും കുരിശു വലിച്ചിഴച്ചുകൊണ്ടുപോകുവാനല്ലാതെ നമ്മുടെ രക്ഷകന്നു കഴിവുണ്ടായില്ല. കുരിശ്ശോ, കുറച്ചധികം ഭാരമുള്ളതുമായിരുന്നു. ആ ദയനീയമായ പോക്കിൽ പിന്നേയും വളരെയേറെ പീഡകൾ നമ്മുടെ രക്ഷകൻ സഹിച്ചുകാണണമെന്നു നമുക്കു ഊഹിക്കാവുന്നതാണ്. അങ്ങനെതന്നെയായിരുന്നു അക്കാലത്തെ നടപ്പും. ക്ഷീണത്തിൻെറ ആധിക്യംകൊണ്ടും ദേഹമാകവേ ഉണ്ടായ ദുസ്സഹമായ വേദനമൂലവും കുരിശും എന്തി ഒരൊററടിപോലും വെക്കുവാൻ നിവ്വാഹമില്ലാത്തവനായിത്തീൎന്നു നമ്മുടെ രക്ഷകൻ. അതു കണ്ടപ്പോൾ യറുശലേമിലേക്കു പോയിരുന്ന കുറേനായക്കാരൻ ശീമോനെ വിളിച്ചു് ആ കുരിശ്ശെടുക്കുവാൻ പടയാളികൾ ആവശ്യപ്പെട്ടു. ഈ കാൎയ്യത്തിലുള്ള റോമാക്കാരുടെ നടപടി നോക്കുമ്പോൾ ശ്ലീഹന്മാരുടെ മേല്പറഞ്ഞ വിവരണം എത്രയും ശരിയായിരിക്കുന്നുവെന്നുവേണം സമ്മതിക്കുവാൻ. കുരിശുമരണത്തിന്നായി വിധിക്കപ്പെട്ട ദ്രോഹികളും അടിമകളും അവക്കു തൂങ്ങുവാനുള്ള കുരിശു മുഴുവനോടെയോ, അല്ലെങ്കിൽ വിലങ്ങത്തിലുള്ള അതിൻെറ തണ്ടോ അവരവർതന്നെ വഹിച്ചുകൊണ്ടുപോകണമെന്നുള്ളതു നിർബന്ധമായിരുന്നു. പ്രഹരംകൊണ്ടും അതോടൊപ്പമുള്ള നിരവധി പീഡകളാലും രക്തത്തിൽ കുളിച്ചുതളൎന്ന കുററക്കാരൻ എടുത്താൽ പൊങ്ങാത്ത കുരിശും വലിച്ചു നടന്നുപോകുന്ന പോക്കിൽ 'ഇതും ഇരിക്കട്ടെ എൻെറ വകയ്ക്കു്'' എന്നു മുഷ്ടിചുരുട്ടി രണ്ടു കൊടുക്കാതെയോ, കാക്കിച്ചു മുഖത്തു തുപ്പാതെയോയിരിക്കാൻ വഴിവക്കത്തു നില്ക്കുന്നവക്കു ക്ഷമയുണ്ടാകുമാറില്ലായിരുന്നു. ഈ വിധത്തിൽ കുരിശും വഹിച്ചുപോയപ്പോൾ— വേറെയൊരാൾ കുരിശെടുത്തു പുറകെ നടക്കുന്നതു കണ്ടപ്പോൾ

വിശേഷിച്ചും—നമ്മുടെ രക്ഷകൻ എന്തുമാത്രം ഉന്തും തള്ളും, കുത്തും ചവിട്ടും, തുപ്പും, ശകാരവും സഹിച്ചുകാണണമെന്നു നമുക്കു ഊഹിക്കാവുന്നതാണു്. സഹിക്കാവുന്നതിലപ്പുറമായ ആ പീഡകൾ ഏററിട്ടും, പിന്നീടു കുരിശിന്മേൽ തൂക്കിയിട്ടും കുറെനേരം കഴിഞ്ഞതിനുശേഷമല്ലാതെ അവിടന്നു മരിച്ചില്ലല്ലൊ എന്നു വിസ്മയത്തോടുകൂടിയല്ലാതെ നമുക്കു ചിന്തിക്കാൻ കഴിയുന്നതല്ല.

കുററക്കാരൻ കുരിശുംവഹിച്ചു് എത്തുമ്പോഴേയ്ക്കും കൊലസ്ഥലത്തു് അതു നാട്ടുവാനുള്ള കുഴി ശരിപ്പെടുത്തിയിട്ടുണ്ടായിരിക്കും. അവൻ വന്നാൽ അവൻെറ വസ്ത്രമെല്ലാം അഴിച്ചു് ഒന്നാമതായി അവനൊരുതരം പാനീയം കൊടുക്കുകയാണു് ചെയ്യുക. അനന്തരം നിലത്തുവെച്ചിട്ടുള്ള കുരിശിന്മേൽ അവനെ മലർത്തിക്കിടത്തിക്കൊണ്ടു് ഇരുവശവും നന്നാലു പടയാളികൾ നിന്നു് അവൻെറ കൈകാലുകളിന്മേലായി നാലു വലിയ ആണികൾ കുരിശിൻെറ തണ്ടിനോടു ചേർത്തു അടിച്ചുകയററുന്നു. ആ പണിയെല്ലാം സുമാറായി കഴിഞ്ഞാൽ പലരുംകൂടി ആ കുരിശെടുത്തു പൊക്കി പെട്ടെന്നു് കുഴിയിലിടുകയും ചെയ്യും. ഞരമ്പുകളുടെ കേന്ദ്രസ്ഥാനങ്ങളായ കൈകളുടേയും കാലുകളുടേയും പത്തികളിൽ ആണികൾ അടിച്ചുകയററുമ്പോഴത്തെ സഹനീയമല്ലാത്ത വേദനനിമിത്തം അതിന്മേൽ കിടന്നു 'ഞെളിപിരി'കൊണ്ടു പിടയുന്നതു കാണ്മവാൻ കണ്ണിൽ ചോരയില്ലാത്ത കക്ശഹൃദയന്മാക്കു മാത്രമേ സാധിക്കുകയുള്ളു. അനന്തരം കുരിശെടുത്തു സാവകാശത്തിൽ കുഴിയിലേക്കിറക്കാതെ അതു പൊക്കിപ്പിടിച്ചു പെട്ടെന്നു കുഴിയിലേയ്ക്കിടുമ്പോൾ അവൻെറ അസ്ഥികളെല്ലാം തകന്നപോയെന്നുതന്നേ അവന്നു തോന്നാതിരിക്കുകയില്ല. അപ്പോൾ കൈകാലുകളിന്മേലുള്ള ആണിക്കുഴകൾ, പൊക്കിപ്പിടിച്ചുകൊണ്ടുള്ള ആ ഇടൽകൊണ്ടു, പൊളിഞ്ഞുകീറുകയും ചെയ്യും. കുരിശിൽ തൂക്കുമ്പോഴത്തെ റോമാക്കാരുടെ ചടങ്ങുകൾ ഇപ്പറഞ്ഞ തരത്തിലത്രേ.

തൂക്കിക്കൊല്ലപ്പെട്ടവൻെറ കുററം എഴുതപ്പെട്ടിട്ടുള്ള ഒരു പലകക്കഷണം കുരിശിൻെറ മുകളിലായി വെക്കുന്ന സമ്പ്രദായം റോമാക്കാരുടെ ഇടയിൽ നടപ്പുള്ളതാണു്. മുൻകാലങ്ങളിൽ റോമാചക്രവത്തിമാർ അങ്ങനെയാണു് ചെയ്യാറുണ്ടായിട്ടുള്ളതും. ആ മാമൂലനുസരിച്ചു നമ്മുടെ രക്ഷകൻെറ കുററവും അവർ എബ്രായ, ഗ്രീക്കു, ലത്തീൻ എന്നീ മൂന്നു ഭാഷകളിൽ രേഖപ്പെടുത്തിവെച്ചു. കുരിശിന്മേൽ തൂക്കപ്പെട്ടവൻ അന്ത്യശ്വാസം വിടുന്നതുവരെ അവിടെ പടയാളികൾ പാറാവുനില്ക്കുക പതിവുണ്ടായിരുന്നതനുസരിച്ചു് ഒരു സേനാനായകൻെറ കീഴിലായി ഒരു കൂട്ടം പടയാളികളേയും അവിടെ നിറുത്തി.

സ്വല്പം കഴിഞ്ഞപ്പോൾ 'എനിക്കു ദാഹിക്കുന്നു' എന്നു നമ്മുടെ ദിവ്യരക്ഷകൻ അരുളിച്ചെയ്തു. ശരീരത്തിൽനിന്നു കണക്കില്ലാതെ രക്തം പ്രവഹിച്ചുപോയിരുന്നതിനാലും, ദുസ്സഹമായ നാനാതരം ദണ്ഡനങ്ങൾ സഹിച്ചു തൂങ്ങിക്കിടന്നിരുന്നതുകൊണ്ടും അവിടുത്തേക്കു ദാഹമുണ്ടായതു സ്വാഭാവികംതന്നേ. അതു കേട്ടപ്പോൾ ഒരു പടയാളിക്കു് അനുകമ്പതോന്നി ഒരു കഷണം സ്പൊഞ്ചെടുത്തു വിന്നാഗിരിയിൽ മുക്കി ഒരു കോലിന്മേൽ കുത്തിപ്പൊക്കി തിരുവായോടടുപ്പിച്ചു. റോമാപടയാളികളുടെ ശീതളപാനീയം വിന്നാഗിരിയിൽ വെള്ളം ചേർത്തിട്ടുള്ള പാനീയമത്രെ. അതിനാൽ അതു അവിടെ സുലഭമായി ഉണ്ടായിരിക്കാവുന്നതുമാണല്ലൊ. സ്വല്പം അതൊന്നു സ്വാദുനോക്കിയ ക്ഷണത്തിൽ, ശേഷിപ്പുള്ള അവിടുത്തെ സവ്വശക്തിയും ഉപയോഗിച്ചു്, എത്രമാത്രം വ്യാഖ്യാനിച്ചുപോയാലും മറുകര കാണാൻ വയ്യാത്തവണ്ണം "നിവൃത്തിയായി" എന്നുച്ചത്തിൽ അരുളിച്ചെയ്തു് അവിടുന്നു് തല താഴ്ത്തി.

നമ്മുടെ രക്ഷകനെ കുരിശ്ശിന്മേൽ തൂക്കിക്കൊന്നതു സംബന്ധിച്ചു് അവസാനമായി നടന്ന സംഭവം, അരിമത്ത്യാക്കാരനായ യൌസേപ്പു് പീലാത്തോസിൻെറ സന്നിധിയിൽ ചെന്നു് യേശുവിൻെറ മൃതശരീരം ചോദിച്ചതായിരുന്നുവല്ലൊ. തത്സമയം യഹൂദന്മാർ യാതൊരു തടസ്സവും പുറപ്പെടുവിച്ചതായി കാണുന്നില്ല. പിറേറ ദിവസം ശവം കുരിശിന്മേൽ തൂങ്ങിക്കിടക്കാതിരിക്കണമെന്നു അവക്കു മോഹമുണ്ടായിരുന്നു. അന്നു് അവരുടെ ശാബ്ബത്ത്ദിനമായിരുന്നുവല്ലൊ.

തൂക്കപ്പെട്ടവൻെറ മൃതശരീരം സംസ്കരിപ്പാനായി കൊടുക്കുന്ന പതിവു് റോമാക്കാരുടെ ഇടയിൽ സാധാരണമാണെന്നു പറയാവതല്ല. കുരിശിന്മേൽനിന്നു് ആരെങ്കിലും അതെടുത്തു സംസ്കരിക്കാതിരിക്കാനായി പ്രത്യേകം കാവൽക്കാരെ നിയമിക്കുകയാണു് അവരുടെ പതിവു്. എന്നാൽ മൃതിപ്പെട്ടവൻ വല്ലാത്ത പെരുങ്കള്ളനും പൊതുജനദ്രോഹിയുമല്ലെന്നു വന്നാൽ ചിലപ്പോഴൊക്കെ ഈ പതിവിനെ അവർ ഭേദിക്കാറില്ലെന്നില്ല. സിസിലിയിലെ അധിപതിയായിരുന്ന വെറീസു് തൂക്കിക്കൊല്ലപ്പെട്ട കുട്ടികളുടെ മൃതദേഹങ്ങൾ അവരുടെ മാതാപിതാക്കന്മാരിൽനിന്നു് പണം വാങ്ങിയിട്ടായിരുന്നു സംസ്കരിപ്പാൻ അനുവദിക്കുകയുണ്ടായതെന്നു സിസീറോ പ്രസ്താവിക്കുന്നു. തൻെറ കല്പനപ്രകാരം തൂക്കിക്കൊല്ലുന്നവരുടെ മൃതശരീരങ്ങൾ സംസ്കരിക്കപ്പെടുവാൻ പോലും അനുവദിക്കാതിരുന്ന നിഷ്ഠുരഹൃദയനായിരുന്നു തിബേറിയോസു് കൈസർ എന്നു സ്യൂട്ടോണിയസ്സും ടാസിററസ്സും പ്രസ്താവിക്കുന്നുണ്ടു്. എന്നാൽ യൂസ്റ്റിന്യാവട്ടെ, ചാർച്ചക്കാരൊ വേഴ്ചക്കാരൊ മൃതദേഹം ആവശ്യപ്പെടുന്നപക്ഷം കൊടുക്കേണ്ടതാണെന്നുള്ള പക്ഷക്കാരനായിരുന്നു. സംസ്കരിപ്പാനായി ആരെങ്കിലും മൃതദേഹം ചോദിച്ചാൽ ഉടനെ അതു കൊടുക്കുകയാണ വേണ്ടതെന്നു പോളസു് രേഖപ്പെടുത്തിയിട്ടുമുണ്ടു്.

ഈ ഒടുവിൽ പറഞ്ഞ രണ്ടു റോമാനിയമജ്ഞന്മാരുടെ അഭിപ്രായം ആദരിച്ചു് റോമാഗവർണ്ണർമാർ സംസ്ക്കരിപ്പാനായി മൃതദേഹം അപേക്ഷക്കാൎക്ക കൊടുക്കാറു പതിവുണ്ടായിരുന്നു അക്കാലത്തു്.

ഒരു ജീവച്ഛവമെന്നോണം നമ്മുടെ രക്ഷകൻ കാൽവരിക്കുന്നിന്മേൽ എത്തിയ ഉടൻ അവർ അവിടുത്തെ വസ്ത്രങ്ങൾ അഴിച്ചുമാററി. അനന്തരം അവർ ഒരു പാത്രത്തിൽ മയക്കം വരുത്തുന്ന ഒരു പാനീയം കുടിക്കാനായി നീട്ടിക്കാണിച്ചു. അവിടുന്നു് അതിൻെറ പാത്രംപോലും സ്പർശിക്കുകയുണ്ടായില്ല. ആ പാനീയം വീഞ്ഞും മീറായും ചേർത്തുണ്ടാക്കിയതായിരുന്നുവെന്നു് മർക്കോസു് രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. അതു കഴിച്ചാലുണ്ടാകുന്ന മയ

ക്കംകൊണ്ടു വേദനയും കരച്ചിലും പൊരിച്ചിലും അറിയാതിരിക്ക മെന്നുള്ള വലിയൊരു ഗുണം അതിനുള്ളതാണ്. പക്ഷെ സുഹൃത്തുക്കളുടെ അപേക്ഷകൊണ്ടായിരിക്കാം പടയാളികൾക്ക് അനുകമ്പതോന്നി അവർ ആ പാനീയം നീട്ടിക്കാണിച്ചതു്. എന്നാൽ നമ്മുടെ രക്ഷകനാട്ടെ, അതുപേക്ഷിച്ചുകളഞ്ഞു. എന്തുകൊണ്ടു്? സുബോധത്തോടുകൂടി എല്ലാത്തരം ദണ്ഡനങ്ങളും വേദനകളും അനുഭവിക്കണമെന്ന് അവിടുന്നു കല്പിച്ചുകൂട്ടി ഉറച്ചതുകൊണ്ടു തന്നെ. മനുഷ്യവർഗ്ഗത്തിന്റെ രക്ഷയായിരുന്നു അവിടുത്തെ ജീവിതാദർശം. അതിനു മയക്കവും ബുദ്ധിമാന്ദ്യവും ഓഹരിക്കാരാകുവാൻ പാടില്ലെന്നായിരുന്നു അവിടുത്തെ പ്രമാണവും. സുബോധത്തോടുകൂടി മാനവകുലത്തിനുവേണ്ടി എന്തും സഹിപ്പാൻ അവിടുന്നു നിശ്ചയിച്ചിരുന്നു. ലോകത്തിന്നാകമാനമുള്ള രക്ഷകരഗതമായ ആ സന്ദർഭത്തിൽ അവിടുന്നു ബോധരഹിതനാവുകയോ! എനിക്കതു തൊട്ടുകൂടാ എന്നു നമ്മുടെ രക്ഷകൻ ആ പാനീയം ഉപേക്ഷിച്ചു. എന്നാൽ സ്വർഗ്ഗസ്ഥനായ തന്റെ പിതാവ് ഏതൊരു കയ്പുള്ള പാത്രം നീട്ടിക്കൊടുത്തുവോ അതു മുഴുവൻ കുടിക്കുവാൻ അവിടുന്നു സന്നദ്ധനുമായി.

പതിവുപ്രകാരം അവർ നമ്മുടെ രക്ഷകനെ കുരിശിന്മേൽ മലർത്തിക്കിടത്തി, നന്നാലു പടയാളികൾ ഇരുവശവും നിന്നു് കൈകളുടേയും കാലുകളുടേയും പത്തികളിൽ ആണി അടിച്ചു കുരിശിന്മേൽ തറയ്ക്കുകയുംചെയ്തു. തത്സമയം നീലിമപൂണ്ട ആകാശം അവിടുത്തേക്കു സുവ്യക്തമായിരുന്നു. കണ്ണുകൾ മിഴിച്ചു ആരെയോ കാണുന്നവിധത്തിൽ അദ്ദേഹം ദൃഷ്ടി ഉറപ്പിച്ചു. അപ്പോഴായിരുന്നില്ലെ "പിതാവേ, ഇവർ ചെയ്യുന്നതെന്തെന്നു് ഇവക്കറിഞ്ഞുകൂടായ്കയാൽ ഇവരോടു ക്ഷമിക്കേണമെ" എന്നു നമ്മുടെ രക്ഷകൻ കുരിശിന്മേൽ കിടന്നു് ഒന്നാമതായി ഉച്ചരിച്ചതെന്നു ചില വ്യാഖ്യാതാക്കന്മാർ പറയുന്നതു് അബദ്ധമെന്നു നിരാകരിക്കാൻ പാടുള്ളതല്ല.

പട്ടണത്തിനു പുറത്തുള്ളതായിരുന്നു കാൽവരിക്കുന്നു്. ആ രേയും പട്ടണത്തിനകത്തുവച്ചു കൊല്ലാൻ പാടില്ലെന്നു യഹൂദന്മാരോടു മോശ പ്രത്യേകം കല്പിക്കുകയുണ്ടായിട്ടുണ്ടു്. സർവ്വതും ലംഘിച്ചാലും പ്രമാണം ലംഘിക്കുവാൻ അവൎക്കു പാടുള്ളതല്ലല്ലൊ! പൂൎവ്വകാലത്തു നാബോത്തിനെ പട്ടണത്തിന്റെ പുറത്തു കൊണ്ടുപോയിട്ടായിരുന്നു കല്ലെറിഞ്ഞു കൊന്നതെന്നു് അവർ വായിച്ചിട്ടുണ്ടു്. ഇക്കാരണത്താൽ മാത്രമല്ല, ദൈവാലയത്തിന്റെ പരിസരമായ യർശലേമിൽവെച്ചു് അങ്ങിനെ ഒരു അകൃത്യം കാട്ടിക്കൂട്ടാൻ അവൎക്കൊരു വൈമനസ്യവും തോന്നിയിരിക്കണം. അവരുടെ ആ വിശുദ്ധ പട്ടണത്തിൽവെച്ചു് കണ്ണാരുന്തുദമായ എന്തു തെമ്മാടിത്തവും, തോന്ന്യാസവും വേണ്ടാതനങ്ങളും പ്രവൎത്തിക്കുന്നതിനു യാതൊരു ക്ലേശവും തോന്നാതിരുന്നവരായിരുന്നു അവർ. യേശുവിനെ തൂക്കിക്കൊല്ലുന്ന കാൎയ്യം വന്നപ്പോഠ ദൈവാലയത്തോടുള്ള അവരുടെ അതിരററ ഭക്തി പുറത്തേക്കു ഒലിച്ചുചാടി! വല്ലവനോടും അടക്കാൻ വയ്യാത്ത നീരസവും ദ്വേഷവും തോന്നിയാൽ പട്ടണത്തിൽവെച്ചെന്നല്ല, ദൈവാലയത്തിൽവെച്ചുന്നല്ല, അങ്ങേ അററം വിശുദ്ധ സ്ഥലത്തുവച്ചുപോലും കടുംകൈ പ്രവൎത്തിക്കുവാൻ മടിക്കാതിരുന്ന ആ വർഗ്ഗത്തിന്റെ താല്ക്കാലികമായുണ്ടായ ധാൎമ്മികബുദ്ധിയ്ക്കും ദൈവഭക്തിക്കും വിദൂരനമസ്കാരം ചെയ്യാതിരിപ്പാൻ നമുക്കു നിൎവ്വാഹമില്ല.

---

# മരണവും സംസ്കാരവും.

സൎവ്വ മനുഷ്യൎക്കും പ്രകൃത്യാലുള്ളതത്രേ മരണഭയം. ഇതരജീവജാലങ്ങൾക്കും അങ്ങനെതന്നെ. പക്ഷേ ആ വിഷയത്തിൽ പ്രത്യേകം ഓരോ മനുഷ്യവൎഗ്ഗത്തേയും പരിശോധിക്കുന്നപക്ഷം യഹൂദന്മാൎക്കല്ലേ കൂടുതൽ മരണഭീതി എന്നു തോന്നുവാൻ കാരണം കാണുന്നുണ്ടു്. വേദപുസ്തകം ആദ്യവസാനം നോക്കുമ്പോൾ പഴയ—പുതിയ നിയമകാലങ്ങളിലായി മൂന്നുപേർ മാത്രമേ ആത്മഹത്യ ചെയ്തിട്ടുള്ളതായി നമുക്കു കാണ്മാൻ കഴിയുന്നുള്ളു. ഇവരിൽ ആദ്യത്തെ ആൾ ശൌൽ (1); രണ്ടാമൻ അഹിഥോഫേൽ (2); മൂന്നാമനോ നമുക്കത്യധികം സുപരിചിതനായ മിശിഹായെ ഒററിക്കൊടുത്ത യൂദാവുംതന്നെ. എന്നാലും, റോമാക്കാരുടെ ഭരണം തുടങ്ങിയതിന്നിപ്പുറം പണ്ടത്തേപ്പോലെ മരണഭീതി അവൎക്കുണ്ടായിരുന്നില്ലായിരിക്കണമെന്നു തോന്നുന്നുണ്ടു്.

മററുള്ള പൌരസ്ത്യവൎഗ്ഗക്കാരെപ്പോലെ യഹൂദന്മാരും മരണത്തിന്നു വേറെ പല പേരുകൾ കൊടുത്തിട്ടുള്ളതായി നമുക്കു കാണാം. ചിലർ അതിനെ ഒരു 'യാത്ര'യായി സങ്കല്പിച്ചിട്ടുണ്ടു്. (3) വേറെ ചിലർ അതിന്നു 'നിദ്ര'യെന്നും, 'വിശ്രമ'മെന്നും പേരിട്ടിരിക്കുന്നു. (4) മററു ചിലരാവട്ടേ, അതിനെ 'പിതാക്കന്മാരോടുള്ള ചേരൽ' ആക്കിത്തീൎത്തിട്ടുമുണ്ടു്. (5)

---

(1) ൧ ശമുവേൽ 31-4.

(2) ൨ ശമുവേൽ 17-28.

(3) യോശുവ 23-14; ൧ രാജാ: 2-2; സഭാപ്രസംഗി 5-15; 6-6; ലൂക്കോസ് 2-29.

(4) യോബ് 3-13; 17-19; ഏശായ 14-8; മത്തായി 9-29; 27-52; യോഹന്നാൻ 9-11; അപ്പോസ്തോലപ്രവൃത്തികൾ 7-60.

(5) ഉല്പത്തി 15-15; 25-8-17; 35-29; സംഖ്യ 20-24; 17-13; ന്യായാധിപതിമാർ 2-10; 2 രാജാക്കന്മാർ 12-20.

മോശയുടെ സിദ്ധാന്തമനുസരിച്ചു നോക്കുന്നതായാൽ ശവത്തേക്കാൾ അശുദ്ധിവരുത്തുന്ന യാതൊന്നുംതന്നേ യഹൂദന്മാൎക്കില്ലായിരുന്നുവെന്നുവേണം പറയുവാൻ. അതു തൊട്ടാൽ മാത്രമല്ല, ശവം കിടക്കുന്ന വീടും, പോരാ അവിടത്തെ സൎവ്വ ഉപകരണങ്ങളും ഏഴു ദിവസം കഴിയുന്നതുവരെ തികച്ചും അശുദ്ധംതന്നേ. (6) ഇക്കാരണത്താൽ പുരോഹിതന്മാർ, അവർ നിത്യവും ദൈവാലയത്തിൽ ദൈവാരാധനകളും ബലികളും നടത്തേണ്ടവരാകയാൽ, ഏററവും അടുത്ത രക്തബന്ധുക്കൾ മരിച്ചാൽ മാത്രമേ അവിടെ പോകാൻ അവൎക്കു പാടുണ്ടായിരുന്നുള്ളു. (7) ശവം തൊട്ടാലെന്നല്ലാ, മണ്ണിൽക്കിടക്കുന്ന വല്ല പഴയ അസ്ഥികഷ്ണവും സ്പൎശിക്കുന്ന പക്ഷവും ഫലം മേല്പടിതന്നെയായിരിക്കും. (8)

ഒരാൾ മരണമടഞ്ഞാലുടൻ അടുത്തുള്ള രക്തബന്ധുക്കളിലാരെങ്കിലുമൊരാൾ മരിച്ചുപോയ ആളുടെ കൺപോളകൾ രണ്ടും അടച്ചു് ഗാഢമായൊന്നു ചുംബിക്കുന്നു. ആ നിൎജ്ജീവ ശരീരത്തോടുള്ള അവസാനത്തെ യാത്രപറച്ചിൽ തന്നേയാണതു്. (9) ഉടനെ ശവം സംസ്കരിക്കുന്നില്ലെങ്കിൽ അനന്തരം അതിനെ കുളിപ്പിച്ചു് ഒരു തളത്തിൽ കിടത്തും. (10) യൌനായക്കാരും റോമാക്കാരും ഇത്തരത്തിൽത്തന്നേ ചെയ്തുവന്നിരുന്നു. എന്നാൽ ഈജിപ്തിൽ ഒരു പ്രാവശ്യമല്ല പല പ്രാവശ്യവും ശവം കുളിപ്പിക്കുക പതിവായിരുന്നുവത്രേ.

പിന്നീടു് അവർ ചെയ്യുന്നതു് നമ്മുടെ രാജ്യത്തെവിടെയും നടപ്പില്ലാത്ത ഒന്നാണെന്നു പ്രത്യേകം പറയേണ്ടതുണ്ടു്. ആ പ്രയോഗത്തിന്റെ ഉത്ഭവസ്ഥാനം ഈജിപ്താണെന്നുള്ളതു നിസ്തൎക്കവുമാണു്. ശവം എത്രകാലം കഴിഞ്ഞാലും ജീൎണ്ണിക്കാതേയും അഴി

---

(6) സംഖ്യാ 19-14, 15, 16.

(7) ലേവ്യ 21-14, 10-12.

(8) 2 ദിനവൃത്താന്തം 34-5.

(9) ഉല്പത്തി 50-1.

(10) അപ്പോസ്തോലപ്രവൃത്തികൾ 9-37.

യാതേയും യഥാസ്ഥിതിയിൽ ഇരിക്കുന്നതിന്നായി അവർ ചെയ്യുന്ന ഒരു പ്രത്യേകപ്രയോഗമാണതു്. ഇക്കാലത്തുപോലും ഒരു സഹസ്രാബ്ദത്തിലധികം പഴക്കം ചെന്നിട്ടുള്ള അത്തരം ശവങ്ങൾ ഈജിപ്തിൽനിന്നു കണ്ടെടുക്കപ്പെടുന്നുണ്ടു്. ഇങ്ങനെ സുരക്ഷിതമായനിലയിൽ സംസ്കരിക്കപ്പെട്ടിട്ടുള്ള ശവത്തിന്നു 'മമ്മി' എന്നു പറയപ്പെടുന്നു. ആകപ്പാടെ ഒന്നു ചുക്കിച്ചുളിഞ്ഞിട്ടുണ്ടെന്നല്ലാതെ മറെറാരു ഹാനിയും ശവത്തിനു തട്ടിയിട്ടുള്ളതായി കാണപ്പെടുന്നില്ല. ക്രിസ്താബ്ദത്തിന്നു 700 സംവത്സരങ്ങൾക്കു മുമ്പുവരേയും ഈ പ്രയോഗം ഈജിപ്തിൽ സർവ്വസാധാരണമായിരുന്നതായി തെളിയുന്നുണ്ടു്. ഇത്രയധികം സംവത്സരക്കാലം ശവം കേടുകൂടാതെയിരിക്കുന്നതിന്നു അവർ അന്നു ചെയ്തുവന്നതു് എപ്രകാരമായിരുന്നുവെന്നുള്ള കാര്യം വാസ്തവം പറഞ്ഞാൽ ഇപ്പോൾ അജ്ഞാതമായിരിക്കുകയാണു്. തൽസംബന്ധമായി ഏതാണ്ടൊക്കെ കാട്ടിക്കൂട്ടാൻ പില്ക്കാലത്തുള്ളവർക്കു സാധിച്ചുവെന്നല്ലാതെ, അതിൻെറ ശരിയായ സമ്പ്രദായം ഇന്നപ്രകാരമെന്നു് ആക്കും വ്യക്തമായും വിശദമായും നമുക്കു പറഞ്ഞുതരാൻ കഴിവുണ്ടായിരിക്കുന്നില്ല. എങ്കിലും, അതു സംബന്ധിച്ചു് കേൾക്കാൻ ഇടയായിട്ടുള്ളതു് ഇവിടെ ഉദ്ധരിച്ചുകളയാം.

ഒന്നാമതായി ശവം കുളിപ്പിച്ചു് 30 ദിവസം കഴിയുന്നതുവരെ അതു വെടിയുപ്പുകൊണ്ടു മൂടുന്നു. ദേഹത്തിലുള്ള ദുർന്നീരെല്ലാം പൊഴിഞ്ഞുപോകാൻ അതു സഹായമാണത്രെ. അതിനുമുമ്പായി വയർപൊളിച്ചു കുടൽമാലകളെല്ലാമെടുത്തു നീക്കം ചെയ്തിട്ടുണ്ടായിരിക്കും. അനന്തരം നാല്പതു ദിവസത്തോളം വിലയേറിയ സുഗന്ധദ്രവ്യങ്ങളിട്ടു അതു വീണ്ടും മൂടും. പിന്നീടു അതിൽ, നറുമ്പശ, കുന്തുരുക്കം, സാമ്പ്രാണി ആദിയായ സുഗന്ധവർഗ്ഗങ്ങൾ ശവത്തിൻെറ ഏതുഭാഗത്തും കനത്തിൽ ഇരിക്കത്തക്കവണ്ണം പരത്തി, നൂറോ ഇരുനൂറോ വാര നീളത്തിലുള്ള തുണികൊണ്ടു സാവകാശത്തിൽ ഭദ്രമായി പൊതിഞ്ഞുകെട്ടുകയും ചെയ്യും. മുഖവും തലയും പൊതിഞ്ഞുകെട്ടുന്നതു വേറെ തുണിയുപയോഗിച്ചിട്ടുമത്രേ.

ഇത്രയൊക്കെ ഇല്ലെങ്കിലും ചുരുങ്ങിയമട്ടിൽ യഹൂദന്മാരും ആ സമ്പ്രദായം അനുകരിച്ചുവന്നു. പക്ഷേ ഒരുവിധം നിലയും വിലയും ഉള്ളവരുടെ കാൎയ്യത്തിലല്ലാതെ പരക്കേ അതു പ്രായോഗികമായിരുന്നില്ല. നമ്മുടെ രക്ഷകനായ ഈശോമിശിഹാ അവിടുത്തെ ആത്മസുഹൃത്തുക്കളുടെ ദൃഷ്ടിയിൽ ഒരു വലിയ ആഢ്യനായിരുന്നുവല്ലോ. അവിടുത്തെ സംസ്കരിച്ചതു് അമാത്യക്കാരനായ യൌസേപ്പും നിക്കോദിമോസ്സുംകൂടി നൂറ റാത്തൽ മൂരും അകിലുംകൊണ്ടുള്ള ഒരു കൂട്ടുണ്ടാക്കി സുഗന്ധദ്രവ്യങ്ങളോടുകൂടി തുണികൊണ്ടു പൊതിഞ്ഞുകെട്ടിയിട്ടായിരുന്നുവെന്നു നമുക്കറിവുള്ളതാണു്. * ഈജിപ്തുകാരെപ്പോലെ യഹൂദന്മാരും ശവത്തിന്റെ തലയും ദേഹവുംകൂടി പൊതിഞ്ഞു കെട്ടിയിരുന്നതു് വേറെ തുണിയുപയോഗിച്ചുമായിരുന്നു. അതു മിശിഹായുടെ ശവക്കല്ലറയും, ഉയിൎത്തെഴുന്നേററ ലാസറിനേയും കണ്ടിട്ടുള്ള നമുക്കു അറിയാനും കഴിഞ്ഞിട്ടുണ്ടു്. ശവക്കല്ലറയിൽ തല പൊതിഞ്ഞുകെട്ടിയിരുന്നതായ തുണി ഒരു വശത്തു യാതൊരു ചുളിവും കൂടാതെ കിടക്കുന്നതു പത്രോസ്ശ്ലീഹ കണ്ടു. ലാസറിന്റെ മുഖവും തലയും അടച്ചുകെട്ടിയിരുന്നതു് ഒരാൾ അഴിച്ചു നീക്കുകയുമുണ്ടായി.

ഇന്ത്യയിൽ ഹിന്തുക്കൾ ചെയ്യാറുള്ളതുപോലെ ശവം ചിതയിലിട്ടു ദഹിപ്പിക്കുന്ന സമ്പ്രദായം പൂൎവ്വിക യൌനായക്കാരിലും റോമാക്കാരിലും നടപ്പുണ്ടായിരുന്നുവെങ്കിലും യഹൂദന്മാർ അതു പകൎത്തിയിരുന്നതായിക്കാണുന്നില്ല. എന്നാൽ പഴയനിയമം പരിശോധിക്കുമ്പോൾ രണ്ടുപേരുടെ ശവം ദഹിപ്പിച്ചതായിക്കാണുന്നുണ്ടെന്നുള്ളതു വാസ്തവംതന്നെ. പക്ഷേ, അന്നു് അങ്ങനെ ചെയ്തതു് ആ രണ്ടു ശവവും സംസ്കരിപ്പാൻ ഒരു തരത്തിലും കഴിവി

* യോഹന്നാൻ 19-40.

ല്ലായിരുന്നുവെന്നു് തൽസംബന്ധമായ വിവരണം വായിക്കുമ്പോ ഠം നമുക്കുതന്നേ ബോദ്ധ്യമാകുന്നതായിരിക്കും. ഒരാളുടെ ശവം നാറിപ്പുഴുത്തു സുഗന്ധവർഗ്ഗങ്ങളിട്ടു പൊതിഞ്ഞുകെട്ടാനും, കഴിയു ണ്ടാക്കി സംസ്കരിക്കാനും, അസാധ്യമെന്നു കാണപ്പെട്ടു. രണ്ടാമ ത്തെ ആളുടെ ശവമാവട്ടേ, മറവു ചെയ്യാൻ സമയമുണ്ടായിരുന്നി ല്ലെന്നു തന്നേയല്ല, പക്ഷേ അങ്ങനെ ചെയ്യാൻ കഴിഞ്ഞുവെങ്കിൽ ത്തന്നേയും, അയാളുടെ ശത്രുക്കഠം അതറിഞ്ഞു ശവം മാന്തിയെടു ത്തു് കൂടുതൽ പ്രതികാരത്തിന്നൊരുങ്ങുമോ എന്നു സംശയിക്കേണ്ട തായും വന്നുകൂടി. (1)

മൃതദേഹത്തോടു പ്രകൃത്യാ ആദരവുള്ളവരത്രേ യഹൂദന്മാർ. പ രേതനോടു് എത്രതന്നേ പകയുണ്ടെന്നിരുന്നാലും, അയാഠം മരി ച്ചുകഴിഞ്ഞാൽ ശവത്തിന്മേൽ പ്രതികാരം ചെയ്യുക എന്ന കഠി നപ്രവൃത്തി അവക്കു മമ്മഭേദകംതന്നേയായിരുന്നു. എന്നുതന്നേയു മല്ല, പരേതന്റെ ബന്ധുക്കഠം ശവം കിട്ടിയാൽ കൊള്ളാമെന്നു അപേക്ഷിച്ചാൽ അവർ വിരോധം പറയുകയുമുണ്ടായിട്ടില്ല. (2)

സംസ്കാരചടങ്ങുകളെപ്പററിയാണെങ്കിൽ അതു ഓരോരോ സ്ഥലങ്ങളിൽ ഓരോരോ തരത്തിലും, പരേതന്റെ വലിപ്പച്ചെറ പ്പത്തിലും ആശ്രയിച്ചിരുന്നുവെന്നേ പറയാനുള്ളു. മോശയുടെ മുമ്പുള്ള കാലങ്ങളിൽ മരണം കഴിഞ്ഞാൽ സ്വല്പദിവസങ്ങഠംക്കു ശേഷം മാത്രം സംസ്കാരം നടത്തിവന്നു. (3) എന്നാൽ അവർ ഈ ജിപ്തിലായിരുന്ന കാലത്തു് ആ രാജ്യക്കാരെ അനുകരിച്ചു ശവം സുഗന്ധവർഗ്ഗങ്ങളിട്ടു പൊതിഞ്ഞുകെട്ടാനും മററും തുടങ്ങിയ

(1) ൧ ശാമുവേൽ: 31-12; ആമോസ്: 6-10.

(2) ന്യായാധിപതിമാർ: 16-31.

(3) ഉല്പത്തി: 23-19; 25-9; 35-9.

പ്പോാം അതിന്നു കറെ ഏറെ ദിവസം വേണ്ടിവന്നതുകൊണ്ടു സംസ്കാരത്തിന്നു കാലവിളംബം നേരിട്ടു. അനന്തരം അവർ ബാബിലോണിലെ അടിമത്തത്തിന്നശേഷം ഒരാാം മരിച്ചാലുടനെ ഉയർ ഢ ൻ പോയാലപ്പോാംതന്നെ, ശവസംസ്കാരവും നിവ്വഹിക്കാൻ തുടങ്ങി.

കേവലം പാവപ്പെട്ടവരുടെ ശവം സംസ്കരിക്കാനായി തുറന്ന മഞ്ചത്തിൽ കൊണ്ടുപോയിരുന്നു. നെയിൻ പട്ടണത്തിൽവെച്ചു വിധവയുടെ മകൻെറ ശവം അങ്ങനെ കൊണ്ടുപോയിരുന്നതാണല്ലൊ യേശുമിശിഹാ കാണുകയുണ്ടായതു്. സാമാന്യം ഭേദപ്പെട്ടവരുടേതാണെങ്കിൽ മഞ്ചം വിചിത്രപ്പണികാം ചെയ്യപ്പെട്ടതായിരിക്കുമെന്ന വ്യത്യാസമേ ഉണ്ടായിരുന്നുള്ളൂ. രാജാക്കന്മാരുടേയും മററുമാണെങ്കിൽ മഞ്ചം വളരെ വിലപിടിച്ചതായിരിക്കുമെന്നു പറയേണ്ടതില്ല. ഹേരോദാരാജാവിൻെറ മൃതശരീരം കൊണ്ടുപോയതു് സ്വർണ്ണനിർമ്മിതമായ മഞ്ചത്തിലായിരുന്നുവെന്നു ജോസഫസ്സിൻെറ ചരിത്രഗ്രന്ഥത്തിലും, ആബ്നറിൻെറ ശവം വഹിക്കപ്പെട്ടിരുന്നതു് സാധാരണ മഞ്ചത്തിലായിരുന്നില്ലെന്നു പഴയനിയമത്തിലും കാണുന്നുണ്ടു്. *

ശവം സംസ്കരിക്കാനായി കൊണ്ടുപോകുമ്പോാം പരേതൻെറ ചാച്ചക്കാരും വേഴ്ചക്കാരുമായിട്ടുള്ളവർ അതിനെ അനുഗമിക്കുക അവിടെയും പതിവുള്ളതാണ്. പക്ഷേ അക്കൂട്ടത്തിൽ സ്ത്രീകളും ഉണ്ടായിരിക്കുമെന്നുള്ള വ്യത്യാസമേ കാണുന്നുള്ളൂ. എന്നാൽ വേറെ ഒരു വിശേഷമുള്ളതു് വാവിട്ടു കരയാനായി കൂലിക്കു കിട്ടുന്ന സ്ത്രീകളും അതോടൊപ്പം ഉണ്ടായിരിക്കുമെന്നുള്ളതത്രേ. അങ്ങനെയുള്ള സ്ത്രീകളെ നിസ്സാരപ്രതിഫലത്തിന്മേൽ എത്രയെങ്കിലും അവിടെ കിട്ടാൻ പ്രയാസമുള്ളതല്ല. വീട്ടിൽവെച്ചുതന്നേ കരഞ്ഞുതുടങ്ങണമെങ്കിൽ അതിന്നും അവർ തയാറുണ്ടായിരിക്കും. പരേതൻെറ ഉള്ളതും ഇല്ലാത്തതുമായ ഗുണഗണങ്ങളേയും അയാളു

---

* 2 ശമൂവേൽ: 3—31.

ടെ വിയോഗത്താൽ നേരിട്ടിട്ടുള്ളതും നേരിടാൻ ഇടയില്ലാത്തതു മായ കാര്യങ്ങൾ എണ്ണിയെണ്ണി തേങ്ങിപ്പറഞ്ഞും, കണ്ണീർ വാർത്തും, നെഞ്ചത്തടിച്ചും, തലമുടി അഴിച്ചിട്ടും, ദുഃഖാധിക്യംകൊണ്ടു നടക്കാൻപോലും വയ്യെന്നു നടിച്ചും, ഇഴഞ്ഞും, വളഞ്ഞും, പിരിഞ്ഞും, പോകുന്ന ആ സ്ത്രീകൾ അതിന്നായി പ്രത്യേകം 'കച്ച കെട്ടി' ശീലിച്ചിട്ടുള്ളവരാണെന്നു നാം ഗ്രഹിച്ചിരിക്കേണ്ടതാണു്. അവരുടെ ആ ഉച്ചത്തിലുള്ള ആർത്തസ്വരത്തിന്നു ശക്തികൂട്ടാനും, താളമൊക്കാനും വേണ്ടി പ്രത്യേകതരത്തിലുള്ള ഊത്തുകുഴലുകൾ അവരുടെ കൈവശമുണ്ടായിരിക്കും. ഇത്തരത്തിലുള്ള കരയുന്ന പെണ്ണുങ്ങൾ മിശിഹായുടെ കാലത്തു മാത്രമല്ല, നാലാം നൂററാണ്ടിൽ വിശുദ്ധ ജറോമിന്റെ കാലത്തുപോലും ഉണ്ടായിരുന്നതായി ആ വിശുദ്ധൻ സാക്ഷിക്കുന്നുണ്ടു്. ആഹ്ളാദകരമായ ചില വിശേഷാവസരങ്ങളിൽ അതിഥികൾ വരുമ്പോൾ തങ്ങൾക്കുള്ള സന്തോഷം അവിടത്തെ സ്ത്രീകൾ പ്രദശിപ്പിക്കുമാറുണ്ടായിരുന്നതു് ലൂ—ലൂ—ലൂ എന്നു് ഉച്ചത്തിൽ കൂട്ടമിട്ടു കൂവിക്കൊണ്ടാണു പോൽ. അത്ര ഉച്ചത്തിലാവാതെ പതുങ്ങിയ മട്ടിൽ ലൂ—ലൂ—ലൂ എന്നു മീട്ടുകയും, ഒടുവിൽ നെഞ്ചത്തടിച്ചു് ദീഘമായി തലയിൽ കൈവെച്ചൊന്നു നിശ്വസിക്കുകയും ചെയ്താൽ അതു കരയുന്ന പെണ്ണുങ്ങളുടെ സങ്കടക്കൂത്താണെന്നറിയാൻ നമുക്കു വിഷമമുള്ളതല്ല.

ശവസംസ്കാരം അവർ അവരുടെ വീടിനോടനുബന്ധിച്ച സ്ഥലത്തും ചെയ്തുവന്നിരുന്നതായി കാണുന്നുണ്ടു്. ലാസറിനേയും യേശുമിശിഹായേയും സംസ്കരിച്ചതു് അങ്ങനെയായിരുന്നുവല്ലോ. ലാസറിനെ അയാളുടെ വീട്ടിൽനിന്നു അധികം അകലെയല്ലാത്ത ഒരു സ്ഥലത്തു സംസ്കരിച്ചു. യേശുമിശിഹായെ അരിമത്യക്കാരനായ യൌസേപ്പിന്റെ വകയായ കല്ലറയിലും അടക്കി. ഓരോ വീട്ടുകാർ അവരവരുടെ തനതാവശ്യത്തിന്നു പ്രത്യേകം കല്ലറകൾ ഉണ്ടാക്കുക അവരിൽ ഭേദപ്പെട്ടവർ ചെയ്തുവന്നിരുന്നു. വലിയ ഒരു

ശവക്കല്ലറ ഉണ്ടാക്കിയാൽ വീട്ടിൽ മരിക്കുന്ന സർവ്വരുടേയും ശവങ്ങളും അതിൽ യഥാകാലങ്ങളിൽ വെക്കാൻ കഴിയുന്നതാണല്ലോ. ആവശ്യം വരുമ്പോൾ മെററിഭാഗം തുറക്കത്തക്കവണ്ണം അവിടെ ഒരു കല്ലോ മററോ വെച്ചിരുന്നാൽ മതിയാവുന്നതത്രേ.

ശവം കല്ലറയിൽ വെക്കുമ്പോൾ അതോടുകൂടി പരേതൻെറ വിയോഗത്തിൽ ശേഷക്കാരും വേഴ്ചക്കാരും ഒഴുക്കിയിട്ടുള്ള കണ്ണുനീർ പ്രത്യേകം ഒരു നല്ല പാത്രത്തിലാക്കി യൌനായക്കാരും റോമാക്കാരും വെയ്ക്കുമാറുണ്ടായിരുന്നു. ആ സമ്പ്രദായം യഹൂദന്മാർ അനുവർത്തിച്ചിരുന്നതായി കാണുന്നില്ല.

പ്രഭുക്കന്മാരും രാജാക്കന്മാരും മററുമാണു് നാടുനീങ്ങുകയോ തീപ്പെടുകയോ ചെയ്തിട്ടുള്ളതെങ്കിൽ അവരുടെ ശവം സംസ്കരിക്കുന്നതിനുമുമ്പു്, കുറെയേറെ മുൻപറഞ്ഞ സുഗന്ധദ്രവ്യങ്ങൾ കൊണ്ടുവന്നു കുമ്പാരമായി കൂട്ടി തീ കൊളുത്തി ആളിക്കുക പതിവുണ്ടു്. പരേതൻെറ അന്ത്യയാത്രയുടെ ബഹുമാനാർത്ഥം പൊങ്ങിയാളുന്ന ആ തീയിൽ അദ്ദേഹത്തിൻെറ യുദ്ധോപകരണങ്ങൾ, വിശേഷപ്പെട്ട ഉടുപ്പുകൾ, കിരീടം എന്നിവ ചാമ്പലായിത്തീരത്തക്കവണ്ണം എറിയുകയും ചെയ്യും.

ശവസംസ്കാരം കഴിഞ്ഞാൽ അവിടങ്ങളിൽ പരേതൻെറ വീട്ടിൽ ഒരു അനുശോചനസദ്യ പതിവുള്ളതാണു്. ഇതു നമ്മുടെ നാട്ടിൽ വടക്കു് 'അന്നീദസദ്യ' (ആന്നീദ എന്ന സുറിയാനിപദത്തിൽനിന്നുത്ഭവം) എന്നും, തെക്കു് 'പട്ടിണിക്കഞ്ഞി' എന്നും പറയാറുള്ളതു തന്നേ.

പരേതൻെറ വിയോഗത്തിൽ അയാളുടെ സമ്പന്ധബന്ധുക്കൾക്കു് ദുസ്സഹമായ ദുഃഖമുണ്ടായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ആ വക സന്ദർഭങ്ങളിൽ പണ്ടത്തെ യഹൂദന്മാർ വസ്ത്രം വലിച്ചുകീറുകയും, ചാക്കുമുണ്ടുടുക്കുകയും, തലയിൽ മൺപൂഴി വിതറുകയും, കറുത്ത വസ്ത്രം ധരിക്കുകയും, തലയും മുഖവും മൂടിക്കെട്ടുകയും ചെയ്യാറുണ്ടായിരുന്നു.

---

# ദൈവാലയം.

ആദിമകാലത്തു യഹൂദന്മാൎക്കു താല്ക്കാലികമായിട്ടല്ലാതെ സുസ്ഥിരപ്രതിഷ്ഠിതമായ ഒരു ദൈവാലയവും ഉണ്ടായിരുന്നില്ല. യാഗങ്ങൾ അൎപ്പിക്കുവാനായും ആരാധനകൾ നടത്തുവാനുമായി അവർ ഉപയോഗപ്പെടുത്തിവന്നിരുന്നതു കൂടാരങ്ങളായിരുന്നു. അവയ്ക്കു സമാഗമനക്കൂടാരമെന്നു പേരും പറഞ്ഞുവന്നു. ഒന്നാമതായി അങ്ങിനെ ഒന്നുണ്ടാക്കിയതു മോശയായിരുന്നു. പിന്നീടു വീണ്ടും അദ്ദേഹംതന്നെ അതു ചില പരിഷ്കാരങ്ങളോടുകൂടി നിൎമ്മിച്ചു. ഒടുവിൽ ദാവീദും ഒന്നുണ്ടാക്കി. ഇതിന്റെ ശേഷമായിരുന്നു, യരുശലേമിൽ അവൎക്കൊരു ദൈവാലയം ഉണ്ടായിത്തീൎന്നതു്.

ഒന്നിനു പിറകെ മറ്റൊന്നായി ആകെ മൂന്നു ദൈവാലയങ്ങൾ അവൎക്കു യരുശലേമിൽ ഉണ്ടായിരുന്നു. ഒന്നാമത്തെതു ശലമോൻരാജാവിനാൽ നിൎമ്മിക്കപ്പെട്ടു. രണ്ടാമതായി സെറുബാബേലും മഹാപുരോഹിതനായ യോശുവായുംകൂടി വേറൊന്നുണ്ടാക്കി. മൂന്നാമത്തെ ദൈവാലയം വലിയ ഹേരോദാരാജാവിനാൽ പണിയപ്പെടുകയും ചെയ്തു. എന്നാൽ ഇപ്പറഞ്ഞതു മുഴുവനും ശരിയല്ലെന്നാണു് ചില യഹൂദഗ്രന്ഥകാരുടെ അഭിപ്രായം. രണ്ടാമതായി പണിയപ്പെട്ടുവെന്നു പറയുന്ന ദൈവാലയം പുതുതായി നിൎമ്മിച്ചതല്ലായിരുന്നുവെന്നും, ഒന്നാമത്തേതു കേടുപോക്കിയതു മാത്രമായിരുന്നുവെന്നുമല്ലാതെ ഇക്കാൎയ്യത്തിൽ അവൎക്കു വേറെ സിദ്ധാന്തങ്ങളൊന്നും കാണുന്നില്ല.

ഒന്നാമത്തേതിന്നു ശലമോന്റെ ദൈവാലയമെന്നായിരുന്നു പേർ. അതിന്റെ പണിക്കു വേണ്ടുന്ന സൎവ്വ സാധനങ്ങളും ദാവീദു ശേഖരിച്ചിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ പുത്രൻ ശലമോനായിട്ടാണു് അതു പണിയുവാൻ ഇടയായതു്. സമാഗമനക്കൂടാരത്തിന്റെ മാതൃകയിൽത്തന്നെയായിരുന്നു അതിന്റെയും നിൎമ്മാണം. പക്ഷേ, വലിപ്പം കുറച്ചധികം കൂടുതലുണ്ടായിരുന്നുവെന്നു

മാത്രം. കിഴക്കുവശം ഒഴിച്ചു് മറെറല്ലാ ഭാഗങ്ങളും മൂന്നുനില കെട്ടിടങ്ങളെക്കൊണ്ടു ആവൃതമായിരുന്നു. എത്ര സംവത്സരങ്ങൾ കൊണ്ടേ അതിൻെറ പണി പൂത്തിയാകുവാൻ സാധിച്ചുള്ളൂപോൽ! പണിയുടെ സമ്പ്രദായത്തെപ്പററിയോ അതിൻെറ മേന്മയെ സംബന്ധിച്ചോ ഇതിൽ കൂടുതലായി യാതൊന്നും പറയാൻ മാഗ്ഗം കാണുന്നില്ല. പലരും ഓരോ തരത്തിൽ ഊഹാപോഹം ചെയ്യുന്നുണ്ടെന്നല്ലാതെ, സൂക്ഷ്മം പറയാൻ ആക്കും അറിഞ്ഞുകൂടെന്നു അവ വായിച്ചാൽ മനസ്സിലാക്കാം. അതുകൊണ്ടു നമുക്കതിനെപ്പററി ചികഞ്ഞുനോക്കീട്ടു യാതൊരു പ്രയോജനവുമില്ല. ആ ദൈവാലയം യാതൊരു അററകുററവും കൂടാതെ 31 സംവത്സരക്കാലം നിലനിന്നതായി പലരും സാക്ഷിക്കുന്നുണ്ടു്. ഈജിപ്റ്റിലെ രാജാവായ ഷിഷാക്കു യറുശലേം പിടിച്ചടക്കിയതായിരുന്നു, അതു നശിച്ചുപോകാനുണ്ടായ കാരണം. ആ മനുഷ്യൻ ദൈവാലയം കൊള്ളചെയ്തു് ഭണ്ഡാഗാരങ്ങളെല്ലാം സ്വരാജ്യത്തേക്കു കടത്തിക്കളഞ്ഞു. വീണ്ടും ക്രിസ്താബ്ദത്തിനു 581 സംവത്സരങ്ങൾക്കു മുമ്പു് കൽദായക്കാർ വന്നുകയറി അതിനെ തീവെച്ചു നശിപ്പിക്കുകയും ചെയ്തു.

പ്രസ്തുത ദൈവാലയം പിന്നെ കേടുകൾ പോക്കിയും മററും ശരിപ്പെടുത്തിയതു് സെരുബാബേലും മഹാപുരോഹിതനായ യോശുവായും കൂടിയിട്ടായിരുന്നു. പക്ഷേ മുമ്പുണ്ടായിരുന്ന ദൈവാലയത്തോടു ഒരു തരത്തിലും അതു കിടപിടിക്കത്തക്കതായിരുന്നില്ലത്രെ. അതിനാൽ ഒന്നാമത്തെ ദൈവാലയത്തെപ്പററി ഓമ്മയുണ്ടായിരുന്നവർ കേടുപോക്കിയ ദൈവാലയം കണ്ടിട്ടു വിഷാദപൂവ്വം കരഞ്ഞിരുന്നുവെന്നു എസ്രായുടെ പുസ്തകത്തിൽ കാണുന്നുണ്ടു്. ഈ ദൈവാലയം ക്രിസ്താബ്ദത്തിനു 163 സംവത്സരങ്ങൾക്കു മുമ്പു് അന്ത്യോഖ്യസ് എപ്പിഫ്പാനസു പിടിച്ചടക്കി; എന്നു തന്നേയല്ല, അതിന്നകത്തുണ്ടായിരുന്ന ദഹനബലിപീഠത്തിന്മേൽ റോമാക്കാരുടെ ജൂപ്പിററർ ദേവൻെറ പ്രതിമ സ്ഥാപിച്ചു് യാഗങ്ങൾക്കും ആരാധനകൾക്കും മുടക്കവും വരുത്തി. പിന്നീടു മൂന്നു കൊല്ലം കഴിഞ്ഞപ്പോൾ യൂദാമക്കാബീസ് ആ ദൈവാലയം സ്വാധീനപ്പെടുത്തിക്കൊണ്ടു കേടുപാടുകൾ ശരിപ്പെടുത്തി വീണ്ടും അതു ഉപയോഗയോഗ്യമാക്കിത്തീത്തു.

ഇതാണ്‌ നമ്മുടെ രക്ഷകൻ ജനിക്കുന്നതിന്നു ഏതാനും കൊല്ലങ്ങൾക്കു മുമ്പു വലിയ ഹേരോദാ രാജാവിനാൽ കമനീയമായി പണിയപ്പെട്ടു തുടങ്ങിയ അവരുടെ ഒടുവിലത്തെ ദൈവാലയം. ഹേരോദായുടെ കാലമായപ്പോഴേക്കും 500 സംവത്സരത്തോളം പഴക്കം ചെന്നിരുന്ന ആ പഴയ ദൈവാലയം പെട്ടെന്നു വീണുപോകത്തക്കവിധത്തിൽ പൊട്ടിപ്പൊളിഞ്ഞു ജീർണ്ണിച്ചിരുന്നു. ഹേരോദാരാജാവു 18000 കൂലിവേലക്കാരെ ഏർപ്പെടുത്തി ഒൻപതു സംവത്സരക്കാലംകൊണ്ടു അതിന്റെ പണി മനോഹരമായവിധത്തിൽ പൂർത്തിയാക്കി. പക്ഷേ യഹൂദന്മാർ അതുകൊണ്ടു തികച്ചും സംതൃപ്തരായില്ല. അവർ അതോടുചേർത്തു്‌ പുതുതായി പല മണിമന്ദിരങ്ങളും ഗോപുരങ്ങളും നിർമ്മിക്കുവാൻ തുടങ്ങി. അതു പൂർത്തിയാകുവാൻ പിന്നേയും വേണ്ടിവന്നു കുറെയേറെ സംവത്സരങ്ങൾ. എല്ലാംകൂടി കണക്കാക്കിയാൽ അതിന്റെ സർവ്വ പണികളും കഴിയുന്നതിന്നു 46 സംവത്സരത്തെ താമസം വേണ്ടിവന്നു എന്നു പറഞ്ഞാൽ പ്രസ്തുത ദൈവാലയത്തിന്റെ പണിയെസംബന്ധിച്ചേടത്തോളം ഏകദേശമായ ഒരു സ്വരൂപം നമുക്കുണ്ടാകാവുന്നതാണ്‌. മുമ്പുണ്ടായിരുന്ന ദൈവാലയത്തേക്കാൾ വളരെയധികം വലിപ്പത്തിലും ഭംഗിയിലും പണിചെയ്യപ്പെട്ടതായിരുന്നു ഇതു്‌. ഇതിന്നുള്ളിൽ എത്ര മുറികളാണുണ്ടായിരുന്നതെന്നുപോലും തിട്ടപ്പെടുത്തിപ്പറയുവാൻ സാമാന്യംപോലും എളുപ്പമല്ലായിരുന്നുവത്രെ. അരമൈൽ ചതുരശ്രസ്ഥലം മുഴുവനും ദൈവാലയവും അതിനോടു അനുബന്ധിച്ചുള്ള കെട്ടിടങ്ങളുംകൊണ്ടു നിറഞ്ഞിരുന്നു. "എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ടു്‌" എന്നു സ്വർഗ്ഗരാജ്യത്തെ സൂചിപ്പിച്ചു നമ്മുടെ രക്ഷകൻ അരുളിച്ചെയ്തപ്പോൾ, അവിടുന്നു ദൈവാലയത്തെ ഉപമാനമാക്കിയാണ്‌ പ്രസ്താവിക്കുന്നതെന്നു അതു കേട്ടവർക്കെല്ലാം അറിയാമായിരുന്നു. വാതിലുകൾതന്നേ ഒൻപതെണ്ണം ഉണ്ടായിരുന്നു ആ ദൈവാലയത്തിന്നു്‌. അവയിൽ നിരവധി പണം വ്യയംചെയ്തു പിത്തളകൊണ്ടു നിർമ്മിക്കപ്പെട്ടതിന്നു "സുന്ദരകവാടം" എന്നായിരുന്നു പേർ.

ദൈവാലയത്തിലേക്കു കടക്കുന്ന ആറം ഒന്നാമതായി പുറത്തെ പ്രാകാരത്തിൽ പ്രവേശിക്കുന്നു. ഇതിന്റെ ശരിയായ നാമധേയം പുറജാതികളുടെ പ്രാകാരമെന്നത്രെ. ഇതുകൂടാതെ വേറേയും ചില വിഭാഗങ്ങറാ അതിന്നുണ്ടായിരുന്നു.

സാക്ഷാൽ ദൈവാലയത്തിന്നു ചുററുമുള്ളതത്രേ പുറജാതികളുടെ പ്രാകാരം. അതിന്നു ചുററുമായിരുന്നു മണിമേടകളും ഗോപുരങ്ങളും മററും. ദൈവാലയത്തിന്നുചുററും കുറെയധികം സ്ഥലം ഒഴിഞ്ഞുകിടക്കേണ്ടതാണെന്നു തോന്നിയപ്പോറാ അതിന്നു തക്കവണ്ണം മൊറിയാമലയുടെ ഉപരിതലം മതിയാകാഞ്ഞിട്ടു് അതിന്റെ താഴ്വരയിൽനിന്നു കുറെ ഭാഗം കെട്ടിയുയത്തുകയുണ്ടായിട്ടുണ്ടു്. അതു മുമ്പു് ശലമോൻരാജാവുതന്നേ ഉണ്ടാക്കിയതായിരുന്നു. താഴെനിന്നു അളന്നാൽ ആ നികത്തിന്നു 600 അടിയായിരുന്നു പൊക്കം. ഇതിനേയാണു് ശലമോന്റെ മണ്ഡപം എന്നു പുതിയനിയമത്തിൽ പലേടത്തും പറഞ്ഞുകാണുന്നതും. ഒരിക്കൽ യഹൂദന്മാരെല്ലാം ചുററും വളഞ്ഞു് നമ്മുടെ രക്ഷകനോടു, “വാസ്തവത്തിൽ നീ മശിഹാ തന്നെയാണോ?” എന്നു ചോദിച്ചതു ഇവിടെ വെച്ചായിരുന്നു. (യോഹ: 10—23). പിന്നീടു പത്രോസും യോഹന്നാനുംകൂടി ഒരു മുടന്തനെ സുഖപ്പെടുത്തിയതു സംബന്ധിച്ചു യഹൂദന്മാരും അവരുമായി സംസാരിച്ചു നിന്നിരുന്നതും ഇവിടെയായിരുന്നു. (അപ്പോ: പ്ര: 3—11) ഈ മണ്ഡപത്തിന്റെ വക്കത്തുനിന്നു താഴെ താഴ്വാരത്തിലേക്കു നോക്കുമ്പോറാ അതിന്റെ പൊക്കക്കൂടുതൽ നിമിത്തം സാമാന്യംപേക്കും തലചുററൽ ഉണ്ടാകാൻ എളുപ്പമായിരുന്നുവെന്നു ചരിത്രജ്ഞനായ ജോസഫസ് പ്രസ്താവിക്കുന്നുണ്ടു്. ഇതിന്റെ തെക്കുകിഴക്കേ മൂലയ്ക്കായിരുന്നു വളരെയേറെ ഉയരം. യേശുമശിഹായെ ഈ മൂലയ്ക്കു നിത്തിക്കൊണ്ടായിരുന്നു കീഴോട്ടു ചാടുവാൻ പിശാചു പറയുകയുണ്ടായതു്. ഒലിവുമലമേൽനിന്നു നോക്കിയാൽ ദൈവാലയം വളരെ വ്യക്തമായും മനോഹരമായും കാണാമായിരുന്നു. അവിടെ ഇരിക്കുമ്പോഴായിരുന്നു, ഒരവസരത്തിൽ ശിഷ്യന്മാർ ദൈവാലയത്തിന്റെ

രാമണീയകത്വത്തെപ്പററി പുകഴ്ത്തുന്നതു കേട്ടിട്ടു്, "അതു മുഴുവനും കല്ലിന്മേൽ കല്ലു ശേഷിക്കാതവണ്ണം നശിച്ചുപോകാനുള്ള സമയം അടുത്തിരിക്കുന്നു" എന്നു നമ്മുടെ രക്ഷകൻ അരുളിച്ചെയ്കയുണ്ടായതു്. (മത്തായി: 24—1, 2, 3.)

മുൻ സൂചിപ്പിച്ച പുറജാതികളുടെ പ്രാകാരം നമ്മുടെ രക്ഷകന്റെ കാലമായപ്പോഴേക്കും കേവലം ഒരു ചന്തയായിത്തന്നെ രൂപാന്തരം പ്രാപിച്ചുപോയിരുന്നു. കന്നുകാലികളേയും പ്രാവുകളേയും മററും വില്ക്കാനും വാങ്ങാനും, നാണയങ്ങൾ മാററം ചെയ്യാനുമുള്ള ഒരു സ്ഥലമായിത്തീർന്നിരുന്നു അതു്. കന്നുകാലികളും പ്രാവുകളും ഏതെല്ലാം ആവശ്യങ്ങൾക്കുള്ളതാണെന്നു സ്പഷ്ടമാണെങ്കിലും, നാണയമാററം ചെയ്യേണ്ടതിന്റെ ഉദ്ദേശമെന്തെന്നതിനേപ്പററി ഇവിടെ സ്വല്പമൊന്നു വിശദപ്പെടുത്തേണ്ടതിന്റെ ആവശ്യമുണ്ടു്. യഹൂദന്മാർ റോമാ സാമ്രാജ്യാധിപത്യത്തിനു വിധേയരായിത്തീർന്നുവെങ്കിലും, വിഗ്രഹചിഹ്നങ്ങളും കൈസർചക്രവർത്തിമാരുടെ ഛായകളുമുള്ള നാണയങ്ങളൊന്നുംതന്നെ അവർ, പ്രത്യേകിച്ചും, ദൈവാലയാവശ്യങ്ങൾക്ക ഉപയോഗിച്ചിരുന്നില്ല. 20 വയസ്സു പ്രായമായാൽ ഏതൊരു യഹൂദനും, ദരിദ്രനെന്നോ സമ്പന്നനെന്നോ വ്യത്യാസംകൂടാതെ, കൊല്ലത്തിലൊരിക്കൽ പ്രായശ്ചിത്തകരമായി, ദൈവാലയത്തിൽ ഒരു 'ബെക്കാ' കൊടുക്കണമെന്നു അവക്കു പ്രമാണമുണ്ടു്. 'ബെക്കാ' എന്നു പറഞ്ഞാൽ അര ശേക്കൽ എന്നർത്ഥം. ഒരു ശേക്കലിന്നു നമ്മുടെ ഒന്നര രൂപയുടെ വില പിടിപ്പുമുണ്ടു്. ആ കരം പെസഹാപ്പെരുന്നാളിന്നു 20 ദിവസം മുമ്പുമുതൽ പിരിച്ചുവന്നിരുന്നു. ഇതിലേക്കു് സാധാരണ നാണയങ്ങൾക്ക പകരം അവക്കു പ്രത്യേക നാണയങ്ങൾ ആവശ്യമുള്ളതാണല്ലോ. ആ കച്ചവടക്കാരായിരുന്നു നാണയമാററക്കാർ. തന്മൂലം കിട്ടിവന്ന കമ്മീഷൻമൂലം അവക്കു നല്ല സമ്പാദ്യവുമുണ്ടായിരുന്നു. പുറജാതികളുടെ പ്രാകാരത്തിന്റെ അപ്പോഴത്തെ പ്രകൃതം കണ്ടപ്പോൾ നമ്മുടെ രക്ഷകനു ദുസ്സഹമായ ദണ്ഡം തോന്നിയെന്നും, "എന്റെ ആലയം സർവ്വ ജാതികൾക്കുമുള്ള പ്രാർത്ഥനാലയ

മാണെന്നു എഴുതപ്പെട്ടിരിക്കേ നിങ്ങളതു കള്ളന്മാരുടെ മടയാക്കി ത്തീൎക്കുകയോ!" എന്നു ശകാരിച്ചുകൊണ്ടു ചാട്ടവാറെടുത്തു ആ കച്ചവടസ്സംഘത്തെ മുഴുവനോടെ അടിച്ചോടിച്ചുവെന്നും നാം വായിക്കുന്നുണ്ടല്ലോ. (മൎക്കൊ: 11—17) ഇവിടെ പുറജാതിക്കാൎക്കു പ്രവേശിക്കുന്നതിന്നു യാതൊരു തടസ്സവും ഉണ്ടായിരുന്നില്ല.

ഇതിന്നകത്തുള്ളതായിരുന്നു ഇസ്രായേല്യരുടെ പ്രാകാരം എന്നു പേരിനാൽ അറിയപ്പെടുന്ന ഭാഗം. ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കുമായി രണ്ടായി വിഭജിക്കപ്പെട്ടിരുന്നു. ഇതിലേക്കു കടക്കുവാൻ പുറജാതിക്കാൎക്കു ഒരിക്കലും അനുവാദമുള്ളതല്ല. ഇവയിൽ സ്ത്രീകളുടെ പ്രാകാരം ചുററും ഉയരം കുറഞ്ഞ ചുവരും അവയുടെ ഇടയ്ക്കു് വമ്പിച്ച തൂണുകളുംകൊണ്ടു ചേതോഹരമായിരുന്നു. ഈ തൂണുകളിന്മേൽ "പുറജാതിക്കാർ മുമ്പോട്ടു കടന്നു പോകരു"തെന്നു ഗ്രീക്കിലും ലത്തീനിലും എഴുതപ്പെട്ട ബോൎഡുകൾ തൂക്കപ്പെട്ടിരുന്നുവത്രെ. പൌലൂസ് ശ്ലീഹ എപ്പീസിയക്കാൎക്കുള്ള ലേഖനം എഴുതിയപ്പോൾ പ്രസ്തുതചുവരും തൂണുകളും സ്മരിച്ചിട്ടായിരിക്കണം, "യേശുമശിഹാ ഇരുപക്ഷത്തേയും ഒന്നാക്കി; വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞു" എന്നു രേഖപ്പെടുത്തീട്ടുള്ളതെന്നു ന്യായമായും അനുമാനിക്കാവുന്നതാണ്. ക്രിസ്തുസഭയിൽ പുറജാതികൾക്കു പ്രവേശം അനുവദിച്ചുവെന്നാണല്ലോ അതിന്റെ വ്യംഗ്യം. ദൈവാലയംവക ഭണ്ഡാഗാരം സ്ഥാപിക്കപ്പെട്ടിരുന്നതും ഇവിടെയായിരുന്നു. നമ്മുടെ രക്ഷകൻ ദരിദ്രയായ ഒരു വിധവ ഇവിടെവെച്ചു വഴിപാടിടുന്നതാണല്ലോ കാണുകയുണ്ടായതു് (മൎക്കൊ: 12—41).

പുറജാതികളുടെ പ്രാകാരത്തിൽനിന്നു സ്വല്പം ഉയൎന്നതായിരുന്നു സ്ത്രീകളുടെ പ്രാകാരം. അവിടെനിന്നു 15 കല്പടവുകൾ കയറിയിട്ടു വേണ്ടിയിരുന്നു, പുരുഷന്മാരുടെ പ്രാകാരത്തിലേക്കു കടക്കുവാൻ. സ്ത്രീകളുടേയും പുരുഷന്മാരുടേയും ഒന്നിച്ചുള്ള സ്ഥലത്തിന്നു മൊത്തത്തിൽ ഇസ്രായേല്യരുടെ പ്രാകാരമെന്നായിരുന്നു പേരെന്നു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ.

പുരുഷന്മാരുടെ പ്രാകാരത്തിൽനിന്നു കടക്കുന്നതത്രേ പുരോഹിതപ്രാകാരം. ഇതു പുരോഹിതന്മാൎക്കുള്ള പ്രത്യേക സ്ഥലമാണെന്നു പറയേണ്ടതില്ല. ദൈവാലയത്തിലെ ഗായകസംഘത്തിന്റെ ആസ്ഥാനവും ഇവിടെത്തന്നെ. ഒരു മുഴം ഉയരത്തിലുള്ള ചെറിയ ചുവരിനാൽ ചുററും കെട്ടപ്പെട്ടിരുന്ന ഈ വിഭാഗത്തിലായിരുന്നു വലിയ ദഹനബലിപീഠം. ഇവിടെനിന്നു 12 പടികൾ കയറിയാൽ സാക്ഷാൽ ദൈവാലയവുമായി. അതു് മുഖമണ്ഡപം, വിശുദ്ധസ്ഥലം, വിശുദ്ധതയുടെ വിശുദ്ധസ്ഥലം എന്നിങ്ങനെ മൂന്നായി ഭാഗിക്കപ്പെട്ടിരുന്നു.

1. മുഖമണ്ഡപം. ഇതു വിലയേറിയ അനവധി വഴിപാടുകളെക്കൊണ്ടു സമാലംകൃതമായിരുന്നുവെന്നു പ്രത്യേകം പറയേണ്ടതുണ്ടു്. അതിൽ സ്വൎണ്ണനിൎമ്മിതമായ ഒരു വലിയ ബലിപീഠം ഉണ്ടായിരുന്നതിന്നു പുറമേ, ലോകവിശ്രുതന്മാരായ ലോഹകലാവിദഗ്ദ്ധന്മാരുടെ നൈപുണ്യാതിരേകത്തെ പ്രകീൎത്തിക്കുമാറു കുലകുലയായി തൂങ്ങിക്കിടക്കുന്ന കനകനിൎമ്മിതമായ വലിയ മുന്തിരിവള്ളികളാൽ അതു ചേതസ്സമാകൎഷകവുമായിരുന്നു. അവയിലെ ചില കുലകൾ ഒരാളോളം വലിപ്പമുള്ളവയായിരുന്നുവെന്നു ചിലർ പ്രസ്താവിച്ചുകാണുന്നുണ്ടു്. ഇവകൂടാതെ അതു വലിയ ഹേരോദാരാജാവിന്റെ യുദ്ധപാടവത്തേയും പ്രാബല്യത്തേയും ലക്ഷ്യപ്പെടുത്തുമാറു് ബാബിലോണിയൻകാരേയും അറബികളേയും പരാജയപ്പെടുത്തി അവരിൽനിന്നു അദ്ദേഹത്തിനു കരഗതമായ യുദ്ധോപകരണങ്ങളുടെ ഒരു വമ്പിച്ച കലവറയുമായിരുന്നു. ഒരിക്കൽ ഒലിവുമലമേൽവെച്ചു് നമ്മുടെ രക്ഷകന്റെ ശിഷ്യന്മാർ അതു മനോഹരമായ കല്ലുകളാലും "വഴിപാടുകളാലും" അലങ്കരിക്കപ്പെട്ടിരിക്കുന്നുവെന്നു ദൈവാലയത്തെക്കുറിച്ചു ശ്ലാഘിച്ചപ്പോൾ, അവൎക്കു അത്ര ദൂരത്തിരുന്നുപോലും അവയെല്ലാം വ്യക്തമായിരുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടു്. അതിന്റെ പിൻഭാഗത്തായി ഏററവും വിലപിടിച്ച ഒരു ബാബിലോണിയൻതിരശ്ശീല തൂക്കപ്പെട്ടിരുന്നു. വിവിധവൎണ്ണങ്ങളോടുകൂടിയ അതു്, ഗൂഢാൎത്ഥത്തിൽ ജഗത്തിനെയായിരുന്നു ദ്യോതിപ്പിച്ചിരുന്നതത്രെ.

2. വിശുദ്ധസ്ഥലം. ഇതു വിശുദ്ധതയുടെ വിശുദ്ധസ്ഥല ത്തിൽനിന്നു മരംകൊണ്ടുണ്ടാക്കപ്പെട്ട വലിയൊരു തട്ടികയോടു ചേർത്തു ഈരെഴത്തിരശ്ശീലയാൽ വിഭജിക്കപ്പെട്ടിരുന്നു. നമ്മുടെ രക്ഷകൻെറ കരിശ്ശാരോഹണത്തിൽ രണ്ടായി താനേ കീറിപ്പോയ തായി പറയപ്പെടുന്ന തിരശ്ശീല ഇതായിരുന്നുവെന്നാണു പലരു ടേയും അനുമാനം. പഴയ സമാഗമനക്കൂടാരത്തിൻെറ മാതൃകയിൽ തന്നെയായിരുന്നു ഇതു്. സ്വർണ്ണനിർമ്മിതമായ കവരവിളക്കു മ ധ്യത്തിലും, അപ്പപീഠവും ധൂപപീഠവും ഇരുവശങ്ങളിലുമായി ഇ തിൽ സ്ഥാപിക്കപ്പെട്ടിരുന്നു. ഇസ്രായേലിലെ ഗോത്രങ്ങളുടെ എണ്ണമൊപ്പിച്ചു 12 അപ്പം വീതം അപ്പപീഠത്തിന്മേൽ നിവേദി ക്കുക പതിവായിരുന്നു. അഷ്ടവൃത്തത്തിൽ അടുത്തടുത്തായി മൂന്നു തണ്ടുകളും, മധ്യത്തിൽ നേർക്കുള്ള ഒരു തണ്ടും തമ്മിൽ ഘടിപ്പിച്ചു് ഏഴു തലയ്ക്കലും പന്തംപോലെ കത്തത്തക്കവണ്ണം തിരികളുള്ളതാ യിരുന്നു ഈ കവരവിളക്കു്. റോമാകൈസറിൻെറ സേനാനായ കനായ ടൈററസ് ഒടുവിൽ യറുശലേം പിടിച്ചടക്കിയപ്പോൾ നടത്തിയ വിജയാഘോഷപ്രദക്ഷിണത്തിൽ ദൈവാലയത്തിൽ നിന്നു് ഈ വിളക്കു പുറത്തു കൊണ്ടുവന്നു കത്തിച്ചുപിടിച്ചുകൊ ണ്ടു നടന്നിരുന്നുപോൽ.

3. വിശുദ്ധതയുടെ വിശുദ്ധസ്ഥലം. ഇരുപതു മുഴം സമച തുരത്തിലുള്ള ഒരു വിഭാഗമായിരുന്നു ഇതു്. മഹാപുരോഹിതനു ല്ലാതെ, മററാർക്കുംതന്നേ ഇതിൽ പ്രവേശനാനുവാദമുണ്ടായിരുന്നി ല്ല. അതും കൊല്ലത്തിലൊരിക്കൽ, സർവ്വജനപാപപരിഹാരദിവ സത്തിൽ, മാത്രം. (പുറ: 30—10; ലേവ്യ: 16—2; 15—34; എബ്രായ: 9—2, 7).

മൊത്തത്തിൽ അവരുടെ ദൈവാലയം പണത്തിൻേറയും കലാവിദ്യകളുടേയും ബുദ്ധിസാമർത്ഥ്യത്തിൻേറയും, എന്നുവേണ്ടാ, അവിശ്രാന്തയത്നത്തിൻേറയും വമ്പിച്ച നിദർശനം തന്നെയായി രുന്നു. മനസ്സിനെ ഹഠാദാകർഷിക്കത്തക്കവണ്ണം അത്യധികം വി സ്മയകരങ്ങളായിരുന്നു അതിൻെറ പ്രണിത്തരങ്ങളും അലങ്കാരങ്ങ ളും. അവയിൽ സാക്ഷാൽ ദൈവാലയത്തിൻെറ വൈശിഷ്ട്യ

ത്തെപ്പററി പറയേണ്ടതുമില്ല. "അതിൻെറ എല്ലാ വശങ്ങളും സ്വൎണ്ണത്തകിടുകൾകൊണ്ടു ലോഭംകൂടാതെ പൊതിഞ്ഞിരുന്നതിനാൽ സൂൎയ്യരശ്മി തട്ടുമ്പോൾ സംജാതമാകുന്ന ആ കനകാംബരത്തിലേക്കു മുഖംതിരിക്കാതെ ദൃഷ്ടിപതിപ്പിക്കുക ക്ലേശകരംതന്നേയായിരുന്നു. അതിൻെറ മുകളിൽ പക്ഷികൾ വന്നിരുന്നു് അതു മലിനമാകാതിരിക്കാനായി സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെട്ട മൂൎച്ചയേറിയ കുന്തങ്ങൾ സ്ഥാപിച്ചുമിരുന്നു. അതിൻെറ പണിക്കു നാല്പത്തഞ്ചുമുഴം നീളവും അഞ്ചുമുഴം ഉയരവും ആറുമുഴം വീതിയുമുള്ള അനവധി വലിയ കല്ലുകൾ ഉപയോഗിച്ചിട്ടുള്ളതായും കാണാമായിരുന്നു"—ഇങ്ങിനെ ചരിത്രകാരനായ ജോസഫസ് അതിനെപ്പററി രേഖപ്പെടുത്തിയിരിക്കുന്നു. ഇത്തരത്തിൽ കണ്ണു മഞ്ഞളിപ്പിക്കുന്ന ഈ ബ്രഹ്മാണ്ഡദൈവാലയത്തെ അകലെയിരുന്നു നോക്കിക്കണ്ടപ്പോൾ വിസ്മയഭരിതരായി ശിഷ്യന്മാർ അതിനേപ്പററി ശ്ലാഘിച്ചതു തികച്ചും സ്വാഭാവികം തന്നേയാണ്. "കൎത്താവേ, നോക്കണം, എങ്ങിനെയുള്ള കല്ല്, എങ്ങിനെയുള്ള പണി!" എന്നു ശിഷ്യരിൽ ഒരാൾ പറഞ്ഞു (മൎക്കോസ് 13—1). ഇതിന്നു മറുപടിയായി തൽക്ഷണം നമ്മുടെ ദിവ്യരക്ഷകൻ അരുളിയ ഭയങ്കരവിധി കേൾക്കുമ്പോൾ മാത്രമല്ല, അതു അന്നു ജീവിച്ചിരുന്നവൎത്തന്നേ കണ്ടനുഭവിക്കത്തക്കവണ്ണം ഒട്ടും താമസിയാതെ നിവൃത്തിക്കപ്പെട്ടുവെന്നു അറിയുകയും ചെയ്യുന്ന നമ്മിൽ, വാസ്തവം പറഞ്ഞാൽ ആരുണ്ടു് അത്ഭുതവിവശരാകാത്തവർ? "നീ ഈ വലിയ പണി കാണുന്നുവോ? തകൎന്നുപോകാതെ കല്ലിന്മേൽ കല്ല് ഇവിടെ ശേഷിക്കുകയില്ല". അതു സംഭവ്യമോ എന്നു ശിഷ്യന്മാൎക്കുപോലും അപ്പോൾ സംശയം തോന്നിയിരിക്കണം. എന്നാൽ ഈ സംഭാഷണം കഴിഞ്ഞു് 37 സംവത്സരം പൂൎത്തിയാവുന്നതിന്നുമുമ്പ് ആ ഭയങ്കരവിധി അക്ഷരപ്രകാരം നിറവേറുകതന്നേ ചെയ്തു. മനോമോഹനമായ ആ ബ്രഹ്മാണ്ഡദൈവാലയം, യഹൂദന്മാരാൽ വാസ്തവത്തിൽ കള്ളന്മാരുടെ മടയാക്കിത്തീൎത്ത ആ ദൈവാലയം, കൊള്ളരുതാത്ത ആ വൎഗ്ഗക്കാരെ ദൈവം നീതിപൂൎവ്വം ശിക്ഷവിധിച്ചതിൻെറ ഫലമായി ക്രിസ്താബ്ദം 73-ാമാണ്ടിൽ, അതേ,

അവരുടെ ആദ്യത്തെ ശലമോൻെറ ദൈവാലയം ബാബിലോണിലെ രാജാവായ നബുക്കദ്നേസർ തട്ടിത്തകൎത്തു നിലംപരിചാക്കിയ ആ മാസത്തിലും ആ തിയതിയിലുംതന്നേ, കല്ലിന്മേൽ കല്ല ശേഷിക്കാതവണ്ണം നശിച്ചു നാമാവശേഷമായിത്തീൎന്നു!

യഹൂദന്മാൎക്കു അവരുടെ ദൈവാലയത്തോടു അതിരററ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു. സങ്കീൎത്തനങ്ങളിലെന്നല്ല, പുതിയനിയമത്തിൽ പലേടത്തും അതിനേപ്പററി അവർ പുകഴ്ത്തിപ്പറഞ്ഞിട്ടുള്ളതു നമുക്കു കാണാം.' അവരുടെ ആ ദൈവാലയത്തെക്കുറിച്ചു പ്രത്യക്ഷമായോ പരോക്ഷമായോ ആരെങ്കിലും ആക്ഷേപിക്കുകയോ അപഹസിക്കുകയോ ചെയ്യുന്നതു കേൾക്കുവാൻ അവൎക്കു ഒട്ടുംതന്നേ ക്ഷമയുണ്ടായിരുന്നില്ല. അത്തരത്തിൽ വല്ല അപശ്ശബ്ദവും ആരിൽനിന്നെങ്കിലും പുറപ്പെട്ടാൽ, കടന്നൽക്കൂട്ടിൽ കയ്യിട്ടതുപോലെയായിരിക്കും ഉടനടി ഉണ്ടാകുന്ന ഫലവും. സ്വജാതിയിൽ രാജാക്കന്മാരില്ലാതെ, ഒടുവിൽ അവർ ജനാധിപത്യഭരണത്തിന്നു വിധേയരായപ്പോൾ അവർ ദൈവത്തെ രാജാവാക്കി സങ്കല്പിച്ചുവന്നു. ആവിധത്തിൽ അവരുടെ രാജാവിൻെറ കൊട്ടാരവുമായിത്തീൎന്നിരുന്നു അവരുടെ ദൈവാലയം. അതിനാൽ ദൈവാലയത്തെ സംബന്ധിച്ചു ആരെങ്കിലും അപഹസിക്കുന്നതായാൽ അതു ദൈവത്തേയും അവരുടെ രാജാവിനേയും അവഹേളിക്കുന്നതായിത്തന്നെ അവർ കരുതിയിരുന്നു. ഒരിക്കൽ നമ്മുടെ ദിവ്യരക്ഷകൻെറ തിരുവായിൽനിന്നു സന്ദർഭവശാൽ ദൈവാലയത്തെ സംബന്ധിച്ചു ഒരു വാക്കു പുറപ്പെടാൻ ഇടയായിത്തീൎന്നു. "ഈ ദൈവാലയം നശിപ്പിച്ചുകളയുക. മൂന്നു ദിവസംകൊണ്ടു വീണ്ടും ഞാനതിനെ ഉയൎത്തും" (യോഹന്നാൻ 1–19). തൽക്ഷണംതന്നേ അതു മതഭ്രാന്തന്മാരായ ചില യഹൂദന്മാരുടെ ഹൃദയങ്ങളിൽ തുളഞ്ഞുകയറി വ്രണമാകാൻ തുടങ്ങിയിരുന്നു. കാലക്രമത്തിൽ അതവിടെ ഇരുന്നു പഴുക്കാനും തുടങ്ങി. ദിവസങ്ങളും മാസങ്ങളും കുറെ കടന്നുപോയി. അങ്ങിനെയിരിക്കവേയായിരുന്നു, മഹാപുരോഹിതൻെറ മുമ്പിൽവെച്ചുണ്ടായ നമ്മുടെ രക്ഷകൻെറ വിസ്താരം. ഫലനമില്ലാത്ത സാക്ഷിമൊഴികൾകൊണ്ടു

ഈശോയെ കുററംവിധിപ്പാൻ വഴികാണാതെ മഹാപുരോഹിത
നും മൂപ്പന്മാരും ശാസ്ത്രിമാരും കണ്ണുരുട്ടിക്കൊണ്ടിരിക്കുന്ന സമയ
ത്തു ചാടിവീണു മുമ്പിൽ ഒരാൾ. "ഈ ദൈവാലയം പൊളിച്ചു
കളയാൻ എനിക്കു കഴിയും" എന്നു ഈ അധികപ്രസംഗി പറയു
ന്നതു ഞാൻ കേട്ടിട്ടുണ്ടു് എന്നു അവൻ കള്ളമൊഴികൊടുത്തു. അ
നന്തരം ഈശോയെ മരണശിക്ഷക്കു വിധിച്ചു. വാചാമഗോച
രമായ നാനാവിധ ദണ്ഡനങ്ങളുമേല്പിച്ചിട്ടു ഒടുവിൽ ഈശോയെ
കുരിശിന്മേൽ തൂക്കി. എന്നിട്ടും ദൈവാലയം പൊളിച്ചുകളയു
മെന്നു പറഞ്ഞവനോടുണ്ടായിരുന്ന അവരുടെ അരിശത്തിനു ഒതു
ക്കം വന്നിരുന്നില്ല. നിരാശ്രയനായി, നിരാധാരനായി, സർവ്വാം
ഗപീഡിതനായി, ഈശോ കുരിശ്ശിന്മേൽ തൂങ്ങിക്കിടന്നിരുന്ന ആ
മരണമുഹൂർത്തത്തിൽപോലും ഒരുത്തൻ അലറിപ്പറഞ്ഞതെന്തായി
രുന്നു? "ദൈവാലയം പൊളിച്ചു മൂന്നുദിവസംകൊണ്ടു പണിയുന്ന
വനേ, നീ നിന്നെത്തന്നെ രക്ഷിക്കുക!" ദൈവാലയത്തെ അപഹ
സിച്ചവനോടുണ്ടായിരുന്ന അവരുടെ ഒരു തീരാപ്പക നോക്കണം!

ഇപ്പറഞ്ഞതിന്റെ നേരുപകപ്പുതന്നേയായിരുന്നു, ക്രിസ്തുസ
ഭയിൽ ഒന്നാമത്തെ രക്തസ്സാക്ഷിയായി മരണംവരിച്ച സ്തേപ്പാ
നോസ് പുണ്യവാളന്റെ കാര്യത്തിലും സംഭവിക്കുകയുണ്ടായതു്.
അദ്ദേഹത്തെ കൊന്നുകളയണമെന്നു അവർ ആഗ്രഹിച്ചു. പക്ഷേ
അദ്ദേഹത്തിന്റെ വിജ്ഞാനത്തേയും ആത്മപൌരുഷത്തേയും ചെ
റുത്തുനില്ക്കാൻ അവർക്കു കഴിവില്ലാതെയായി. അപ്പോൾ എങ്ങനി
ന്നോ ഒരു കള്ളസ്സാക്ഷിയെ അവർക്കു കിട്ടി. "ഈ മനുഷ്യൻ വി
ശുദ്ധസ്ഥലത്തിന്നും........വിരോധമായി ഇടവിടാതെ സംസാരി
ച്ചുവരുന്നു"വെന്നു അവൻ മൊഴികൊടുത്തു. തൽഫലമായി അ
ദ്ദേഹത്തെ അവർ കല്ലെറിഞ്ഞു കൊല്ലുകയും ചെയ്തു.

പിന്നീടു പൌലൂസിന്റെ കാര്യത്തിലും സംഭവിച്ചതെന്താ
യിരുന്നു? അദ്ദേഹവും വേറെ നാലുപേരുംകൂടി നസ്രായവ്രതം അ
നുഷ്ഠിപ്പാനായി ദൈവാലയത്തിൽ താമസിച്ചു. വ്രതം അവസാ
നിച്ചു് അവർക്കു മടങ്ങേണ്ടതായ സമയവുമടുത്തു. അപ്പോഴതാ, പ
റജാതിക്കാരായ ഗ്രീക്കുകാരെ ദൈവാലയത്തിൽ കയററിക്കളെ

ഞ്ഞു എന്നു അദ്ദേഹത്തിന്റെ പേരിൽ ഒരു കുററാരോപണം. "ഇസ്രായേൽപുരുഷന്മാരേ, ഇവനാകുന്നു ജനങ്ങൾക്കും..........ഈ സ്ഥലത്തിനും വിരോധമായി എല്ലായിടത്തും എല്ലാവരേയും ഉപദേശിക്കുന്നവൻ" എന്നു ആസ്യയിൽനിന്നു വന്ന ചില യഹൂദന്മാർ വിളിച്ചുകൂവി ബഹളമുണ്ടാക്കി. ഗ്രീക്കുകാരെ ദൈവാലയത്തിൽ കയററി അതു തീണ്ടിച്ചുവെന്നും അവർ അലറി.

ദൈവാലയംസംബന്ധിച്ചു ഇനി ഒരു കാര്യം മാത്രമേ ഇവിടെ ചേർക്കേണ്ടതായിട്ടുള്ളു. ദൈവാലയത്തിന്നു പ്രത്യേകം ഒരു സംഘം പടയാളികൾ ഉണ്ടായിരുന്നതായി പുതിയ നിയമത്തിൽ പല ഭാഗങ്ങളിൽനിന്നും വിശദപ്പെടുന്നുണ്ടു്. അനേകശതം പുരോഹിതന്മാരും അവരുടെ പരിചാരകന്മാരുംകൂടി ദിനംതോറും യാഗാദികർമ്മങ്ങൾ നിർവ്വഹിക്കേണ്ടിയിരുന്നതിനാൽ മത്സരവും കുഴപ്പവും ഉണ്ടാകാതിരിക്കുന്നതിന്നു ഇവരുടെ സഹകരണവും സഹായവും ആവശ്യമായിരുന്നു. ഈശോയെ സംസ്കരിച്ചിട്ടുള്ള സ്ഥലത്തു് കാവൽക്കാരെ നിയമിച്ചില്ലെങ്കിൽ അനർത്ഥമുണ്ടെന്നു പുരോഹിതന്മാരും ശാസ്ത്രിമാരും ചെന്നു പീലാത്തോസിനോടറിയിച്ചപ്പോൾ, "നിങ്ങൾക്കു കാവൽക്കാരുണ്ടല്ലോ, പോയി നിങ്ങളാൽ ആകുന്നേടത്തോളം ഉറപ്പു വരുത്തുവിൻ" എന്നു അദ്ദേഹം മറുപടി പറയുകയുണ്ടായല്ലോ (മത്തായി 27–65). ഈ പടയാളികൾക്കു അധിപതിയായി ഒരു നേതാവുണ്ടായിരുന്നു. "ദൈവാലയത്തിലെ സേനാധിപതി"യെന്നും, "ദൈവാലയത്തിലെ കാവലുദ്യോഗസ്ഥൻ" എന്നും അയാളെ വിളിച്ചുവന്നിരുന്നു. "പത്രോസും യോഹന്നാനും ജനങ്ങളോടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ പുരോഹിതന്മാരും ദൈവാലയത്തിലെ സേനാധിപതിയും അവരുടെ നേരെവന്നു" (അപ്പോ: പ്ര:4–1; 5–25, 26; യോഹ:18–12). ദുർന്നടപ്പുകാരെ പിടിച്ചു അറസ്റ്റു് ചെയ്യുന്നതിൽ മഹാപുരോഹിതനെ സഹായിച്ചിരുന്ന ആളാണു് ഈ സേനാധിപൻ എന്നു തെളിയുന്നതുകൊണ്ടു ഇയാളൊരു യഹൂദൻതന്നെയായിരുന്നുവെന്നു തോന്നുന്നുണ്ടു്.

—*—

# ബെസ്ഹെസ്ദാ കുളം.

---

## I

ആ കുളക്കരെവെച്ചു യേശുമിശിഹാ ഒരു അത്ഭുതകർമ്മം ചെയ്തു: അവിടുന്നു ഒരു പക്ഷവാതരോഗിയെ സുഖപ്പെടുത്തി. അതൊരു വലിയ യഹൂദവിദ്വേഷത്തിനും ഇടയാക്കി. ആ സംഭവത്തെപ്പററി യോഹന്നാൻശ്ലീഹാ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. "യറുശലേമിൽ ആട്ടിൻപടിവാതിലിനു സമീപത്തായി എബ്രായഭാഷയിൽ ബെസ്ഹെസ്ദാ എന്നപേരിൽ അഞ്ചു മണ്ഡപങ്ങളുള്ള ഒരു കുളമുണ്ടായിരുന്നു" എന്ന രംഗവിവരണത്തോടുകൂടി അദ്ദേഹം സംഭവകഥ ആരംഭിക്കുന്നു. ബെസ്ഹെസ്ദാ എന്നു പറഞ്ഞാൽ സുറിയാനിയിൽ ആതുരഗേഹമെന്നർത്ഥം. എബ്രായയിലും അങ്ങിനെതന്നെ. രോഗികൾക്കു ആശ്വാസവും സുഖവും നൽകിവന്ന ആ കുളത്തിനു അത്രയും നല്ല ഒരുപേർ മറെറവിടെനിന്നും കിട്ടുകയില്ല. സമീപത്തുണ്ടായിരുന്ന ആട്ടിൻപടിവാതിലിനെ സംബന്ധിച്ചുള്ള പല സൂചനകളും നെഹേമ്യാദീർഘദർശിയുടെ പുസ്തകത്തിൽ കാണാം (3: 1—31; 12: 38). യറുശലേമിനു കിഴക്കുള്ള പുൽമാലിയിൽ മേഞ്ഞുവന്ന ആടുകളെ ബലികഴിക്കാനായും അറുത്തു തിന്നാനായും കൊണ്ടുവന്നതു് ആ പടിവാതിലിലൂടെ ആയിരുന്നതിനാൽ അതിനു ആട്ടിൻപടിവാതിൽ എന്നു പേരുണ്ടായി. ആട്ടിൻപടിവാതിലിൻെറ സ്ഥാനം ഇപ്പോൾ വി. സ്തേഫാനോസിൻെറ പടിവാതിൽ എന്നു പറയപ്പെടുന്നതിനു സമീപത്തായിരിക്കണമെന്നാണു് അനുമാനം. എന്നാൽ നമ്മുടെ രക്ഷകൻ ചെയ്ത ഒരു അത്ഭുതകർമ്മത്താൽ പേർ പുകഴ്ന്ന ബെസ്ഹെസ്ദാ കുളമോ? അതു് ഇപ്പോൾ ഉണങ്ങിവരണ്ടു കിടക്കുന്ന 'ബക്കററ് ഇസ്രെയിൻ' ജലാശയമാണെന്നു ചിലരൊക്കെ ഊഹാപോഹം ചെയ്യുന്നതിൽ യാതൊരു അടിസ്ഥാനവും ഇല്ലെ.

ന്നു വേണം പറയുവാൻ. വി. അന്നായുടെ പള്ളിയുടെ വടക്കുകിഴക്കായി 50 കോൽ അകലെയായിരിക്കാം പ്രസ്തുത കുളം എന്ന അനുമാനത്തിന്മേൽ 1871-ൽ ആ ഭാഗം കിളച്ചുനോക്കുകയുണ്ടായി. അപ്പോൾ അവിടെ ഒരു കുളത്തിൻെറ അവശിഷ്ടങ്ങൾ കാണുകയും ചെയ്തു. കുളത്തിൻെറ സ്ഥാനം സംബന്ധിച്ചുള്ള പാർമ്പര്യം അതിനോട്ടു യോജിച്ചിരിക്കുന്നതിനാൽ ഇപ്പോഴും ചിലർ 'ബക്കററ് ഇസ്രൈനി'നെ ചുററിപ്പററി നിൽക്കുന്നതെന്തിനെന്നു മനസ്സിലാകുന്നില്ല.

ബെസ്ഹെസ്ദാ കുളത്തിൻെറ കിടപ്പും ആകൃതിയും വിവരിച്ചശേഷം, "അവിടെ രോഗികളും കുരുടന്മാരും മുടന്തന്മാരും കൈ ശോഷിച്ചവരുമായി അനവധി പേർ (തറയിലും കട്ടിലിലുമായി) കിടന്നിരുന്നു എന്നു യോഹന്നാൻ പ്രസ്താവിക്കുന്നു. എന്തിനായി അവർ അവിടെ കിടന്നിരുന്നു? അതിനുള്ള സമാധാനവും അദ്ദേഹം നൽകുന്നുണ്ട്: "കർത്താവിൻെറ ദൂതൻ ചിലപ്പോൾ ആ കുളത്തിലിറങ്ങി ആ വെള്ളം ഇളക്കിയിരുന്നു. വെള്ളത്തിൽ ഇളക്കം ഉണ്ടായതിൻെറ ശേഷം ഒന്നാമതായി ഇറങ്ങുന്നവൻ തനിക്കുള്ള സർവ്വ വ്യാധികളിലുംനിന്നു സുഖം പ്രാപിക്കപ്പെട്ടുമിരുന്നു."

ഇക്കാര്യം സംഭവ്യമാണോ? യഥാർത്ഥമാണൊ ഇതു? ഇങ്ങിനെയാണ് മേലുദ്ധരിച്ച ഒടുവിലത്തെ വാക്യത്തെപ്പററി സാമാന്യന്മാരുടെ ഇടയിലെന്നല്ല, പേരെടുത്ത വ്യാഖ്യാതാക്കന്മാരുടെയിടയിൽപ്പോലുമുള്ള സംശയവും അഭിപ്രായവും. അവരുടെ ഈ സംശയത്തിനും നിഷേധത്തിനും അടിസ്ഥാനവുമുണ്ട്. പൗരാണികയൌനായ (ഗ്രീക്കു) വേദപുസ്തകങ്ങളിൽ ചിലതിൽ പ്രസ്തുത വാക്യമേ കാണാനില്ല. സുറിയാനിയിലുള്ള മൂലഗ്രന്ഥങ്ങൾ നോക്കുമ്പോൾ ആ വാക്യം പലതരത്തിലായി രേഖപ്പെടുത്തിയുമിരിക്കുന്നു. ഈ രണ്ടു കാരണങ്ങളാൽ സുപ്രസിദ്ധ വിമർശകന്മാരിൽ പലരും, അവരിൽ കത്തോലിക്കരും ഉൾപ്പെടും, പ്രസ്തുത വാക്യം പില്ക്കാലത്തു ആരോ ചിലർ കൂട്ടിച്ചേർത്തുവെന്നു സിദ്ധാന്തിക്കുന്നു.

എന്നാൽ ഏതൽവിഷയത്തിലുള്ള അവരുടെ തീർപ്പ്, വേണ്ട പോലെ അന്വേഷണവും പരിശോധനയും നടത്തിയതിൻെറ ശേഷമായിരുന്നുവെങ്കിൽ നമുക്ക അവർ പറയുന്നതു കേട്ടു തലയാട്ടുകയേ നിർവ്വാഹമുണ്ടായിരുന്നുള്ളു. അവർ ഈ പറയുന്നതിൽ യാതൊരു കഴമ്പുമില്ലെന്നാണ് അടുത്തകാലത്തെ മറെറാരുകൂട്ടം വിമർശകന്മാരുടെ കണ്ടുപിടുത്തം. ഇവർ ഗ്രീക്കുമൂലഗ്രന്ഥങ്ങൾ ഓരോന്നുമെടുത്തു തല കുനിച്ചിരുന്നു പരിശോധിച്ചുനോക്കി. ചിലതിൽ പ്രസ്തുത വാക്യം അങ്ങിനെതന്നെ കിടക്കുന്നു. മററു ചിലതിൽ ഇല്ലെന്നും ഇവർ സമ്മതിക്കുന്നുണ്ട്. അങ്ങിനെതന്നെ സുറിയാനിമൂലഗ്രന്ഥങ്ങളിലും. വാസ്തവം ഇപ്രകാരമെങ്കിൽ യോഹന്നാൻെറ പ്രസ്താവനയിൽ ആരും യാതൊന്നും ചേർത്തിട്ടില്ലെന്നു വേണ്ടയോ തീർച്ചപ്പെടുത്തുവാൻ? ഇതിൽ വൈമുഖ്യം പ്രദർശിപ്പിക്കുന്നവർ ഒരു ചോദ്യത്തിനു സമാധാനം പറയേണ്ടതായി വരുമെന്നോർത്തിരിക്കണം. പക്ഷവാതരോഗി യേശുമിശിഹായോട്, "വെള്ളം ഇളകുമ്പോൾ ആരും എന്നെ കുളത്തിലേക്കു ഇറക്കാനില്ലെ"ന്നു സങ്കടപ്പെട്ടു പറഞ്ഞതായി യോഹന്നാൻ കീഴ്ഭാഗത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ ആശയംതന്നെയല്ലേ യോഹന്നാൻേറതായി കാണുന്ന വാക്യത്തിലും മുഴച്ചുനിൽക്കുന്നതു്? അപ്പോൾ അതും കൂട്ടിച്ചേർത്തതാണെന്നു വേണം സിദ്ധാന്തിക്കുവാൻ. അതിന്നാരും ഇതുവരെ സന്നദ്ധരായിട്ടുമില്ല.

യോഹന്നാൻെറ പ്രസ്താവനയിൽനിന്നു കുളത്തിലെ വെള്ളം ഇളകിയതിൻെറ ഫലമായി പലപ്പോഴും അവിടെ അത്ഭുതം നടന്നിരുന്നുവെന്നു കാണുന്നുണ്ട്. ആ ഇളക്കം ദൈവദൂതൻമുഖേന സംഭവിച്ചുകൊണ്ടിരുന്നുവെന്നാണ് അദ്ദേഹം വ്യക്തപ്പെടുത്തീട്ടുള്ളതും. ഇക്കാര്യം അപ്പടി വിഴുങ്ങുവാനും പല പേരെടുത്ത കത്തോലിക്ക ഖണ്ഡനവിമർശകന്മാരും ഒരുക്കമില്ലാതിരിക്കുന്നു. അവരുടെ യുക്തിയും വാദവുമിതത്രേ: "ആ കുളത്തിൽ ലോഹസങ്കലിതമായ ഒരു ഉറവുണ്ടായിരുന്നിരിക്കണം. അതിൽനിന്നു നിർഗ്ഗമിക്കപ്പെട്ടിരുന്ന വാഷ്പം ചിലപ്പോൾ വെള്ളം ഇളക്കിക്കൊണ്ടിരുന്നു. ആ വാ

ഷ്പത്തിൻെറ സ്പർശനമായിരുന്നു സുഖപ്രാപ്തി. ലോഹസങ്കലിതമായ വാഷ്പത്തിനു അങ്ങിനെയൊരു വിശേഷഗുണമുണ്ടു്. അതാലോചിച്ചറിയാൻ കെല്പില്ലാഞ്ഞിട്ടു അതു ദൈവദൂതൻെറ തോളിൽ യഹൂദന്മാർ വെച്ചുകെട്ടി. സർവ്വസാമാന്യമായിത്തീൎന്ന ആ ധാരണ യോഹന്നാൻ റിക്കാർട്ടാക്കിയെന്നു മാത്രം. വെള്ളത്തിൽ ഇളക്കമുണ്ടായിരുന്നതെന്തുകൊണ്ടെന്നു പക്ഷവാതരോഗി പറഞ്ഞിട്ടുമില്ലല്ലൊ.” പ്രകൃതിവിജ്ഞാനീയന്മാരുടെ പക്ഷത്തിൽ ലോഹസങ്കലിതമായ വാഷ്പത്തിനു രോഗശമനത്തിനുള്ള ശക്തി ഉണ്ടെന്നുള്ളതിനെ നമുക്കു അവഗണിക്കാൻ പാടില്ല. ആ വാഷ്പത്തിൻെറ സ്പർശനമേററു പക്ഷവാതരോഗവും മുടന്തും ഭേദപ്പെടുകയും ചെയ്യുമായിരിക്കാം. ഓരോതരം രോഗങ്ങളാണല്ലൊ ഇതെല്ലാം. എന്നാൽ കുരുടനു കാഴ്ച ലഭിക്കുന്നുതാ? കുരുടന്മാരും അവിടെ കാത്തു കിടന്നിരുന്നുവെന്നു യോഹന്നാൻ വ്യക്തപ്പെടുത്തിയിരിക്കുന്നു. കുരുടന്മാരിൽത്തന്നെ ജന്മനാ കുരുടന്മാരുമുണ്ടു്. അവരുടെ യുക്തിയും ന്യായവുമനുസരിച്ചു നോക്കുമ്പോൾ അന്ധത്വവും ഒരു രോഗമാണെന്നു വന്നുകൂടുന്നു. അങ്ങിനെ സിദ്ധാന്തിക്കുമോ ആ വിമർശകന്മാർ? യഹൂദന്മാരുടെ പാരക്കെയുള്ള ബോദ്ധ്യവും ധാരണയും അങ്ങിനെയായിരുന്നുവെന്നാണു് യോഹന്നാൻ എഴുതിയിരുന്നതെങ്കിൽ ആ ഖണ്ഡന നിരൂപകന്മാരുമായി നമുക്കു പടവെട്ടീട്ടാവശ്യമുണ്ടായിരുന്നില്ല. എന്നാൽ ആ പ്രസ്താവനയുടെ ഉത്തരവാദിത്വം മുഴുവനും യോഹന്നാൻ ഭരമേററിരിക്കുകയാണിവിടെ. അതിനാൽ ലോഹസങ്കലിതമായ വാഷ്പത്തിനുള്ള ശക്തി വിസ്മയാവഹമാണെന്നിരുന്നാലും, അതിൻെറ ഫലമൊന്നുമല്ല ബെസ്ഹെസ്ദാകുളത്തിൽ കണ്ടിരുന്നതെന്നും, നേരെമറിച്ചു അങ്ങിനെയെങ്കിൽ അന്ധത്വം രോഗങ്ങളുടെ പട്ടികയിൽ ചേർക്കേണ്ടതാണെന്നും, ദൈവദൂതനായിരുന്നു വെള്ളം ഇളക്കിയിരുന്നതെന്നു സംശയരഹിതമായി യോഹന്നാൻ പറയുന്നതുകൊണ്ടു യഥാൎത്ഥം അതല്ലാതെ മറെറാന്നുമല്ലെന്നും വേണം നമുക്കു വിശ്വസിക്കുവാൻ.

# II

മുന്നുദ്ധരിച്ച ദുർഘടങ്ങളിൽനിന്നെല്ലാം കരപററിക്കഴിഞ്ഞ നമുക്കിനി പ്രകൃതത്തിലേക്കു പ്രവേശിക്കുക. കുളക്കരെ കിടന്നിരുന്ന രോഗികളുടെ കൂട്ടത്തിൽ ഒരു പക്ഷവാതരോഗിയുമുണ്ടായിരുന്നു. അയാൾ രോഗിയായിട്ടു മുപ്പത്തെട്ടു കൊല്ലത്തിലപ്പുറമായെന്നല്ലാതെ എന്തു രോഗമായിരുന്നു അയാൾക്കെന്നു യോഹന്നാൻവ്യക്തപ്പെടുത്തീട്ടില്ല. എങ്കിലും അയാൾ പറയുന്ന രോഗവിവരത്തിൽനിന്നു പക്ഷവാതമായിരുന്നു രോഗം എന്നു നന്നായി വിശദപ്പെടുന്നുണ്ടു്. കൈയും കാലും വേണ്ടപോലെ സ്വാധീനമില്ല എന്നു അയാൾ യേശുമിശിഹായോടു സങ്കടപ്പെടുകയുണ്ടായല്ലോ. മുപ്പത്തെട്ടു കൊല്ലത്തിലേറെയായി അയാൾ അങ്ങിനെ നരകിക്കാൻ തുടങ്ങീട്ടും. കുളത്തിൽനിന്നു പലർക്കും സുഖം ലഭിച്ചതായി അയാൾ സാക്ഷിക്കുന്നുണ്ടു്. പക്ഷേ തന്റെ കാര്യത്തിൽ അതിന്നിടയാകുമോ എന്നാണയാളുടെ സംശയം. കാരണം മറെറാന്നുമല്ല; കുളത്തിലേയ്ക്കിറങ്ങുവാൻ പരസഹായം അയാൾക്കാവശ്യമാണു്. അതിന്നാളുണ്ടായിരുന്നില്ല. തന്നെത്താൻ ഇഴഞ്ഞുവലിഞ്ഞിറങ്ങാമെന്നു വെച്ചാൽ മറെറാരാൾ വെള്ളത്തിൽ മുമ്പുകൂട്ടി ഇറങ്ങിക്കഴിയുകയും ചെയ്യും. അങ്ങിനെ നിരാശയുടെ അടിത്തട്ടിലാണു് അയാളുടെ കിടപ്പു്. എന്നിരുന്നിട്ടും മറെറാരു മാർഗ്ഗത്തിൽ അത്ഭുതകരമായി അയാൾ സുഖംപ്രാപിച്ചു പോകുന്നതായി നമുക്കു കാണാം.

ഒരിക്കൽ നമ്മുടെ രക്ഷകനായ യേശുമിശിഹായുടെ അതിരററ ദീനാനുകമ്പ അവിടുത്തെ ആ കുളക്കരയിലേക്കു ആനയിപ്പിച്ചു. കടന്നുചെന്നപ്പോൾ അവിടെ ഒരാൾ കിടന്നു നരകിക്കുന്നു. ആ നിലയിൽ മുപ്പത്തെട്ടു കൊല്ലത്തിലധികമായി അയാൾ ദുരിതമനുഭവിക്കുന്നുവെന്നു യേശുമിശിഹായ്ക്കു മനസ്സിലായി. അതിനാൽ അയാളുടെ പേരിൽ അവിടുത്തേയ്ക്കു വലിയ മനസ്സലിവും തോന്നി. യേശുമിശിഹാ അയളെ സമീപിച്ചു്, "സുഖം പ്രാപിക്കണമെന്നു ആഗ്രഹമുണ്ടോ നിനക്കു?" എന്നാണു അയാളോടു് ചോദിച്ച ഒരു ചോദ്യം. രോഗവിവരം വേണ്ടപോലെ ഗ്രഹിച്ചിട്ടുള്ള ഒരാളിൽനി

ന്നു എന്തുമാത്രം, എത്രകാലം, അയാറം കഷ്ടപ്പെട്ടു കഴിയുന്നു എന്നു നന്നായി മനസ്സിലാക്കിയ ഒരാളിൽനിന്നു, ഇത്തരമൊരു ചോദ്യം കേവലം അസംഗതമെന്നുതന്നെ ആക്കും തോന്നും. അതു അസംബന്ധമെന്നു ആരും തീർപ്പും കല്പിക്കും. യേശുമിശിഹായെ സംബന്ധിച്ചെടത്തോളം അങ്ങിനെയൊക്കെ പറയാനും വിധികല്പിക്കാനും നാം ഒരുമ്പെടുന്നതു വളരെ സൂക്ഷിച്ചു വേണ്ടിയിരിക്കുന്നു വെന്നല്ല, അതൊരു സാഹസവുമായിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. അവിടുത്തെ കല്പനയിലും ചോദ്യത്തിലും നമുക്കു കാണാൻ വയ്യാത്ത ആന്തരവും അർത്ഥവും കാണും.

"സുഖം പ്രാപിക്കണമെന്നാഗ്രഹമുണ്ടോ നിനക്കു്" യാതൊരു രോഗിയോടും ചോദിച്ചിട്ടാവശ്യമുള്ളതല്ല ഈ ചോദ്യം. സുഖം പ്രാപിക്കുന്നതിൽ അനിഷ്ടം തോന്നുന്ന രോഗികളുണ്ടാവാനും അസാദ്ധ്യം. ഇതൊക്കെ യേശുമിശിഹായ്ക്കും അറിയാവുന്നതല്ലേ? പിന്നെ എന്തിനു് ഇത്ര കഥയില്ലാത്ത ഒരു ചോദ്യം ചോദിച്ചു അവിടുന്നു, എന്നു നമുക്കു തോന്നാം. എന്നാൽ അവിടുത്തെ ചോദ്യത്തിന്റെ ഉദ്ദേശം മറെറാന്നായിരുന്നു. കുളത്തിലിറങ്ങാതെ അയാളുടെ രോഗം സുഖപ്പെടണം. അയാളുടെ പ്രതീക്ഷയും ആഗ്രഹവുംപോലെയല്ലാത്ത വിധത്തിൽ അയാളുടെ രോഗം അയാളിൽനിന്നു മാറിപ്പോകണം. അതിനു അയാളുടെ വിശ്വാസവും ശരണവും തട്ടിയുണർത്തി തങ്കലേക്കു ആകർഷിക്കുകയും വേണം. "സുഖംപ്രാപിക്കണമെന്നാഗ്രഹമുണ്ടോ നിനക്കു്?" "അതു ഇന്നവിധത്തിലായാലേ വേണ്ടുവെന്നുണ്ടോ നിനക്കു്?" ഈ വാചകം അസ്പഷ്ടമെങ്കിലും ചോദ്യത്തിന്റെ ഉദ്ദേശം അതായിരുന്നു. അയാറംക്കു അവിചാരിതമായ ഒരു മാർഗ്ഗത്തിൽ വേണം അയാളുടെ രോഗം മാറുവാൻ. അതിനയാറംക്കു തക്കതായ വിശ്വാസവും ശരണവുമുണ്ടോ എന്നു യേശുമിശിഹായ്ക്കു അറിയേണ്ടിയിരിക്കുന്നു. അതറിയുകയേ വേണ്ടു; തൽക്ഷണം അയാളുടെ രോഗം ശമിപ്പിക്കാൻ യേശുമിശിഹാ ഒരുങ്ങിയിരിക്കയാണു്. ആ സന്നദ്ധത അവിടുത്തെ ചോദ്യത്തിൽ പ്രസ്പഷ്ടമായിക്കാണുന്നുമുണ്ടു്.

ഈ ചോദ്യത്തിന് പറഞ്ഞ അയാളുടെ മറുപടിയിൽനിന്നു അയാളുടെ ആഗ്രഹവും നിസ്സഹായാവസ്ഥയും ഒരുപോലെ പ്രത്യക്ഷപ്പെടുന്നു. "ഉണ്ട്", എന്റെ കർത്താവെ; എന്നാൽ വെള്ളം ഇളകുമ്പോൾ എന്നെ ആരും കുളത്തിലേയ്ക്കിറക്കാനില്ല. അതുമല്ല, ഞാൻ ചെല്ലുമ്പോഴേയ്ക്കു മറെറാരാൾ അതിൽ ഇറങ്ങിക്കഴിയുന്നു". പാവം! ഇയാളുടെ സ്ഥിതി എത്ര ദയനീയം! അയാളോടു ജീവകാരുണ്യം തോന്നി അയാളെ സഹായിപ്പാൻ, ചേതമില്ലാത്ത ഒരുപകാരം ചെയ്വാൻ, ചെറുവിരലൊന്നനക്കുവാൻ ആരും അയാൾക്കുണ്ടായില്ല!

അയാളുടെ ധർമ്മസങ്കടം കേട്ടമാത്രയിൽ മുഴങ്ങി, ഒരു ഗൌരവശബ്ദം. "എണീററു നിന്റെ കിടക്കയെടുത്തു നടക്കുക." സ്വല്പകാലം മുമ്പ് കപ്പർണ്ണഹോമിൽവെച്ചു ഒരു പക്ഷവാതരോഗിയോടു കല്പിച്ചപ്പോഴുണ്ടായതുപോലെ ആകസ്മികമായ ഫലം ഇവിടെയും പ്രത്യക്ഷപ്പെട്ടു. അയാൾ കിടക്കയോ കട്ടിലോ എടുത്തു നടന്നുപോകയും ചെയ്തു. അന്ന് ഒരു ശാബ്ബത്ത്ദിനമായിരുന്നു. യോഹന്നാൻ അതു പ്രത്യേകം സൂചിപ്പിച്ചിട്ടുണ്ട്. "എടാ, ശാബ്ബത്ത്നാളാണിന്ന്. നിനക്കു കട്ടിലും ചുമന്നു നടക്കാൻ പാടില്ല." യഹൂദപ്രമുഖന്മാർ അയാളുടെ നേരെ തട്ടിക്കയറി. അവർ പറഞ്ഞതിൽ ന്യായമുണ്ട്. ആ വിധത്തിലൊന്നും ശാബ്ബത്തിനെ ലംഘിക്കാൻ പാടുള്ളതല്ല. (നഹെമ്യ: 13–19) "ശാബ്ബത്തുനാളിൽ യാതൊരു ചുമടും ചുമന്നു............കൊണ്ടുവരരുത്" എന്നു യറമിയാ ദീർഘദർശിയും വിലക്കീട്ടുണ്ട്. പക്ഷേ ഈ അനുശാസനങ്ങൾക്കു അവർ അനാവശ്യമായി മൂച്ചുകൂട്ടി അവ മനുഷ്യർക്കു ദുസ്സഹമാക്കിത്തീർത്തു. ആണി തറച്ച ചെരിപ്പിടാൻ പാടില്ല—അതൊരു ഭാരം വഹിക്കലാണ്; ഒരാൾ മാത്രമല്ലാതെ രണ്ടുപേർ കൂടി അപ്പം ചുമന്നു കൊണ്ടുപോകാൻ പാടില്ല; ഇങ്ങിനെ അവരുടെ ശാബതാചാരം വിവേകസീമയെ അതിലംഘിച്ചുപോയിരുന്നു. എന്നിരുന്നാലും, ഇവയ്ക്കൊക്കെ ഒഴികഴിവും ഉണ്ടായിരുന്നില്ലെന്നില്ല. "ധർമ്മാനുശാസനംപോലും ലംഘിക്കണമെന്നു ഒരു പ്രവാ

ചകൻ പറയുന്നപക്ഷം അതു അനുസരിക്കേണ്ടതാണ്. എന്നാൽ അതു വിഗ്രഹാരധന സംബന്ധിച്ചുള്ളതാവരുതു്." ഇതൊന്നും അറിയാത്തവനല്ലായിരുന്നു നമ്മുടെ പക്ഷവാതരോഗി. "എന്നെ സുഖപ്പെടുത്തിയവനാണ് എന്നോടു പറഞ്ഞതു് കിടക്കയെടുത്തു നടക്കുവാൻ"—അയാറം മറുപടി കൊടുത്തു. എന്നെ സുഖപ്പെടുത്തിയവൻ ഒരു പ്രവാചകനിൽ താഴെയല്ലെന്നു നിങ്ങറം മനസ്സിലാക്കണം. അങ്ങിനെയെങ്കിൽ കിടക്കയെടുത്തു നടക്കാൻ പറയാൻ അദ്ദേഹത്തിനു അധികാരവുമുണ്ടു്.

"ഏതൊരുവനാണ് നിന്നോടു കിടക്കയെടുത്തു നടക്കാൻ പറഞ്ഞവൻ?" അവർ പുച്ഛഭാവത്തിൽ ചോദിച്ചു. അയാളെ സുഖപ്പെടുത്തിയവൻ ആരെന്നു അവർ അനുമാനിക്കായ്കയല്ല ഈ ചോദ്യം. അയാളിൽ നിന്നു അതു കേട്ടിട്ടു വേണം ബഹളമുണ്ടാക്കുവാനെന്നു അവർ കരുതിയിരുന്നു. പക്ഷേ ആ പക്ഷവാതരോഗിക്കു തന്നോടിത്രമാത്രം കരുണ തോന്നി രോഗം മാററിയ ആളുടെ പേർ അറിവുണ്ടായിരുന്നില്ല. അയാളെ സുഖപ്പെടുത്തിയ ക്ഷണത്തിൽ യേശുമിശിഹാ കുളക്കരെ വിട്ടു ജനക്കൂട്ടത്തിൽ ലയിച്ചുപോയിരുന്നു. ഇതിൽനിന്നു യേശുമിശിഹാ ശത്രുക്കളോടുള്ള ഭയം നിമിത്തം മറഞ്ഞുകളഞ്ഞുവെന്നു അന്യഥാ വിചാരിച്ചിട്ടാവശ്യമില്ല. രക്ഷപെടാനുള്ള ഒരു ഒളിക്കലുമായിരുന്നില്ല അതു്. സ്വല്പനേരം കൂടി ആ കുളക്കരെ നിന്നാൽ മതി, ജനങ്ങറം അവിടെ തിങ്ങി നിറയും. പിന്നെ രോഗശമനം ചെയ്തുകൊണ്ടിരിക്കയല്ലാതെ ഗത്യന്തരമുണ്ടാവുകയില്ല. അതു് തൽക്കാലത്തെ അവിടുത്തെ കാര്യപരിപാടിക്കു ഹാനികരവും.

അതുകഴിഞ്ഞു്, ഒരു പക്ഷേ അന്നുതന്നെയാവാനും മതി, യേശുമിശിഹാ ആ പക്ഷവാതരോഗിയെ ദൈവാലയത്തിലെ ഒരു പ്രാകാരത്തിൽ വച്ചു കണ്ടു. ദൈവാലയത്തിൽ കൃതജ്ഞതാപ്രാത്ഥനയ്ക്കു വന്നതായിരിക്കാം അയാറം. "നീ ഇപ്പോറം സുഖമുള്ളവനായിരിക്കയാണ്. മുമ്പത്തേക്കാറം ദോഷമായി നിനക്കു എന്തെങ്കിലും വരാതിരിക്കാനായി പാപം ചെയ്യാതെ കരുതിക്കൊള്ളണം കേട്ടോ" എന്നു അവിടുന്നു അവനോടു കല്പിച്ചു. ഈയൊരു

താക്കീതിൻെറ താല്പര്യമെന്തു്? കപ്പർന്നഹോമിലെ പക്ഷവാതരോഗിയെ സുഖപ്പെടുത്തിയപ്പോഴും നിൻെറ പാപം മോചിച്ചിരിക്കുന്നു എന്നത്രേ അവിടുന്നു അരുളിച്ചെയ്തുയുണ്ടായതു്. ഇവിടെയും പാപത്തിനു പ്രാധാന്യം കാണുന്നു. അതികഠിനമായ പാപം ചെയ്താൽ വരാവുന്നതാണ് പക്ഷവാതരോഗമെന്നല്ലേ ഇപ്പറഞ്ഞതിൻെറ താൽപര്യം? ഇങ്ങിനെയാണ് ചില വൈദികപണ്ഡിതന്മാരുടെ അഭിപ്രായം.

ഇപ്പോൾ മനസ്സിലായി, അവനു് തന്നെ സുഖപ്പെടുത്തിയ ആൾ ആരാണെന്നു്? തൽക്ഷണം ആ വിവരം അയാൾ ചെന്നു യഹൂദപ്രമാണികളെ ഗ്രഹിപ്പിച്ചു. എന്തിനു അതു ചെയ്തു അയാൾ? രക്ഷകനെ ദ്രോഹിക്കുന്നതിനു അയാൾ ചെയ്ത ഒരു കുസൃതിയാണെന്നു വരുമോ അതു്? അങ്ങിനെ ദുർവ്യാഖ്യാനം ചെയ്തിട്ടാവശ്യമില്ല, അല്ലെങ്കിൽ യഹൂദപ്രമാണികളെ വാശി പിടിപ്പിക്കണമെന്നായിരുന്നുവോ അയാളുടെ ഉദ്ദേശം? അങ്ങിനെ വിചാരിക്കുന്നതും സാഹസമായിരിക്കും. അത്ര കൃതഘ്നനായിരുന്നു അയാൾ എന്നു വിചാരിക്കാൻ പ്രയാസമുണ്ടു്. യഹൂദപ്രമാണികളുടെ കരുതലും നോട്ടവുമൊന്നും അയാൾ അറിഞ്ഞിരിക്കാനിടയില്ല. യേശുമിശിഹാ അസാമാന്യനല്ലെന്നു അവരെ ഗ്രഹിപ്പിക്കണം; ആ അത്ഭുതപ്രവർത്തകനാണ് തൻെറ രോഗവും സുഖപ്പെടുത്തിയതെന്നു എല്ലാവരും അറിയണം; ഇത്തരത്തിലുള്ള നിഷ്കളങ്കമായ ആഗ്രഹം മാത്രം അയാളെ അതിനു പ്രേരിപ്പിച്ചു. എന്നാൽ അതുകൊണ്ടുണ്ടായ ഫലമോ? യേശുമിശിഹായെ സംബന്ധിച്ചുള്ള ശാബതുലംഘനപ്പട്ടികയിൽ ഒരു വരി കൂടി എഴുതിച്ചേർക്കുവാൻ അയാളെക്കൊണ്ടു അവർക്കു സാധിച്ചു.

---

Printed & Published by
Pulikkottil Ittoop Ittoop,
at the A. R. P. Press.

# മശിഹാചരിത്രം

## വിഷയങ്ങൾ

1. ജനനം. 2. ചേലാകർമ്മം.
3. ദേവാലയാർപ്പണം.
4. വിദ്വാന്മാരുടെ വരവ്.
5. മിസ്രയിമിലേക്കുള്ള പലായനം.
6. രക്തസാക്ഷികൾ.
7. ഹേരോദായുടെ അന്ത്യദിവസങ്ങൾ.
8. എന്റെ മകനെ കണ്ടവരുണ്ടോ?
9. രാജഭൃത്യന്റെ മകൻ.
10. രണ്ടു പിശാചുബാധിതർ.
11. കുഷ്ഠരോഗി. 12. ശതാധിപന്റെ ഭൃത
13. വിധവയുടെ മകൻ.
14. പക്ഷവാതരോഗി. 15. രക്തസ്രാവക്ക
16. അഞ്ചപ്പവും രണ്ടു മീനും.
17. രണ്ടു കുരുടന്മാരും ഒരു ഊമനും.
18. പിശാചിനെ ഒഴിപ്പിച്ചതു്.
19. യറുശലേം പ്രവേശനം. (വില

# പീഡാനുഭവചരിത്ര

മശിഹാചരിത്രത്തിന്റെ
രണ്ടാംഭാഗമാണിതെന്നു പറയാ

ഒന്നാംതരം മേനികടലാസ്സിൽ അച്ചടിച്ച്
കാലിക്കൊ ശീലകൊണ്ടു ബൈന്റു ചെയ്തു

വില: രണ്ടുറപ്പി

എ. ആർ. പി. പ്രസ്സ്—കുന്നംകുള

